2019



Jan.-Mar.

# GEORGIAN MIRROR





## ഞാൻ എന്തുകൊണ്ട് ഒരു ഓർത്തഡോക്സ് വിശ്വാസിയാകുന്നു?

# ജോർജിയൻ മിറർ

ജനുവരി - മാർച്ച്, 2010

പുസ്തകം 2 ലക്കം 1

പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി പ്രസിദ്ധീകരണം








**Editorial Office:**
Georgian Mirror, St. George Orthodox Valiyapally
Palarivattom, Kochi-682 025
Phone: 0484-2346096
**e-mail:gmirror2009@yahoo.com**
Chief Editor: 98475 44477, Editor: 98475 44046
Marketing Manager: 94461 35081
Circulation Manager: 94478 19048

**Printed and Published by:**
The Managing Committee for St. George Orthodox Valiyapally, Palarivattom, Kochi-682 025.
**e-mail: sgovpp@gmail.com**
**Church Website: www.sgovp.com**

Printed at Viani Printings, Lisie Hospital Road, Kochi-682 018. Phone: 0484-2401635


## MISSION STATEMENT

**To fight for the MOST HOLY FAITH that God has once for all entrusted to His Saints**

**(St. Jude 3,20)**



**വിശുദ്ധന്മാർക്ക് ഒരിക്കലായിട്ട് ഭരമേൽപിച്ചിരിക്കുന്ന അതിവിശുദ്ധ വിശ്വാസത്തിനു വേണ്ടി പോരാടേണ്ടതിന്**

**(വി. യൂദാ 3,20)**

## ഉള്ളടക്കം



കവർചിത്രം: ത്രിത്വം

എഡിറ്റോറിയൽ



# ഞാൻ ആര്?

"ഞാൻ ആര്?" ഈ ചോദ്യത്തിന് ഉത്തരമാണ് അനുദിന ജീവിതത്തിൽ ശരിയായി മുന്നോട്ടു നയിക്കുവാൻ നമ്മെ പ്രചോദിതരാക്കുന്നത്. ആയതിനാൽ ആത്മീയ ജീവിതത്തിന്റെ ഉൾക്കാഴ്ചയ്ക്ക് ഉതകുന്ന ഒരു ചോദ്യം കവർ സ്റ്റോറിയായി ഈ ലക്കം രൂപംകൊള്ളുകയാണ്: "***ഞാൻ എന്തുകൊണ്ട് ഒരു ഓർത്തഡോക്സ് വിശ്വാസിയാകുന്നു?***" ഓർത്തഡോക്സ് സഭാംഗങ്ങളായ മാതാപിതാക്കൾക്ക് ജനിച്ചതുകൊണ്ട് മാത്രമാണോ ഞാൻ സഭാവിശ്വാസിയായിരിക്കുന്നത്? അതോ, സഭയുടെ പാരമ്പര്യാധിഷ്ഠിതമായ വി ശ്വാസാചാരാനുഷ്ഠാനങ്ങളിൽ താല്പര്യമുള്ളതുകൊണ്ടാ ണോ? സഭയെക്കുറിച്ചുള്ള ശരിയായ അറിവും ആചാരാനുഷ്ഠാനങ്ങളെക്കുറിച്ചുള്ള വ്യക്തമായ ധാരണയും ഇന്ന് അനേകർക്കു നഷ്ടമായിക്കൊണ്ടിരിക്കുന്നു. അതു മറ്റു പല പ്രവണതകളിലേക്കും വ്യക്തികളെ തള്ളിവിടുന്നു. അതുപോലെ തന്നെ, സഭയുടെ വിശ്വാസപ്രമാണങ്ങളും ആചാരാനുഷ്ഠാനങ്ങളും സഭാംഗങ്ങളിൽ ദൃഢപ്പെടുത്തുവാൻ ചുമതലപ്പെട്ടവർ സഭയുടെ രീതികളിൽ നിന്ന് വ്യതിചലിച്ചുകൊണ്ടുള്ള ശുശ്രൂഷകളും പ്രബോധനങ്ങളും മറ്റും നടത്തുന്നത് ഏറെ ദോഷകരമാണ്. ഇങ്ങനെയുള്ളവർ സഭയ്ക്ക് ഒരു ബാധ്യതയായിരിക്കും. ഒരു ചെറുപ്പക്കാരനെക്കുറിച്ച് ഇപ്രകാരം കേൾക്കുവാനിടയായി: പ്രൊട്ടസ്റ്റന്റ് രീതിയിൽ പ്രാർത്ഥനകൾ നടത്തുന്ന ഒരു വൈദികൻ ഈ യുവാവിനെ കൂടെ ചേർത്തു. യുവാവ് പിന്നീട് പ്രൊട്ടസ്റ്റന്റ് വിശ്വാസത്തിൽ ചെന്നു ചേരുവാൻ ഇത് വഴിയൊരുക്കി. സഭ അഭിമുഖീകരിക്കേണ്ടി വരുന്ന വലിയ പ്രശ്നമാണ് പുത്തൻ ആത്മീയതയുടെ ഇത്തരം വക്താക്കൾ.

ഓർത്തഡോക്സ് സഭയുടെ ആചാരാനുഷ്ഠാനങ്ങളുടെ നന്മ മനസ്സിലാക്കാതെ ഈ സഭയിൽ തുടർന്നുകൊണ്ട് ഇതിന് മുറിവേൽപ്പിക്കുന്നതിനു പകരം അവർ ഓർത്തഡോക്സ് വിശ്വാസത്തിന്റെ ആഴവും അർത്ഥവും ശരിയായി മനസ്സിലാക്കുവാൻ ശ്രമിക്കുകയാണ് വേണ്ടത്. പരിശുദ്ധന്മാരായ പരുമല തിരുമേനിയെയും വട്ടശ്ശേരിൽ തിരുമേനിയെയും സംതൃപ്തരാക്കി, അവരെ ആത്മീയതയുടെ ഉന്നതികളിലേക്ക് ഉയർത്തിയ നമ്മുടെ സത്യവിശ്വാസ പാരമ്പര്യത്തെ തിരിച്ചറിയാൻ കഴിയാതെ പോകുന്നവർക്ക് "അയ്യോ കഷ്ടം!"

സമൂഹത്തിൽ ഉന്നത സ്ഥാനങ്ങൾ അലങ്കരിക്കുന്ന വ്യക്തികൾ ഓർത്തഡോക്സ് വിശ്വാസത്തിന്റെ മഹത്വത്തെപ്പറ്റി സാക്ഷ്യപ്പെടുത്തുന്നത് ഈ ലക്കത്തിൽ നമുക്ക് കാണാൻ കഴിയും. അത് നമ്മുടെ ആത്മീയ ജീവിതത്തിലും പ്രയോജനകരമായി തീരുന്നുവെങ്കിൽ ഈ കവർസ്റ്റോറി അർത്ഥപൂർണ്ണമായി.

യേശുക്രിസ്തു ചോദിച്ചു: "മറ്റുള്ളവർ എന്നെക്കുറിച്ച് എന്തു പറയുന്നു?" അപ്രകാരം ആത്മീയ ജീവിതത്തിൽ പ്രസക്തമായ രണ്ടു ചോദ്യങ്ങളാണ്, "ഞാൻ എന്തുകൊണ്ട് വിശ്വാസിയായിരിക്കുന്നു?", "മറ്റുള്ളവർ എന്നെക്കുറിച്ച് എന്തു പറയുന്നു?" എന്നിവ. ഈ രണ്ടു ചോദ്യങ്ങൾക്കും ശരിയായ മറുപടിയിലേക്ക് എത്തിച്ചേരുവാൻ നമുക്ക് സാധ്യമാകട്ടെ.

സമാധാനവും ശാന്തിയും നിറഞ്ഞ ക്രിസ്തുമസിന്റെയും നന്മനിറഞ്ഞ പുതുവത്സരത്തിന്റെയും ആശംസകൾ നേർന്നുകൊണ്ട് ഈ ലക്കം സമർപ്പിക്കുന്നു.

ഫാ. ബിജു എബി മാത്യൂസ്

"ദൈവസുതൻമാരായിടുവാൻ —ആയുഷ്ക്കാലേ! പഠിപ്പിച്ച താതൻമാരേയോർക്കേണം പ്രാർത്ഥന കുർബാനകളിൽ നാം."

ജനുവരി 3, ദേവലോകം



മാർ ബസേലിയോസ് ഗീവർഗീസ് II
മൂന്നാം കാതോലിക്കാ (1929 – 1964)

ജനുവരി 26, ശാസ്താംകോട്ട



മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് II
ആറാം കാതോലിക്കാ (1991 – 2006)

ഫെബ്രുവരി 23, പഴയ സെമിനാരി



പ. വട്ടശ്ശേരിൽ തിരുമേനി (ഗീവർഗീസ് മാർ ദിവന്നാസിയോസ് VI)
മലങ്കര മെത്രാപ്പോലീത്താ (1909 – 1934)

## അഭി. തിരുമേനിമാർക്ക് ജോർജിയൻ മിററിന്റെ ജന്മദിനാശംസകൾ

ജനുവരി 7



അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്
നിരണം ഭദ്രാസനം

ജനുവരി 26



അഭി. പൗലോസ് മാർ പക്കോമിയോസ്
മാവേലിക്കര ഭദ്രാസനം

ഫെബ്രുവരി 10



അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്
തിരുവനന്തപുരം ഭദ്രാസനം

ഫെബ്രുവരി 12



അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്
കണ്ടനാട് വെസ്റ്റ് ഭദ്രാസനം

മാർച്ച് 30



അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ്
അങ്കമാലി ഭദ്രാസനം

കവർ സ്റ്റോറി

# ഞാൻ എന്തുകൊണ്ട് ഒരു ഓർത്തഡോക്സ് വിശ്വാസിയാകുന്നു?

ഓർത്തഡോക്സ് സഭയിലെ അംഗമായിരിക്കുന്ന ഒരാൾക്ക് ഇത്തരം ഒരു ചോദ്യം അപ്രതീക്ഷിതവും അസ്വാഭാവീകവുമായി ആദ്യം തോന്നിയേക്കാം. എങ്കിലും സ്വയം ഈ ചോദ്യം ആവർത്തിക്കുമ്പോൾ ചോദ്യത്തിന്റെ പ്രസക്തി ഏറുന്നതായി മനസ്സിലാക്കാൻ കഴിയും. ഞാൻ ഒരു ഓർത്തഡോക്സ് വിശ്വാസിയായിരിക്കുന്നത് ഒരു ഓർത്തഡോക്സ് കുടുംബത്തിൽ ജനിച്ചതുകൊണ്ടുമാത്രമാണോ? ജനനപശ്ചാത്തലം ഒരു പ്രധാന ഘടകമാണെങ്കിലും ഞാൻ പിന്തുടരുന്ന മത/സഭാ വിശ്വാസത്തിന്റെ അർത്ഥവും ആഴവും മനസ്സിലാക്കാൻ കഴിഞ്ഞതു കൊണ്ടാണോ ആ വിശ്വാസത്തിൽ തുടരുന്നത്? അഥവാ ആ വിശ്വാസത്തിന്റെ പൊരുളും മഹത്വവും പഠിക്കുവാനും മനസ്സിലാക്കുവാനും ശ്രമിച്ചിട്ടുണ്ടോ? ആ വിശ്വാസം എത്രമാത്രം മഹത്തരമാണ്? വിശ്വാസത്തിലധിഷ്ഠിതമായ ആദർശങ്ങളും പൂർവ്വികരിൽ നിന്നു ലഭിച്ച സഭാപൈതൃകവും അടുത്ത തലമുറയ്ക്ക് പകർന്നു കൊടുക്കുവാൻ എത്രമാത്രം ഞാൻ തൽപ്പരനാണ്; അഥവാ അതിനു കഴിഞ്ഞിട്ടുണ്ട്? ഇങ്ങനെ അനേകം ചോദ്യങ്ങൾ ഒന്നിനു പിറകെ ഒന്നായി ഉയർന്നു വന്നേക്കാം. ഇവയിൽ പലതിനും ഉത്തരം കാണാനുള്ള ഒരു എളിയ ശ്രമമാണ് ഈ കവർ സ്റ്റോറിയിലൂടെ ***ജോർജിയൻ മിറർ*** നടത്തുന്നത്.

മലങ്കര ഓർത്തഡോക്സ സഭ ലോകത്തിലെ ഏറ്റവും പുരാതന സഭകളിലൊന്നാണ്. അപ്പൊസ്തലിക സഭ എന്ന പേരിന് അർഹതയുള്ള ചുരുക്കം ചില സഭകളിലൊന്നും. ഒരു അപ്പൊസ്തലനാൽ ജനിപ്പിക്കപ്പെട്ട സഭ എന്ന പദവി ചെറിയ കാര്യമല്ല. ലോകത്തിലെ ഏത്ര സഭകൾക്ക് ഈ പദവി അവകാശപ്പെടാൻ കഴിയും? അപ്പൊസ്തല പാരമ്പര്യം അവകാശപ്പെടുന്ന മിക്ക സഭകളും തങ്ങളുടെ പേരിനോടൊപ്പം 'അപ്പൊസ്തലിക സഭ" എന്നു കൂടി ചേർത്തിട്ടുണ്ട്. എങ്കിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്ന ഇന്ത്യൻ ഓർത്തഡോക്സ് സഭയ്ക്ക് അപ്പൊസ്തലിക പാരമ്പര്യം പ്രകടമാക്കുന്ന പേർ നൽകേണ്ടതില്ലേ?

സ്തുതി ചൊവ്വാക്കപ്പെട്ട, നേരായ, സത്യസന്ധമായ എന്നൊക്കെ അർത്ഥം പേറുന്ന ഓർത്തഡോക്സ് വിശ്വാസത്തിന്റെ കാതൽ അത് കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമാണ് എന്നത്രേ. ഈ ചതുർലക്ഷണങ്ങൾ അവയുടെ യഥാർത്ഥ അർത്ഥത്തിൽ പരിപാലിക്കുന്നവയാണ് ഓർത്തഡോക്സ് സഭകൾ.

അപ്പൊസ്തലിക പഠിപ്പിക്കലുകളുടെ പാരമ്പര്യം പേറുന്ന സഭ എന്ന തത്വത്തിൽ ഉറച്ചു നിൽക്കുന്നവയാണ് ഓർത്തഡോക്സ് സഭകൾ. കൊരിന്തിലെ സഭ, റോമിലെ സഭ, ലവദോക്യാ സഭ തുടങ്ങി പുതിയനിയമത്തിൽ പ്രതിപാദിക്കുന്ന സഭകളുടെ ഗണത്തിൽ പെടുന്നതാണ് മലങ്കര ഓർത്തഡോക്സ് സഭയും.



വേദപുസ്തകത്തെ സ്വന്ത ഇഷ്ടം പോലെ വ്യാഖ്യാനിച്ച് രൂപം കൊടുത്തിട്ടുള്ള കൂട്ടായ്മയല്ല മലങ്കരസഭ. വേദപുസ്തകം ക്രോഡീകരിക്കപ്പെടുന്നതിനു മുമ്പുതന്നെ പ. മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ സുവിശേഷം അറിയിച്ചു, പള്ളികൾ സ്ഥാപിച്ചു. ***'മാർത്തോമ്മായുടെ മാർഗ്ഗവും വഴിപാടും'*** എന്ന വ്യക്തിത്വത്തിന്റെ അടിസ്ഥാനഘടകം പേറുന്ന ഏക സഭയാണ് മലങ്കരസഭ (ഒരു പക്ഷേ, കൽദായ സുറിയാനി സഭ ഒഴിച്ച്). ഈ വ്യക്തിത്വത്തിന്റെ പേരാണ് നസ്രാണിത്വം എന്നത്. അതുകൊണ്ട് മലങ്കര ഓർത്തഡോക്സുകാർ യഥാർത്ഥ നസ്രാണികളാണ്. ഇത് ഒരു ശ്രേഷ്ഠ പാരമ്പര്യത്തിന്റെയും ചരിത്രത്തിന്റെയും സംസ്കാരത്തിന്റെയും കൂടിച്ചേർന്നുള്ള തനതു വ്യക്തിത്വം പ്രതിഫലിപ്പിക്കുന്ന പേർ കൂടിയാണ്.

അങ്ങനെ അതാതു നാടിന്റെ സംസ്കാരവും പശ്ചാത്തലവും തനിമയും പേറുന്ന സഭകളാണ് ഗ്രീക്ക് ഓർത്തഡോക്സ്, റഷ്യൻ ഓർത്തഡോക്സ്, അർമീനിയൻ ഓർത്തഡോക്സ്, സെർബിയൻ ഓർത്തഡോക്സ്, ഈജിപ്ഷ്യൻ ഓർത്തഡോക്സ്, ഏത്യോപ്യൻ ഓർത്തഡോക്സ് എന്നിങ്ങനെയുള്ള സഭകൾ. അർമ്മീനിയൻ സഭയ്ക്ക് ഇന്ത്യയിൽ കൽക്കട്ടയിലും മറ്റും പള്ളികളുണ്ടെങ്കിൽ അതിന്റെ അർത്ഥം എന്താണ്? തങ്ങൾ ഏതു പ്രദേശത്തു പോയി പാർത്താലും തങ്ങളുടെ പൂർവ്വിക സഭയെയും സംസ്കാരത്തെയും ഉപേക്ഷിക്കുന്നില്ല എന്നതാണ്. എങ്കിൽ മലങ്കരസഭ **ഇന്ത്യൻ ഓർത്തഡോക്സ് സഭ** എന്ന പേരിലല്ലേ അറിയപ്പെടേണ്ടത്?

മലങ്കരസഭയുടെ പാരമ്പര്യം ത്യജിച്ച് പുത്തൻ കൂട്ടായ്മകളുടെ മാസ്മരികതയിൽ കുടുങ്ങിപ്പോകുന്നവർ ഇത് അറിഞ്ഞിരിക്കേണ്ടതാണ്.

തികഞ്ഞ ഓർത്തഡോക്സ് വിശ്വാസിയാണെങ്കിലും ആ വിശ്വാസത്തിന്റെ സവിശേഷതകളെന്തൊക്കെയെന്ന് വരച്ചു കാട്ടാൻ നമ്മിൽ പലർക്കും കഴിഞ്ഞേക്കില്ല. ഈ പശ്ചാത്തലത്തിലാണ് ***"ഞാൻ എന്തുകൊണ്ട് ഒരു ഓർത്തഡോക്സ് വിശ്വാസിയാകുന്നു?"*** എന്ന ചോദ്യവുമായി പ്രതിഭാധനരായ ഏതാനും സഭാംഗങ്ങളെ *ജോർജിയൻ മിറർ* സമീപിച്ചത്. അനേകം സാക്ഷ്യങ്ങൾ ലഭിച്ചുവെങ്കിലും ഏതാനും ചിലതു മാത്രം പ്രസിദ്ധീകരിക്കുവാനേ സ്ഥല പരിമിതിമൂലം കഴിഞ്ഞുള്ളൂ. അവർ നൽകുന്ന സാക്ഷ്യം സഭാ മക്കൾക്ക് അറിവു പകരുന്നതോടൊപ്പം ആത്മവിശ്വാസവും സഭാസ്നേഹവും വർദ്ധിപ്പിക്കുവാൻ സാധിക്കുന്നുവെങ്കിൽ ഞങ്ങളുടെ ഈ എളിയ ഉദ്യമം സഫലമായി. Z

കവർ സ്റ്റോറി

ഞാൻ എന്തുകൊണ്ട് ഒരു ഓർത്തഡോക്സ് വിശ്വാസിയാകുന്നു?

# കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ സഭ

■ കെ.വി. മാമ്മൻ



*കെ.വി. മാമ്മൻ മലയാള മനോരമ, മലങ്കരസഭാ മാസിക, ചർച്ച് വീക്ക്ലി, ഓർത്തഡോക്സ് യൂത്ത് എന്നിവയുടെ മുൻ പത്രാധിപസമിതി അംഗവും സഭാ ചരിത്ര – ജീവചരിത്ര ഗ്രന്ഥങ്ങളുടെ രചയിതാവും പ്രസാധകനുമാണ്. നാല്പതിൽ പരം പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തി. സഭാചരിത്രങ്ങൾ പ്രസിദ്ധീകരിക്കുന്ന മലങ്കര സഭയിലെ ഏറ്റവും പ്രമുഖ സ്ഥാപനമായ കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, മാങ്ങാനം, കോട്ടയം എന്നതിന്റെ പ്രൊപ്രൈറ്റർ. പത്തനംതിട്ട സ്വദേശി. ഇപ്പോൾ പുതുപ്പള്ളി നിലയ്ക്കൽ പള്ളി അംഗം.*

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽപ്പെട്ട ഒരു സാധാരണകടുംബത്തിലെ ദമ്പതികൾക്കു ജനിച്ച ഒരാൾ എന്ന നിലയിൽ ഞാൻ മാതാപിതാക്കളുടെ സഭയിലെ അംഗമായി നിലകൊണ്ടു എന്നു പറയുന്നതിൽ അസ്വാഭാവികമായി ഒന്നുമില്ല. ഏതു മതവിഭാഗത്തിൽപ്പെട്ടവർക്കും അവരുടെ മത പാരമ്പര്യം ജന്മനാ ലഭിക്കുന്നു എന്നതു നിഷേധിക്കാനാവാത്ത ഒരു വസ്തുതയാണല്ലോ. മാതാപിതാക്കളുടെ ജീവിതശൈലിയും പ്രാർത്ഥനാ ജീവിതവും ദേവാലയത്തിൽ നടക്കുന്ന ആരാധനകളിലെ പങ്കാളിത്തവും മറ്റും കുട്ടികളിൽ ക്രമേണ അവർ അറിയാതെ തന്നെ സ്വാധീനം ചെലുത്തുന്നു. ബാല്യത്തിൽ ഇതിനു പരപ്രേരണ ഒന്നും ആവശ്യമില്ലല്ലോ.

എന്റെ മാതൃഇടവകയായ പത്തനംതിട്ട മാക്കാംകുന്നു സെന്റ് സ്റ്റീഫൻസ് പള്ളിയും അവിടത്തെ വൈദികരും സൺഡേസ്കൂളും അധ്യാപകരും യുവജന സമാജവും പിന്നീടു സിറിയൻ വിദ്യാർത്ഥി കോൺഫറൻസും (അന്നു വിദ്യാർത്ഥി പ്രസ്ഥാനമായിട്ടില്ല) എല്ലാം എന്റെ അദ്ധ്യാത്മിക ജീവിത വളർച്ചയിൽ ഗണ്യമായ പങ്കുവഹിച്ചിട്ടുണ്ട്. സൺഡേസ്കൂൾ പഠനത്തോടു കൂടിയാണു സഭയെപ്പറ്റിയും സഭാ ചരിത്രത്തെപ്പറ്റിയും മറ്റും കൂടുതൽ പഠിക്കാൻ ആരംഭിക്കുന്നത്. സൺഡേസ്കൂൾ അധ്യാപകനായപ്പോൾ പല പുസ്തകങ്ങളും വായിച്ചു തുടങ്ങി. ബിരുദം നേടി മലയാള മനോരമ, ചർച്ച് വീക്കിലി, ഓർത്തഡോക്സ് യൂത്ത്, മലങ്കരസഭാ മാസിക മുതലായവയുമായി ബന്ധപ്പെട്ടപ്പോൾ സഭയെപ്പറ്റി മെച്ചപ്പെട്ട ഒരു ധാരണ ഉണ്ടായി എന്നു പറയുന്നതാവും ഏറെ ശരി. സമുന്നത സഭാനേതാക്കന്മാരുമായുള്ള അടുപ്പം, അവരുടെ സമുജ്ജ്വല ക്ലാസ്സുകൾ, ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾ, പുസ്തകരചന, പുസ്തക പ്രസാധനം എന്നിവ അറിവിന്റെ ചക്രവാളം വികസിപ്പിച്ചു തുടങ്ങി.

യേശുക്രിസ്തുവിന്റെ അന്ത്യോപദേശപ്രകാരം ശിഷ്യന്മാർ ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കും സുവിശേഷ പ്രവർത്തനത്തിനായി പോയപ്പോൾ മാർത്തോമ്മാശ്ലീഹാ ഇന്ത്യയിൽ വന്നു സഭ സ്ഥാപിച്ചു എന്ന കാര്യത്തിൽ ആർക്കും തന്നെ ഭിന്നാഭിപ്രായമില്ലല്ലോ. മാർത്തോമ്മാ ഭാരതത്തിൽ വന്നില്ലെന്ന് അഭിപ്രായപ്പെടുന്ന ചുരുക്കം ചില ചരിത്രകാരന്മാർ പോലും ഇവിടെ മറ്റാരാണു വന്നതെന്നു സമർത്ഥിക്കുന്നുമില്ല. പതിനാറാം നൂറ്റാണ്ടു വരെ ഇന്ത്യയിൽ മറ്റൊരു സഭയും ഇല്ലായിരുന്നു എന്ന കാര്യത്തിലും തർക്കമില്ല. ഏതു പേരിലായിരുന്നാലും മാർത്തോമ്മാ ക്രിസ്ത്യാനികൾ മലയാളക്കരയിൽ ഉണ്ടായിരുന്നു എന്നു ചരിത്രം സമർത്ഥിക്കുന്നു. ഇത് ഐതിഹ്യമൊന്നുമല്ല.



*മലങ്കരയിൽ സഭയുടെ വിത്തു പാകിയ വി. മാർത്തോമ്മാ ശ്ലീഹാ*

സഭയുടെ അടിസ്ഥാന വിശ്വാസങ്ങളെപ്പറ്റി ഏഡി 325–ൽ ചേർന്ന നിഖ്യാ സുന്നഹദോസ് അംഗീകരിച്ച വിശ്വാസപ്രമാണത്തിൽ പിതാക്കന്മാർ ലളിതമായി വിശദീകരിച്ചിട്ടുണ്ട്. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധറൂഹായുടെയും സഭയുടെയും സ്ഥാനവും സ്വഭാവവും മറ്റും അപ്പൊസ്തലികസഭകൾ എക്കാലവും അംഗീകരിച്ചിട്ടുള്ള വിശ്വാസപ്രമാണത്തിൽ ഊന്നി പറഞ്ഞിരിക്കുന്നു. ഈ വിശ്വാസപ്രമാണത്തോടു കൂടി വിശ്വാസികളായ മരിച്ചുപോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും വിശുദ്ധന്മാരുടെ മധ്യസ്ഥതയും കൂടി ചേർത്താൽ കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ സഭയുടെ വിശ്വാസവുമായി. **അതായതു പിതാക്കന്മാർക്ക് ഒരിക്കലായി ഭരമേല്പിച്ചിരിക്കുന്ന അനുപമവും അന്യൂനവും ആത്മജ്ഞാന നിർഭരവുമായ വിശ്വാസം സംരക്ഷിക്കുകയും നിലനിറുത്തുകയും തലമുറകൾക്കു പകർന്നു കൊടുക്കുകയും ചെയ്യുന്ന സഭയിലെ ഒരംഗമായിരിക്കുക എന്നത് ഓർത്തഡോക്സ് വിശ്വാസിയുടെ ഒരസ്സുലഭ അനുഭവവും അനുഗ്രഹവുമാണെന്നു ചുരുക്കം.**

പത്തൊൻപതും ഇരുപതും നൂറ്റാണ്ടുകളിൽ ഓരോരുത്തരും പ്രത്യേക സാഹചര്യങ്ങളിൽ വിഭിന്നലക്ഷ്യത്തോടെ രൂപവൽക്കരിച്ച കൂട്ടായ്മകൾ ഒന്നും യാഥാർത്ഥ സഭയുടെ നിർവചനത്തിൽ വരുന്നതല്ല. **സഭ വേദപുസ്തകാടിസ്ഥാനത്തിൽ മാത്രമുള്ളതാണെന്ന പുത്തൻ കൂട്ടായ്മകളുടെ നിലപാടുകൾക്കു സത്യത്തിന്റെയും ചരിത്രത്തിന്റെയും പിൻബലം ഒട്ടുമില്ല.** പഴയനിയമം സഭ ഉണ്ടാകുന്നതിനു മുമ്പുള്ള പ്രവചനങ്ങളുടെയും വെളിപാടുകളുടെയും സമാഹാരമാണ്. അതിന് അതിന്റേതായ മാഹാത്മ്യവും സ്ഥാനവും സഭ കൽപിക്കുന്നു. പുതിയനിയമത്തിലെ ലേഖനങ്ങളും മറ്റും സഭക്കു വേണ്ടി എഴുതിയിട്ടുള്ളതാണ്. ഉദാഹരണമായി, കൊരിന്തിലെ സഭയ്ക്കു വേണ്ടി കൊരിന്ത്യരുടെ ലേഖനം എഴുതി. മറ്റു സ്ഥലങ്ങളിലെ സഭകൾക്കുവേണ്ടിയും ലേഖനങ്ങൾ എഴുതി. സഭകൾക്കു മാർഗ്ഗനിർദ്ദേശം നൽകാനാണ് ഇവ എഴുതിയത്. ഇതിന്റെ അർത്ഥം സഭയാണ്

ആദ്യം ഉണ്ടായതെന്നല്ലേ? **അപ്പോൾ വേദ പുസ്തകത്തിന്റെ അടിസ്ഥാനത്തിലാണു സഭ കെട്ടിപ്പടുത്തിയിരിക്കുന്നതെന്നു പറഞ്ഞാൽ ഒന്നാം നൂറ്റാണ്ടിന്റെ രണ്ടാം പാദത്തിൽ എഴുതപ്പെട്ട ലേഖനങ്ങൾക്കു മുമ്പുണ്ടായിരുന്ന വിവിധ സ്ഥലങ്ങളിലെ സഭകളുടെ അടിസ്ഥാനം എന്താണെന്ന ചോദ്യം സ്വാഭാവികമായും ഉയരുന്നു.**

മലങ്കരസഭയുടെ വിശ്വാസാചാരങ്ങളും സപ്തകൂദാശകളും എല്ലാം വേദപുസ്തകാടിസ്ഥാനത്തിലുള്ളതാണെന്നു പണ്ഡിതനും പരിശുദ്ധനുമായ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് എഴുതിയ ***"മതോപദേശ സാരങ്ങൾ"*** എന്ന പുസ്തകം വായിക്കുന്നവർക്കു വ്യാഖ്യാനമില്ലാതെ പിടികിട്ടും. മനസ്സിരുത്തി വായിക്കണമെന്നു മാത്രം.

ദൈവശാസ്ത്ര തത്വചിന്തകളൊന്നും കീറിമുറിച്ചു നോക്കേണ്ട ആവശ്യമില്ല. മലങ്കര സഭയുടെ അന്യൂനമായ കൂദാശകളുടെ, വിശിഷ്യ വിശുദ്ധ കുർബാനയുടെ, ആന്തരിക അർത്ഥവും ആത്മീയ പ്രചോദനപ്രദമായ അനുഭൂതിയും മറ്റും അനുഭവവേദ്യമാകാത്തവർക്ക് മാത്രമേ സഭയെ കുറ്റപ്പെടുത്താൻ സാധിക്കുകയുള്ളു. സഭയുടെ അപ്പൊസ്തലിക പാരമ്പര്യപ്രധാനമായ ഭരണസംവിധനത്തിലോ നടത്തിപ്പിലോ പ്രായോഗികമായി ചില പാകപ്പിഴകൾ വന്നുകൂടുന്നുണ്ടെങ്കിൽ അവ പഠിച്ചും പ്രാർത്ഥനാപൂർവ്വം ചിന്തിച്ചും പരിഹരിക്കാവുന്നതേയുള്ളൂ.

ഓർത്തഡോക്സ് സഭയിൽ നിന്നു വിശ്വാസത്തിന്റെ പേരുപറഞ്ഞു സ്ഥാനത്തിനും നേതൃത്വത്തിനും വ്യക്തിനിഷ്ഠതാല്പര്യങ്ങൾക്കും പണ സമ്പാദനത്തിനും വേണ്ടി പിരിഞ്ഞുപോയി ചില പ്രത്യേക കൂട്ടായ്മകൾ സ്ഥാപിച്ചവരും പുരാതന സഭയുടെ അടിസ്ഥാനവിശ്വാസങ്ങൾ നിലനിറുത്തിക്കാണുന്നു. തക്സാ പരിഷ്കരിച്ചു അരക്കുർബാന ചൊല്ലിയ പാലക്കുന്നത്തു എബ്രാഹം മല്പാൻ രണ്ടു തവണ പട്ടം സ്വീകരിച്ചിട്ടും അപ്പൊസ്തലിക പാരമ്പര്യവും മേല്പ്പട്ട സ്ഥാനവും സംരക്ഷിക്കുന്നതിൽ ഉത്സാഹം കാണിച്ചിരുന്നു. മർത്തോമ്മാ സഭ രൂപംകൊണ്ടപ്പോൾ തക്സായിൽ വരുത്തിയ മാറ്റങ്ങൾ വലിയ തെറ്റായിപ്പോയെന്നു പ്രസിദ്ധനായ താഴത്തു ചാണ്ടപ്പിള്ള കത്തനാർ എഴുതിയ *'വിലാപങ്ങൾ'* എന്ന പുസ്തകത്തിൽ വിശദീകരിക്കുന്നുണ്ട്. വിലപിക്കേണ്ട ഒരു കാര്യമാണ് ഈ മാറ്റങ്ങൾ എന്നതിനു രണ്ടു പക്ഷമില്ല.

മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, പരിശുദ്ധന്മാരോടുള്ള മധ്യസ്ഥപ്രാർത്ഥന, വി. കന്യകാമറിയാമിനോടുള്ള അപേക്ഷ എന്നിവ തള്ളിക്കളയുന്ന സഭ, മാംസം ഇല്ലാത്ത ഒരു മനുഷ്യന്റെ അസ്ഥിക്കൂടിനു തുല്യമാണ്. സഭ മരിച്ചുപോയവരുടെയും ജീവനുള്ളവരുടെയും സമൂഹമാണ് "സാക്ഷികളുടെ ഇത്ര വലിയ സമൂഹം നമുക്കു ചുറ്റും നിൽക്കുന്നതുകൊണ്ടു സകലഭാരവും മുറുകെപ്പറ്റുന്ന പാപവും



***നിഖ്യാ സുന്നഹദോസ് അംഗീകരിച്ച വിശ്വാസപ്രമാണവുമായി പിതാക്കന്മാർ (ഐക്കൺ ചിത്രം)***

വിട്ടു നമുക്കു മുമ്പിൽ വച്ചിരിക്കുന്ന ഓട്ടം സ്ഥിരതയോടെ ഓടുക." എന്നു പറയുന്നതിന്റെ അർത്ഥം എന്താണ്? മലയിൽ കണ്ട മോശയുടെയും ഏലിയാവിന്റെയും സജീവസാന്നിദ്ധ്യ സാക്ഷ്യങ്ങളുടെ അർത്ഥം എന്താണ്? കന്യകാമറിയാമിനോടും പരിശുദ്ധന്മാരോടും പ്രാർത്ഥിക്കണമെന്നു പറയുമ്പോൾ അതിൽ ദോഷം ദർശിക്കുന്നതെന്തിനാണ്? അവർക്ക് ആത്മാവില്ലേ?

"കൃപനിറഞ്ഞ മറിയമേ നിനക്കു സമാധാനം. നമ്മുടെ കർത്താവു നിന്നോടു കൂടെ.നീ സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവൾ" എന്ന പ്രാർത്ഥന ഓർത്തഡോക്സ് സഭ രചിച്ചതല്ല. അതു ഗബ്രിയേൽ മാലാഖ പറഞ്ഞ പ്രാർത്ഥനയാണ്. അതു മാറ്റാനും വേണ്ടെന്നു പറയാനും ലോകത്തിലുള്ള ഒരു മല്പാനും പുത്തൻ കൂട്ടായ്മാ നേതാവിനും അധികാരമില്ല.

പരമോന്നതമായ അപ്പൊസ്തലിക സഭയിൽ നിൽക്കുമ്പോൾ ശിക്ഷണത്തിനും നിയമങ്ങൾക്കും വിധേയരാകേണ്ടിവരും. പള്ളിയും പട്ടക്കാരും വേണ്ടെന്നു പറഞ്ഞുനടക്കുന്നവർക്കു വളയമില്ലാതെ ചാടാൻ സാധിക്കും. സഭയുടെ സേവനപ്രവർത്തനങ്ങൾക്കു കാൽകാശുകൊടുക്കേണ്ട ആവശ്യവുമില്ല. ആരാധനയും പെരുന്നാളുകളും ധനശേഖരണവും ആതുര-അനാഥ സേവനങ്ങളും ഒന്നും കൂട്ടായ്മയിലെ അംഗങ്ങൾക്കു പ്രശ്നമല്ല. എന്തുസുഖം! രക്ഷിക്കപ്പെട്ട സത്യവിശ്വാസി. രോഗം വരുമ്പോൾ പ്രാർത്ഥിച്ചാൽമാത്രം മതി. ചികിത്സക്കും പണം വേണ്ട!

മീശയും തൊപ്പിയും മാറ്റി പാദത്തെ സ്പർശിക്കുന്ന നീളത്തിലുള്ള ജുബ്ബാ ധരിച്ചും ലഘുലേഖകൾ വിതരണം ചെയ്തും വേദപുസ്തകം സദാ കക്ഷത്തിൽ ഒതുക്കി വച്ചും ആധ്വാനിക്കാതെ ഇത്തിൾ പോലെ ജീവിക്കുന്ന ദൈവദാസന്മാരും പാസ്റ്റർമാരും നൽകുന്ന ചിത്രം സഭയ്ക്ക് ഒരപമാനമാണെന്നു ഞാൻ വിശ്വസിക്കുന്നു. കൂടാരപ്പണി ചെയ്തു ജീവിച്ച വിലയ മിഷനറിയായിരുന്ന സെന്റ് പോൾ എവിടെ? ഇന്നത്തെ ദൈവദാസന്മാർ എവിടെ? എന്തന്തരം!

പണം ഉണ്ടാക്കാൻ പുതിയ പാശ്ചാത്യസഭകളുടെ (കൂട്ടായ്മകളുടെ) സഹായം തേടുകയും ലോത്ത് ജീവിച്ച നാടിനെ പോലെയുള്ള സ്ഥലങ്ങളിൽ പോയി പ്രസംഗിക്കുകയും പാവപ്പെട്ടവരുടെ ഫോട്ടോ കാട്ടി പണം ശേഖരിക്കുകയും അതു സ്വന്തം പോക്കറ്റിൽ നിക്ഷേപിക്കുകയും ചെയ്യുന്നവരുടെ എണ്ണത്തിന് ഇന്നും കണക്കില്ല. ഈ പശ്ചാത്തലത്തിലാണ് ഓർത്തഡോക്സ് വിശ്വാസത്തിനുപത്തരമാറ്റുള്ള തങ്കത്തേക്കാൾ മൂല്യമുള്ളത്.

ആരാധനയ്ക്കും ആത്മീയ ജീവിതത്തിനും വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനയ്ക്കും അപ്പൊസ്തലിക പാരമ്പര്യങ്ങൾക്കും വിശ്വാസപ്രമാണങ്ങൾക്കും പരമപ്രാധാന്യം നൽകുന്ന സഭയിലെ ഒരംഗത്തിനു പിതാക്കന്മാർ പഠിപ്പിച്ചതിനു വിരുദ്ധമായി ഒരു മാലാഖ വന്നു പറഞ്ഞാലും സ്വീകരിക്കാനാവില്ല. വിശുദ്ധന്മാർക്കു ഒരിക്കലായി ഭരമേല്പിപ്പിച്ച വിശ്വത്തിനുവേണ്ടി പോരാടണമെന്നാണു വി. യൂദായുടെ ലേഖനത്തിൽ ആഹ്വാനം ചെയ്തിരിക്കുന്നത്. ജനങ്ങളുടെ ഇടയിലെ കള്ളപ്രവാചകന്മാരെയും ഉപദേഷ്ടാക്കന്മാരെയും അവരുടെ നാശകരമായ ഉപദേശങ്ങളെയും സൂക്ഷിക്കണമെന്നത്രെ വി. പത്രോസ് ശ്ലീഹായുടെ ലേഖനത്തിൽ വായിക്കുന്നത്.

സകലജാതികളെയും ശിഷ്യരാക്കുക എന്ന യേശുക്രിസ്തുവിന്റെ അന്ത്യോപദേശത്തിൽ പറഞ്ഞിരിക്കുന്നതിന്റെ അർത്ഥം മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച സഭയിലെ അംഗങ്ങളെ പിളർത്തി കൂട്ടായ്മകളിൽ ചേർക്കണമെന്നല്ല. മായാജാല സമാനമായ വാചകക്കസർത്തു കൊണ്ടു സത്യവിശ്വാസികളെ മറിക്കുന്നതു സുവിശേഷവേലയല്ല "വെറും വേലയാണ്." ഇത്തരം 'വേല' ചിലർ തുടരുന്നതു കൊണ്ടാണു സഭയുടെ പേരിനും ദൗത്യത്തിനും മങ്ങലേൽക്കുന്നത്. സഭാംഗങ്ങളുടെ എണ്ണം ഇത്തരം വേലകൾകൊണ്ടു ഒട്ടും കൂടുകയില്ലെന്നതു പകൽപോലെ വ്യക്തമല്ലേ?

ഒരു സഭയിലെ ഒരു അംഗത്തെ മറ്റൊരു കൂട്ടായ്മയിൽ ചേർക്കുന്നതു ലോട്ടറി പ്രവർത്തനം പോലെയാണ്. ഒരാളിന്റെ പോക്കറ്റിലെ പണം ടിക്കറ്റു മൂലം മറ്റൊരാളിന്റെ കീശയിൽ വരുന്നതുകൊണ്ട് പണത്തിന്റെ എണ്ണമോ പ്രത്യുൽപ്പാദനപ്രവർത്തനമോ ആകുന്നില്ലല്ലോ. ഇതെല്ലാം കാണിക്കുന്നത് ഓർത്തഡോക്സ് വിശ്വാസത്തിന്റെ മഹത്വവും അതുല്യമായ സ്ഥാനവും ആണ്. അതു മനസ്സിലാക്കുന്നതുകൊണ്ടാണു കോടികൾ തരാമെന്നു പറഞ്ഞാലും ഓർത്തഡോക്സ് വിശ്വാസം കൈവിടാതെ അതിൽ ഉറച്ചു നിൽക്കുന്നത്.

കവർ സ്റ്റോറി

### ഞാൻ എന്തുകൊണ്ട് ഒരു ഓർത്തഡോക്സ് വിശ്വാസിയാകുന്നു?

# സത്യവിശ്വാസവും അപ്പൊസ്തല പാരമ്പര്യവും പിന്തുടരുന്ന സഭ

■ ഡോ. ജോർജ് വർഗീസ്



*ഡോ. ജോർജ് വർഗീസ് 2007 മുതൽ ആകാശവാണി, ദൂരദർശൻ എന്നിവയെ നിയന്ത്രിക്കുന്ന പ്രസാർഭാരതി കോർപ്പറേഷന്റെ ഡയറക്ടർ ആണ്. വാർത്താ ഏജൻസിയായ യു.എൻ.ഐ.യിൽ നിന്നും 2007-ൽ വിരമിച്ചു. പ്രധാനമന്ത്രി, രാഷ്ട്രപതി എന്നിവരെ പല വിദേശയാത്രകളിലും അനുഗമിച്ചിട്ടുണ്ട്. മികച്ച പത്രപ്രവർത്തനത്തിനുള്ള നിരവധി പുരസ്കാരങ്ങൾ ലഭിച്ചിട്ടുണ്ട്.*

*ബാലജനസഖ്യത്തിന്റെ സജീവ അംഗം, റാന്നി സെ. തോമസ് കോളജ് അധ്യാപകൻ എന്നീ നിലകളിൽ പ്രവർത്തിച്ചു. പത്തനംതിട്ട തുമ്പമൺ സ്വദേശി. ഇപ്പോൾ ഡൽഹിയിൽ സ്ഥിരതാമസം. ദീർഘവർഷങ്ങളായി ഡൽഹി ഭദ്രാസനത്തിൽ നിന്നുള്ള സഭാ മാനേജിംഗ് കമ്മിറ്റിയംഗമാണ്.*

ദൈവത്തിൽ ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നതുകൊണ്ട് ദൈവമുണ്ടോ എന്നൊരു തർക്കത്തിനു മുതിരാറില്ല. വാദകോലാഹലങ്ങളിലൂടെ ആരെയും ഇക്കാര്യം ബോധ്യപ്പെടുത്താൻ ശ്രമിക്കാറുമില്ല. എന്റെ വിശ്വാസം അചഞ്ചലമാണ്. അതു വ്യവസ്ഥകൾക്കു വിധേയമല്ല. ഈ ലോകത്തിലും വരാനിരിക്കുന്ന ലോകത്തിലും അടിസ്ഥാനം ഉറപ്പിക്കുന്നത് ഈ വിശ്വാസമാണ്.

മറ്റു പല വിശ്വാസികളെയും പോലെ ഞാനും ഓർത്തഡോക്സ്കാരനായി തുടങ്ങിയത് എന്റെ മതാപിതാക്കളുടെ സ്വാധീനം കൊണ്ടാകാം. പക്ഷെ പ്രായപൂർത്തിയായിക്കഴിഞ്ഞ് ഏതു വിശ്വാസത്തിലേക്കും തിരിഞ്ഞു പോകാമായിരുന്നു. അടിസ്ഥാനം ഉറപ്പില്ലാത്തതാണെങ്കിൽ ഏതുവിധ സ്വാധീനത്തിനും വശപ്പെടാം. **പക്ഷെ നാളുകൾ കഴിയുന്തോറും ഓർത്തഡോക്സ് വിശ്വാസം ഏറ്റം ശരിയായിട്ടുള്ളതാണെന്നും ആശ്വാസവും രക്ഷയും തേടി മറ്റെങ്ങും പോകേണ്ടതില്ലെന്നും ബോധ്യമായി.**

എന്റെ ഓർത്തഡോക്സ് വിശ്വാസം എന്തുകൊണ്ട് എന്ന ചോദ്യത്തിന് ഉത്തരം വളരെ ദീർഘമാണ്. ചില പ്രധാന കാര്യങ്ങളിൽ ഓർത്തഡോക്സ് വിശ്വാസം എത്ര ശക്തിയേറിയതാണെന്ന ബോധ്യം മാത്രം പങ്കിടുന്നു.

ഓർത്തഡോക്സ് എന്ന പദം രൂപപ്പെട്ടത് നാലാം നൂറ്റാണ്ടിലാണെന്നുകരുതപ്പെടുന്നു. Ortho (ശരി) doxa (മഹത്വം, സ്തുതി)എന്നീ രണ്ടു ഗ്രീക്കുപദങ്ങൾ ചേർന്നാണ് ഇതുണ്ടായത്. ആകമാന അപ്പൊസ്തലിക സഭയെ ഇതു സൂചിപ്പിക്കുന്നു. പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതിയായിരിക്കട്ടെ!

ഭൂമിയിൽ നമുക്കുവേണ്ടി അവതരിച്ച യേശുക്രിസ്തുവാണ് ഓർത്തഡോക്സ് സഭയുടെ മൂലക്കല്ല്. ഒരു ദേശീയ സഭയുടെ മേൽ മറ്റൊരു ദേശീയ സഭയ്ക്ക് ഒരു അധികാരവുമില്ല.

ഓർത്തഡോക്സ് ആരാധന സ്വർഗ്ഗീയവും സുന്ദരവും അതുല്യവും അതിവിശിഷ്ടവുമാണ്. മാധുര്യമേറിയ ഗാനാലാപനങ്ങളും ഹൃദയത്തെ അലിയിപ്പിക്കുന്ന പ്രാർത്ഥനകളും കുന്തിരിക്കത്തിന്റെ സൗരഭ്യവും വിശുദ്ധ ചിത്രങ്ങളുടെ സാന്നിദ്ധ്യവും ഈ ആരാധനയുടെ മഹത്വം കൂട്ടുന്നു. സ്വർഗ്ഗീയമായ അനുഭവത്തിലേക്ക് വിശ്വാസിയെ ഉയർത്തുന്നു. സഭ ക്രിസ്തുവിന്റെ മണവാട്ടിയാണല്ലോ. **ഓർത്തഡോക്സ് ആരാധനയുടെ സ്വർഗ്ഗീയാനുഭവം മറ്റെങ്ങും ലഭിക്കുന്നതായി എനിക്ക് തോന്നിയിട്ടില്ല.**

പഴയനിയമ പശ്ചാത്തലത്തിലാണ് ആരാധന തുടങ്ങുന്നത്. ഓർത്തഡോക്സ് സഭ ആഘോഷിക്കുന്ന ഏറ്റം വലിയ സംഭവം ഈസ്റ്ററാണ്. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിൽ ദേവാലയങ്ങൾ തിളങ്ങുന്നു. മരണത്തിന്റെ മേൽ ജീവന്റെ വിജയം ഉദ്ഘോഷിക്കപ്പെടുന്നു. സുഗന്ധധൂപം ഉയരുന്നതോടൊപ്പം പ്രാർത്ഥനകളും ഉയരങ്ങളിൽ എത്തുന്നു. ധൂപക്കുറ്റിയെ 'നെരിപ്പോട്' എന്നു വിളിച്ചു കളിയാക്കുന്നവർ സുഗന്ധധൂപത്തെപ്പറ്റി ബൈബിളിൽ എത്രയോ സ്ഥലത്ത് പറയുന്നു എന്നു കാണുന്നില്ല.



സ്വർഗ്ഗീയാനുഭവം നല്കുന്ന ആരാധന

ബൈബിൾ സ്ഥാനത്തും അസ്ഥാനത്തും ഉദ്ധരിച്ച് ചിലർ രക്ഷയും സ്വർഗ്ഗവും സൗഖ്യവും പ്രസംഗിക്കുന്നു. ചിലർക്ക് ബൈബിൾ മാത്രമാണ് ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനം. സഭ ഉണ്ടായശേഷം അതിന്റെ പാരമ്പര്യത്തിലാണ് പുതിയനിയമം എഴുതപ്പെട്ടതെന്ന് ഓർത്തഡോക്സ് സഭ വിശ്വസിക്കുന്നു. പുറത്തു നിന്നു കിട്ടുന്ന പണത്തിന്റെ തോതനുസരിച്ച് സഭകൾ ഉണ്ടാക്കലും അറിവില്ലാത്തവരെ വഴിതെറ്റിക്കലും നടക്കുന്ന കാലമാണിത്. വാളെടുക്കുന്നവനെല്ലാം വെളിച്ചപ്പാട് എന്നു പറയുന്നതുപോലെ ബൈബിളും കുരിശും കക്ഷത്തിൽ വച്ചു നടന്നാൽ മാത്രം സഭയാകില്ല. സഭയുടെ പാരമ്പര്യം ഒരു രാത്രി കൊണ്ട് സൃഷ്ടിക്കാനാവില്ല.

പൗലോസ് ശ്ലീഹാ പറയുന്നതു ശ്രദ്ധിക്കുക: "എന്നാൽ ഞങ്ങൾ നിങ്ങളോട് അറിയിച്ചതിനു വിപരീതമായി ഞങ്ങൾ ആകട്ടെ, സ്വർഗ്ഗത്തിൽ നിന്നൊരു ദൂതനാകട്ടെ നിങ്ങളോടു സുവിശേഷം അറിയിച്ചാൽ അവൻ ശപിക്കപ്പെട്ടവൻ'' (ഗലാ.1:8).

**അപ്പൊസ്തലന്മാരുടെ പഠിപ്പിക്കൽ ഓർത്തഡോക്സ് സഭ ഇന്നും അതേപടി സൂക്ഷിക്കുന്നു. ആ പാരമ്പര്യം ഇന്നും തുടരുന്നു.**

## വി. കുർബാന

ഓർത്തഡോക്സ് സഭയിലെ വി. കുർബാന എത്രയോ മഹത്തരമാണ്. ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനമാണ് വി. കുർബാന. കർത്താവ് വി. കുർബാന സ്ഥാപിക്കയും നിങ്ങൾ ഇപ്രകാരം അനുഷ്ഠിപ്പിൻ എന്നു കല്പിക്കയും ചെയ്തു. ശിഷ്യന്മാർക്ക് ലഭിച്ച അധികാരമാണ് സഭയിൽ പട്ടക്കാർ നിർവ്വഹിക്കുന്നത്. ആർക്കും അനുഷ്ഠിക്കാവുന്ന കൂദാശയല്ലിത്. കർത്താവിന്റെ ജനനം മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള എല്ലാ സംഭവങ്ങളും രണ്ടാമത്തെ വരവും ഓർമ്മിപ്പിച്ചുകൊണ്ട് കർത്താവിന്റെ തിരുശരീരരക്തങ്ങൾ വഴി

Cover Story

Why I am an Orthodox Christian?

# Firm Conviction in the True Faith

■ Dr. Annie David



*Dr. Annie David was Professor and Head of the Department of English at the Central Institute of English & Foreign Languages, Hyderabad. She was a delegate from South East Asia at the Pre-Assembly session of World Council of Churches at Vancouver, Canada in 1983 representing the Indian Orthodox Church. She was also selected to the WCC Team for a lecture tour of Canada. Member of St. Thomas Orthodox Church, UC College Hill, Alwaye.*

I was born into an Orthodox Christian family, to parents who were Orthodox, not by chance, but by conviction. Having been brought up in that tradition, I had no reason to think of a change into another tradition. At the age of 24, I was married into a family that, by tradition, belonged to the Patriarch Jacobite party. My husband did not seem to have any deep convictions in the matter. The choice to stay with either of the two sides could really be mine. That was the time when I searched within myself to see if I had any convictions regarding my allegiance to the Orthodox Church, and that was the time when **I realized that I firmly believed that, legally speaking, the Orthodox Church was in the right. From then on, I was an Orthodox Christian by conviction.**

But in the matter of faith, there was hardly anything that necessitated a choice between the two sides mentioned above. Looking at the question from the point of view of faith, I realize that it is the Orthodox Church, as against the Catholic and Protestant Churches, that holds the original Christian faith. I do not agree with the Catholic stance with regard to St. Mary. I would never agree that she is divine; she is human, as much as any of us are. She was chosen by God to be the instrument for the Incarnation. I would certainly consider her a saint, and would have great faith in her intercession.

**I do not agree with the Protestants, who have no faith in the intercession of the saints. And I would also like to pray for my departed loved ones, because I firmly believe that, those who have departed from this world, continue to live elsewhere, and are as much a part of the Church as we, the living, are.** These are issues which are close to my heart, and when these become matters of contention, I know I am Orthodox Christian by conviction. Z

---

നമ്മെ രക്ഷയ്ക്ക് അർഹരാക്കിത്തീർക്കുന്നു. ഈ കൂദാശ ഏറ്റം ഭക്തിയോടും അർത്ഥത്തോടും കൂടി ഓർത്തഡോ ക്സ് സഭയിൽ നിർവ്വഹിക്കപ്പെടുന്നു. എത്രപേർ ഈ കൂദാശയിൽ ആത്മാർത്ഥമായി പങ്കെടുക്കുന്നു എന്നറിയില്ല. പലരും വെറുമൊരു ചടങ്ങിൽ പങ്കെടുക്കുന്ന ലാഘവത്തോ ടെ സന്നിഹിതരാകുന്നു. തികച്ചും യാന്ത്രികമായ അനുഷ്ഠാനം. വി. കുർബാനയെപ്പറ്റി കൂടുതൽ ഗ്രഹിക്കയും അതിൽ നടക്കുന്ന കർ മ്മാനുഷ്ഠാനങ്ങളുടെ അർത്ഥവും മർമ്മവും മനസ്സിലാക്കയും ചെയ്താൽ കൂടുതൽ അനുഗ്രഹകരമായിരിക്കും.

ദൈവത്തിന് സ്തോത്രം കരേറ്റുന്നതിനോടൊപ്പം ദൈവിക ജീവിതത്തിനായി നാം സമർപ്പിക്കുന്നു. ഈ ബലി എല്ലാ കൂദാശകളെയും പൂർണ്ണതപ്പെടുത്തുന്നു. ജനങ്ങൾ മുഴുവന്റെയും ജീവനുള്ളവരുടെയും വാങ്ങിപ്പോയവരുടെയും മാലാഖമാരുടെയും പങ്കാളിത്തം ഒത്തുചേരുമ്പോൾ ആരാധന വിശിഷ്ടവും അർത്ഥപൂർണ്ണവും ആകുന്നു.

### വിശുദ്ധരോടുള്ള മദ്ധ്യസ്ഥത

വിശുദ്ധരുടെ വിശുദ്ധി സഭയുടെ സമ്പത്താണ്. നീതിമാന്റെ ഓർമ്മ അനുഗ്രഹിക്കപ്പെട്ടതാകുന്നു. ഓർത്തഡോക്സ് സഭയുടെ അടിസ്ഥാനങ്ങളിലൊന്നാണ് ഈ വിശ്വാസം. നിങ്ങളോട് ദൈവവചനം പ്രസംഗിച്ച് നിങ്ങളെ നടത്തിയിട്ടുള്ളവരെ ഓർത്തുകൊള്ളുവിൻ (എബ്രാ. 13:17). പ്രാർത്ഥനയുടെ പ്രധാനഘടകമാണ് മദ്ധ്യസ്ഥത. ഇഹലോകവാസം വെടിയുന്നവർ ജീവിക്കുന്നില്ലാ എന്നോ അവർക്കുവേണ്ടി പ്രാർത്ഥിക്കേണ്ടെന്നോ വിശുദ്ധരെ ഓർക്കേണ്ടെന്നോ ബൈബിൾ പറയുന്നില്ല.

വിശുദ്ധന്മാർ ലോകത്തെ ന്യായം വിധിക്കും. അവർക്കു പ്രത്യേക അധികാരങ്ങൾ ദൈവം നൽകിയിട്ടുണ്ട്. "ജയിക്കയും ഞാൻ കല്പിച്ച പ്രവൃത്തികളെ അവസാനത്തോളം അനുഷ്ഠിക്കയും ചെയ്യുന്നവന് എന്റെ പിതാവ് എനിക്കു തന്നതുപോലെ ഞാൻ ജാതികളുടെ മേൽ അധികാരം കൊടുക്കും." (വെളി. 2:26). ദൈവകല്പനകൾ അവസാനത്തോളം പ്രവർത്തിച്ചവരെന്ന് സഭയുടെ സാക്ഷ്യം ലഭിച്ചവരാണ് പരിശുദ്ധരായി പ്രഖ്യാപിക്കപ്പെട്ടവർ.

വാങ്ങിപ്പോയ വിശുദ്ധരിൽ ചിലർ ഭൂമിയിൽ വസിക്കുന്നവരുടെ പ്രാർത്ഥനകൾ ദൈവസന്നിധിയിൽ സമർപ്പിക്കുന്നു.

വിശുദ്ധന്മാരുടെ അസ്ഥികൾ പോലും അത്ഭുതം പ്രവർത്തിക്കുന്നു. ഏലിശയുടെ അസ്ഥികളെ തൊട്ടപ്പോൾ ഒരാൾ ഉയിർത്ത കാര്യം 2 രാജാക്കന്മാർ 13: 20–21-ൽ പറയുന്നു.

വി. മാതാവിനോടും തോമാശ്ലീഹായോടും ഗീവർഗീസ് സഹദായോടും പരുമല തിരുമേനിയോടും മറ്റു വിശുദ്ധന്മാരോടും മദ്ധ്യസ്ഥ്യത യാചിക്കുന്നതും അവരുടെ പ്രാർത്ഥനകൾക്കു നന്ദി പറയുന്നതും ഏറ്റം യുക്തമാണ്. അവരുടെ മദ്ധ്യസ്ഥ്യത നമുക്ക് രുചിച്ചറിയാൻ കഴിഞ്ഞിട്ടുണ്ട്. **വിശുദ്ധരോടു മദ്ധ്യസ്ഥത യാചിക്കുന്ന ഓർത്തഡോക്സ് പാരമ്പര്യം മഹത്തരമാണെന്ന് വിശ്വസിക്കുന്നു. വിശുദ്ധരെ നാം ആദരിക്കയാണ്; ആരാധിക്കയല്ല.**

### വാങ്ങിപ്പോയവർക്കു വേണ്ടിയുള്ള പ്രാർത്ഥന

മരണവും ജീവിതവുമായുള്ള അതിരുകൾ കർത്താവിന്റെ ഉയിർത്തെഴുന്നേല്പു തകർത്തു. ജീവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതുപോലെ വാങ്ങിപ്പോയവർക്കുവേണ്ടിയും പ്രാർത്ഥിക്കണം. വാങ്ങിപ്പോയവർക്കു പാപപരിഹാരവും കർത്താവിന്റെ മടിയിൽ വിശ്രമസ്ഥലവും വേണം. അതുകൊണ്ട് നാം അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നു. ജീവിക്കുന്നവരും കർത്താവിൽ നിദ്രപ്രാപിച്ചവരും ചേർന്നതാണ് സഭ.

"ജീവിക്കുന്നു എങ്കിൽ നാം കർത്താവിനായി ജീവിക്കുന്നു. മരിക്കുന്നുവെങ്കിൽ നാം കർത്താവിന്നായി മരിക്കുന്നു. അതുകൊണ്ട് ജീവിച്ചാലും മരിച്ചാലും നാം കർത്താവിന്ന് ഉള്ളവരാകുന്നു (റോമ 14:8). മരിച്ചവർ ജീവിക്കുന്നു. സംസാരിക്കുന്നു. ദൈവത്തെ ആരാധിക്കുന്നു. "ജീവികളെയും മരിച്ചവരെയും ന്യായംവിധിപ്പാൻ ഒരുങ്ങിയിരിക്കുന്നവന്ന് അവർ കണക്കു ബോധിപ്പിക്കേണ്ടി വരും. ഇതിനായിട്ടല്ലോ മരിച്ചവരോടും സുവിശേഷം അറിയിച്ചത് (1 പത്രോ. 4:5,6).

എന്റെ ഓർത്തഡോക്സ് വിശ്വാസത്തിൽ ചാഞ്ചല്യമില്ല. നല്ല ബോധ്യത്തോടെയുള്ള വിശ്വാസമാണിത്. ഓർത്തോഡോക്സ് സഭാംഗമായിരിക്കുന്നതിൽ ഞാൻ പ്രത്യേകം അഭിമാനം കൊള്ളുന്നു. Z

കവർ സ്റ്റോറി

### ഞാൻ എന്തുകൊണ്ട് ഒരു ഓർത്തഡോക്സ് വിശ്വാസിയാകുന്നു?

# സ്വർഗ്ഗീയ അനുഭവം നൽകുന്ന ആരാധന

■ സോമൻ ബേബി



*സോമൻ ബേബി **ബഹറിൻ ടെലഗ്രാഫ്** എന്ന മാസികയുടെ ചീഫ് എഡിറ്ററാണ്. മലയാള മനോരമയിൽ സബ് എഡിറ്ററായും ഗൾഫ് ഡെയിലി ന്യൂസിന്റെ അസോസിയേറ്റ് എഡിറ്ററായും പ്രവർത്തിച്ചിട്ടുണ്ട്. വേൾഡ് മലയാളി കൗൺസിലിന്റെ ഗ്ലോബൽ ചെയർമാനാണിപ്പോൾ. ഒരു മുൻസഭാ മാനേജിങ് കമ്മിറ്റിയംഗമായ ഇദ്ദേഹം ബഹ്റിൻ വൈ.എം.സി.എ.യുടെ പ്രസിഡന്റും ബഹ്റിനിലെ സെ.മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗവുമാണ്. കഴിഞ്ഞ 31 വർഷമായി ഗൾഫിൽ പ്രവർത്തിക്കുന്നു. കാർത്തികപ്പള്ളി സെ. തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ആണ് മാതൃ ഇടവക.*

ആരാധനാ സൗഷ്ഠവം കൊണ്ടും പൗരാണികതയുടെ പ്രൗഢികൊണ്ടും ധന്യമായ മലങ്കര ഓർത്തഡോക്സ് സഭയുടെ വിനീത വിധേയനാകുവാൻ ഈ ജീവിതത്തിൽ ലഭിച്ച ഭാഗ്യം അവർണ്ണനീയമത്രേ! എന്റെ മാതാപിതാക്കൾ എന്നെ ഏല്പിച്ച വിശ്വാസം അഭംഗുരം കാത്തുസൂക്ഷിക്കുവാൻ ഞാൻ കടപ്പെട്ടവനാണ്. സഭയുടെ നാനാവിധ ആചാരാനുഷ്ഠനങ്ങളുടെ ബാലപാഠങ്ങൾ മുടക്കം കൂടാതെ എന്നെ അഭ്യസിപ്പിക്കുവാൻ എന്റെ മാതാപിതാക്കൾ കാട്ടിയ വ്യഗ്രത ഇന്നും ഞാൻ ചാരിതാർത്ഥ്യത്തോടെ സ്മരിക്കുന്നു. അങ്ങനെയെങ്കിൽ മാർത്തോമ്മായുടെ അചഞ്ചലമായ വിശ്വാസത്തിന്റെ കെടാവിളക്ക് എനിക്ക് കൈമാറിയ എന്റെ പിതൃക്കൾക്ക് കൃതജ്ഞതാ പൂർവ്വമായ ആദഞ്ജലികൾ! ഞാൻ ഒരു ഓർത്തഡോക്സുകാരനായി തുടരുന്നതിന്റെ പ്രഥമവും പ്രധാനവുമായ കാരണവും ഇതത്രേ!

മലമടക്കുകളിലെ ഏകാന്തതയിൽ മന്ത്രധ്വനികൾ മെനഞ്ഞ ആബീലേന്മാരുടെ പ്രാർത്ഥനാ മൊഴികൾകൊണ്ട് പവിത്രമാക്കപ്പെട്ട സഭാ ചരിത്രത്തിന്റെ ഏടുകൾ തേടുമ്പോൾ, വിശുദ്ധ വേദപുസ്തകത്താളുകൾക്കിപ്പുറത്ത് അനുസ്യൂത പ്രവാഹം നടത്തിയ ഓർത്തഡോക്സ് കുറ്റരഹിതവുമായ ഏകവിശ്വാസത്തെ പാലിച്ച് നമുക്ക് ഏൽപിച്ചു തന്ന ശുദ്ധിമാന്മാരും ബഹുമാനപ്പെട്ടവരുമായ പിതാക്കന്മാരുടെ ഒരു വൻ നിരയെ സ്തുതിചൊവ്വാക്കപ്പെട്ട ഈ സഭയുടെ ശുദ്ധതയുടെ ശുദ്ധസ്ഥലത്ത് കൺകുളിർക്കെ കാണുവാൻ കഴിയും. **ഇത്രയും സ്തുതിപ്പുകളുടെയും ആത്മീയ തുടിപ്പുകളുടെയും പാരമ്പര്യം പേറുന്ന മറ്റൊരു സഭയേത്?** ഞാൻ ഒരു ഓർത്തഡോക്സുകാരനായതിൽ വിനയപൂർവ്വം അഭിമാനിക്കുന്നത്, എത്ര ചൊല്ലിയാലും മതിവരാത്ത ഈ സ്തുതിപ്പുകളെ നമുക്ക് സമ്മാനിച്ച വിശുദ്ധ പിതാക്കന്മാരുടെ സ്മരണയിൽ ലയിക്കുവാൻ എനിക്ക് ഭാഗ്യം ലഭിച്ചതുകൊണ്ടു കൂടിയാണ്.

ഓരോ തവണ നമ്മുടെ ദിവ്യബലിയിൽ സംബന്ധിക്കുമ്പോഴും ഓരോ പുതിയ അനുഭൂതി നമ്മിലുളവാകും. ദാഹാർത്തമായ ഇന്ദ്രിയങ്ങളോടെ നമ്മുടെ ആരാധനയുടെ സൗകുമാര്യത്തിൽ ഇഴുകിച്ചേരുമ്പോൾ പഴയഗീതങ്ങളും പുതിയ ഉണർവുണ്ടാക്കും. എത്ര 'കുറിയേലായിസ്സോൻ' ചൊല്ലിയാലും തളരാത്ത നാവ് ഓരോന്നിനും ഒരായിരം അനുഭൂതികൾ! എന്റെ സഭയുടെ കണ്ണഞ്ചിപ്പിക്കുന്ന, കരളു കുളിർപ്പിക്കുന്ന ആരാധനയുടെ ആഴങ്ങളിലേക്ക് സർവ്വവും മറന്ന് ഇറങ്ങിച്ചെല്ലുവാൻ എനിക്ക് ലഭിക്കുന്ന ധന്യനിമിഷങ്ങൾ അപൂർവ്വാനുഭൂതിയുടെ പെരുമഴക്കാലമാണ്; അനുഗ്രഹവർഷത്തിന്റേയും.




ഏഴു വിശുദ്ധ കൂദാശകൾ ഒരു മനുഷ്യായുസ്സിലെ ഏഴു ഘട്ടങ്ങളിലെ പരിശുദ്ധാത്മാഭിഷേകപ്രക്രീയകളാണ്. ഒരുവന്റെ ആത്മീയാഭിവൃദ്ധിക്ക് ഇത്രമേൽ ഉതകുന്ന ഉത്തേജകങ്ങൾ വേറെയില്ല. അതീവ ശ്രദ്ധയോടെ രൂപകല്പന ചെയ്ത് ആത്മാവിനും മനസ്സിനും ശരീരത്തിനും സംതൃപ്തി പ്രദാനം ചെയ്യത്തക്കവിധം സഭ അവയെ സന്നിവേശിപ്പിച്ചിരിക്കുന്നു. ഓരോ കൂദാശയുടേയും പൊരുളുകളിലേക്കും അകംതാളുകളിലേക്കും ഊഴ്ന്നിറങ്ങുമ്പോൾ ഉത്കർഷമാകുന്ന ഊഷ്മളമായ ആത്മീയാഭിനിവേശം അനുഭവിച്ചറിയേണ്ടതു തന്നെ. വർഷാരംഭത്തിലെ പുഷ്പങ്ങളും വർഷാവസാനത്തിലെ കായ്കളുമെന്നപോലെ ജീവിതത്തിന്റെ സ്പന്ദനങ്ങളാൽ എത്ര അനുഗ്രഹീതമാണ് നമ്മുടെ സഭ!

ലോകത്തിലെ എല്ലാ ഭൂഖണ്ഡങ്ങളിലും പടർന്നു പന്തലിച്ചു കിടക്കുന്ന മലങ്കര ഓർത്തഡോക്സ് സഭ; എത്ര ഭദ്രാസനങ്ങൾ, മേലദ്ധ്യക്ഷന്മാർ, പ്രഗൽഭരായ വൈദികർ, വീക്ഷണവും ദിശാബോധവുമുള്ള സെക്രട്ടറിയേറ്റ് ഒരുപാട് പ്രതീക്ഷകൾ അർപ്പിച്ചുകൊണ്ട് ഉപസംഹരിക്കട്ടെ. സുവിശേഷീകരണത്തിനും സാധുജനസംരക്ഷണത്തിനും മനുഷ്യമനസാക്ഷിയുടെ സുകൃതത്തിലേക്കുള്ള മനംതിരിവിനും ഉപകരിക്കുമാറ് നമ്മുടെ കാഴ്ചപ്പാടുകൾ കൂടെ വർത്തമാനകാലത്തിനനുയോജ്യമായി പാകപ്പെടുത്തിയിരുന്നുവെങ്കിൽ എന്ന് ആശിച്ചു പോകുന്നു. പായലുപിടിച്ച പടുകൂറ്റൻ മതിൽക്കെട്ടുകൾ വേർപാടിന്റെ നടുചുവരാകുന്നുവെങ്കിൽ അവ ഇടിച്ചു നിരത്തി മനുഷ്യമനസ്സുകൾ തമ്മിലുള്ള അകലം കുറയ്ക്കുമാറ് ആധുനീകരിക്കപ്പെട്ട ഒരു 'ഇന്ത്യൻ ഓർത്തഡോക്സ് സഭ' യായി എന്റെ സഭ മറുരൂപപ്പെട്ടിരുന്നുവെങ്കിൽ എന്ന് സമാനമനസ്ക്കരായ പതിനായിരങ്ങളോടൊപ്പം ഒരു നിമിഷത്തേക്കെങ്കിലും ഞാനൊന്ന് ഉറക്കെ ചിന്തിച്ചു കൊള്ളട്ടെ. Z

കവർ സ്റ്റോറി

## ഞാൻ എന്തുകൊണ്ട് ഒരു ഓർത്തഡോക്സ് വിശ്വാസിയാകുന്നു?

# ത്രിത്വം സഭാവിശ്വാസത്തിന്റെ അടിസ്ഥാന ശില

■ ഡോ. എം.എസ്. അലക്സാണ്ടർ

*ഡോ. എം.എസ്. അലക്സാണ്ടർ യുകെ. – യൂറോപ്പ് – ആഫ്രിക്ക ഭദ്രാസനത്തിൽ നിന്നുള്ള സഭാ മാനേജിംഗ് കമ്മിറ്റി അംഗമാണ്. യു.കെ.യിലെ പല പള്ളികളുടെയും സ്ഥാപകാംഗം. ബ്രിട്ടീഷ് മെഡിക്കൽ അസോസിയേഷൻ മുൻ ചെയർമാനും സെക്രട്ടറിയും. റോയൽ കോളജ് ഓഫ് സൈക്യാട്രിറ്റ്സിന്റെ കൗൺസിൽ അംഗം, ബ്രിട്ടീഷ് മെഡിക്കൽ അസ്സോസിയേഷൻ കേന്ദ്ര കൗൺസിൽ അംഗം എന്നീ സ്ഥാനങ്ങൾ വഹിച്ചിട്ടുണ്ട്. കൺസൾട്ടന്റ് സൈക്യാട്രിസ്റ്റ് ആയ ഇദ്ദേഹം ലണ്ടൻ ലീഡ്സിൽ ആണ് സ്ഥിരതാമസം. പാത്താമുട്ടം ശ്ലീബാ പള്ളിയാണ് മാതൃ ഇടവക.*

വിശുദ്ധ കുർബാനയുടെ ഒന്നാം ഭാഗത്തു പരിശുദ്ധനായ പൗലോസ് ശ്ലീഹാ എഴുതിയ ലേഖനം വായിക്കുന്നതിന്നു മുൻപ് ജനങ്ങൾ ചൊല്ലുന്ന ഗീതമാണല്ലോ, "പൗലോസ് ശ്ലീഹാ ധന്യൻ ചൊൽകേട്ടേ..." എന്നുള്ളത്. അക്കാലത്തുപോലും പലതര ഉപദേശങ്ങൾ മുളച്ചു പരക്കുന്നതു ശ്ലീഹാ കണ്ടിരുന്നു. ജനങ്ങളെ സത്യ വിശ്വാസത്തിൽ അടിയുറപ്പിച്ചു നിർത്തേണ്ട ആവശ്യം ശ്ലീഹാ മനസ്സിലാക്കി. "ഞങ്ങൾ" അറിയിച്ച ഉപദേശത്തിനെതിരായി സ്വർഗ്ഗത്തിൽ നിന്നും ഒരു മാലാഖ തന്നെ വന്നു ഒരു ഉപദേശം തന്നാൽ ആ ദൂതൻ സഭയുടെ ശാപം അർഹിക്കും. ആരും ആ ഉപദേശങ്ങളുടെ പുറകെ പോകരുത്. സത്യ ദൈവത്തിന്റെ ഉപദേശം കേട്ടു ജീവിതം അവസാനിപ്പിക്കുന്നവർ ഭാഗ്യവാന്മാർ ആയിരിക്കും. ശ്ലീഹാ "ഞങ്ങൾ" എന്നു പറഞ്ഞ വാക്കുകൊണ്ട് ഉദ്ദേശിച്ചിരിക്കുന്നതു സഹ അപ്പൊസ്തലന്മാരെയും അവരുടെ പിൻഗാമികളെയും ഉദ്ദേശിച്ചാണ്. അതിൽ മാർ തോമ്മാ ശ്ലീഹായും അദ്ദേഹത്തിന്റെ പിൻഗാമികളായ കാതോലിക്കാ ബാവാ തിരുമേനിയും മെത്രാപ്പോലീത്തൻമാരും വൈദികരും ഉൾപ്പെടും.

ലോകത്തു ദൈവവിശ്വാസം തുടങ്ങിയതു ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിനു ശേഷം ആയിരുന്നില്ല. അതിനും ആയിരക്കണക്കിനു വർഷങ്ങൾക്കു മുൻപു തുടങ്ങിയതാണു ദൈവവിശ്വാസം. അതുകൊണ്ടാണു പ്രഭാത നമസ്ക്കാരത്തിൽ ഉള്ള ഒരു ഗാനത്തിൽ നാം ചൊല്ലുന്നത്, "ആദ്യാചാരത്വം കൈക്കൊണ്ട് അഹറോൻ മൂശയോടൊന്നിച്ച്..." എന്ന്. പിതാവായ ദൈവത്തിൽ നിന്നു മൂശയ്ക്കും അഹറോനും കിട്ടിയ ആചാര്യത്വം പിന്നീടു സഖറിയായ്ക്കു കിട്ടി. അതു യോഹന്നാനു കൊടുത്തു, യോഹന്നാൻ യേശുവിനും യേശുതമ്പുരാൻ ശ്ലീഹന്മാർക്കും അവരിൽ നിന്നു നമ്മുടെ സഭാപിതാക്കന്മാർക്കും അവരിൽ നിന്നു നമുക്കും കിട്ടി. അങ്ങിനെയുള്ള വിശ്വസത്തിന്റെ ഉടമകൾ ആണു നമ്മൾ.

അപ്പൊസ്തലന്മാരുടെ കാലശേഷം വീണ്ടും പലതരം ഉപദേശങ്ങൾ പാരിൽ മുളയ്ക്കാൻ തുടങ്ങി. അതു കൊണ്ട് സത്യ ഉപദേശം എന്താണ് എന്നു തിരിച്ചറിയാൻ വിഷമം ഉണ്ടായി. എ.ഡി. 325-ൽ കോൺസ്റ്റന്റൈൻ ചക്രവർത്തി സഭാപിതാക്കന്മാരെ വിളിച്ചു വരുത്തി നമ്മുടെ വിശ്വാസം എന്താണ് എന്നു രേഖപ്പെടുത്തി. അതാണു നമ്മുടെ വിശ്വാസപ്രമാണം. അതു ഒരു ദിവ്യജ്ഞാനമായി തന്നെ ശ്രദ്ധിച്ചു നിന്നുകൊണ്ട് വേണം ചൊല്ലുവാൻ എന്നു പറഞ്ഞാണു ആചാര്യൻ ആ പ്രാർത്ഥന തുടങ്ങുന്നത്. അതിൽ ഒന്നാമത്തെ ഖണ്ഡിക സർവ്വശക്തിയുള്ള പിതാവായ ദൈവത്തെക്കുറിച്ചുള്ളതാണ്. 'യഹോവയുടെ സാക്ഷികൾ"ക്കു യഹോവയിൽ മാത്രമേ വിശ്വാസമുള്ളു. നാം യഹോവയെ ത്രീയേക ദൈവത്തിന്റെ ഒരു ആളത്തമാണെന്നു വിശ്വസിക്കുന്നു. വിശ്വാസപ്രമാണത്തിന്റെ രണ്ടാം ഖണ്ഡിക


എല്ലാ കൂദാശകളെയും പൂർണ്ണതപ്പെടുത്തുന്ന വി. കുർബാന

ഏക പുത്രനായ നസ്രായനായ യേശുവിനെ കുറിച്ചുള്ളതാണ്. ചില സഭക്കാർക്കു യേശു മാത്രം മതി. "യേശുവിൽ വിശ്വസിച്ചാൽ നീയും നിന്റെ കുടുംബവും രക്ഷിക്കപ്പെടും" എന്നു അവർ പറയുന്നു. യേശു തമ്പുരാൻ തന്നെ കൽപിച്ചിട്ടുണ്ട്, "ഞാൻ വന്നതു എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുവാനാണ്." നമ്മുടെ സഭ ക്രിസ്തുവിനെ ത്രിയേക ദൈവത്തിന്റെ ഒരു ആളത്തമാണെന്നു വിശ്വസിക്കുന്നു. വിശ്വാസപ്രമാണത്തിന്റെ മൂന്നാം ഭാഗം ജീവനും വിശുദ്ധിയുമുള്ള ഏക പരിശുദ്ധ റൂഹായെപ്പറ്റിയും നമ്മുടെ സഭയെപ്പറ്റിയും (കാതോലികവും ശ്ലൈഹികവുമായ ഏക വിശുദ്ധ സഭ) ഉള്ളതാണ്. ചില സഭക്കാരെ സംബന്ധിച്ചിടത്തോളം 'ഹോളി സ്പിരിറ്റി'ൽ ഉള്ള വിശ്വാസം മാത്രം മതി. പെന്തക്കോസ്തുകാരും കരിസ്മാറ്റിക്ക്കാരും ഇതിൽപ്പെടും. നമ്മുടെ സഭയും ഹോളി സ്പിരിറ്റിൽ വിശ്വസിക്കുന്നുണ്ട് എന്ന് അവർ അംഗീകരിക്കുന്നുമില്ല. നമ്മുടെ എല്ലാ ആരാധനയുടെയും തുടക്കത്തിൽ പിതാവിനും പുത്രനും "പരിശുദ്ധ റൂഹായ്ക്കും" സ്തുതി എന്നുപറയുന്നു. എല്ലാ ആരാധനയുടെയും അവസാനത്തിൽ, "പിതാവായ ദൈവത്തിന്റെ.... പരിശുദ്ധ റൂഹായുടെ സംബന്ധവും സഹവാസവും നമ്മൾ എല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ." എന്ന് ആശിർവദിക്കുന്നു. നമ്മുടെ വിശ്വാസം പരിശുദ്ധ റൂഹായിൽ മാത്രമല്ല, പിന്നെയോ, പിതാവിലും പുത്രനിലും പരിശുദ്ധ റൂഹായിലുമുള്ളതാണ്. വിശ്വാസപ്രമാണത്തിന്റെ നാലാം ഖണ്ഡിക മാമ്മോദീസായുടെ പ്രാധാന്യത്തെപ്പറ്റിയുള്ളതാണ്. മാമ്മോദീസാ മൂലം നമ്മൾ എല്ലാവരും വീണ്ടും ജനിക്കപ്പെട്ടവർ ആണ്. അങ്ങിനെ ഒരിക്കൽ വീണ്ടും ജനിക്കപ്പെട്ട നമുക്ക് വീണ്ടും ജനിക്കേണ്ട ആവശ്യം ഈ ലോകത്തിൽ ഇല്ല. നമ്മുടെ മരണശേഷം നമുക്കു ഒരു പുനരുദ്ധാനം ഉണ്ട്. അതിനു ശേഷം വരുവാനിരിക്കുന്ന ലോകത്തിലെ "പുതിയ ജീവനാ" യിട്ടാണു നമ്മൾ നോക്കി പാർക്കുന്നത്. അതു ഒരു വീണ്ടും ജനനമാണ് അത് ഇപ്പോളല്ല.

നിഖ്യാ വിശ്വാസപ്രമാണം നമുക്കു തന്ന പിതാക്കന്മാർക്ക് അതു കിട്ടിയത് അപ്പൊസ്തലന്മാരായ പൗലോസ്, പത്രോസ് മാർ തോമ്മാശ്ലീഹ എന്നിവരിൽ നിന്നും അവരുടെ പിൻഗാമികളിൽ നിന്നുമാണ്.

നമ്മുടെ വിശ്വാസം എന്തെന്നു നമ്മുടെ വൈദികർ നാലഞ്ചു വർഷത്തെ സെമിനാരി

(പേജ് 14-ൽ)

Cover Story

Why I am an Orthodox Christian?

# Inheritors of True Faith

**Georgy S. Thomas**

From the Bible, we first learn about Our Lord Jesus promising to build ''my Church'' (not churches) on the rock of faith shared equally by Saint Peter and the other apostles in the Gospel according to St. Matthew (16:18). The Church is the body of Christ (Colossians 1:24), and Our Lord Jesus is its head (Ephesians 4:15). And just as there is only One Father, One Son, One Holy Spirit and One Baptism, there is only One Body of Christ, i.e., there is only One Church founded by Our Lord Jesus (Ephesians 4:4).

This Church came into being on the day of the Pentecost, 50 days after the resurrection of Our Lord and exactly 10 days after His ascension to heaven. From about 120 faithful present initially (Acts 1:15), their numbers swelled to 3,000 (Acts 2:41) on that day after many repented and baptized, having witnessed the power of the Holy Spirit which sat like cloven tongues of fire on each of the apostles.

*Georgy S. Thomas, an alumnus of JNU where he read for his M. Phil, was until recently Assistant Editor with The Economic Times in Bangalore. He now runs an electronic publishing firm. He is Malankara Association member from St Thomas Orthodox Church, Bangalore*

all-encompassing, as in the 'Catholic Epistles' of the New Testament which are addressed to the Universal Church. **The very name Roman Catholic is a give away since the Catholic Church cannot at once be Universal and specifically Roman.**

The word 'Orthodox', as everyone knows, comes from the Greek word orthodoxus, meaning true faith. The word was first used to refer to the Universal Catholic Church in the early 4th century AD by Greek fathers, perhaps initially to distinguish the adherents of the real Church from followers of heretic teachers like Arius,

***Thareesa Palli***, was also Orthodox.

**The One, Holy, Catholic and Apostolic Church, which is the body of Christ, has been splintered into many factions due to human failings.** However, all the factions which believe in the doctrine of apostolic succession continue to recite the Nicene Creed, and pray for the reunion of the Universal Church, of whose part they consider themselves. After many decades of dialogue, there is now general recognition that the Roman Catholic, Eastern Orthodox and Oriental Orthodox Churches practise the Orthodox or true faith. The Eastern Orthodox and Oriental Orthodox Churches are held back from full unity by only the trivial issue of mutually lifting the anathemas issued by either group against the departed fathers of the other. When it comes to the Roman Catholic Church, however, both the Oriental and Eastern Orthodox Churches continue to harbour misgivings on account of certain corrupt practices and doctrines like Immaculate Conception of Mary, Papal infallibility, Petrine supremacy, introduction of the filioque clause in the creed, etc.

**As members of the Malankara Orthodox Church, the Mother Church of India, we should consider ourselves truly blessed to be born into a tradition of having inherited the true faith from none other than apostle Saint Thomas.** But instead of setting that light on a candlestick for all to see, we have unworthily hid it under the bed (Luke 8:16), trapped as we are in litigation and strife, and prevented from realising our true calling. Only through a true understanding of our historic mandate can the younger generation break free from these chains of enslavement and work for the glory of the Lord and Church in a country of continental proportions.





*The Thiruvithamcode Church and (Right) the Niranam Church Established by St. Thomas*

The Church is referred to as 'The Catholic and Apostolic Church' in the creed adopted by the first Ecumenical Council of Nicea in 325 AD. In the Nicea Constantinople Creed adopted by the Second Council in 381 AD, and which we use to this day, the Church is referred to as 'The One, Holy, Catholic and Apostolic Church'.

The use of the word Catholic in both the instances gives many the sense that it's a reference to the present Roman Catholic Church, which has pretensions of being the real Christian Church. However, in truth, the adjective Catholic means universal, or

who enjoyed considerable royal patronage at one time.

The faith propagated in Malankara by our spiritual father (1 Corinthians 4:15) Saint Thomas was Orthodox. The faith of the settlers from Persia under Thomas of Cana who landed in Malankara in 345 AD, fleeing both the persecution of the fanatical Zoroastrian Shapur II and the Arian partisan Roman Emperor Constantine II, was also Orthodox. The faith practised by Mar Sabor and Mar Aphrod, bishops from Persia, who arrived in Kollam with a group of settlers in 825 AD, and shortly thereafter founded the

z

കവർ സ്റ്റോറി

ഞാൻ എന്തുകൊണ്ട് ഒരു ഓർത്തഡോക്സ് വിശ്വാസിയാകുന്നു?

# നസ്രാണിക്ക് മറ്റെന്താകാൻ പറ്റും?

■ ഡോ. എം. കുര്യൻ തോമസ്



*മലങ്കര സഭാ ചരിത്രഗവേഷണ രംഗത്ത് പുത്തൻ പന്ഥാവ് വെട്ടിത്തുറന്ന ഗവേഷകനാണ് ഡോ. എം. കുര്യൻ തോമസ്. മൂലരേഖകളും ഗ്രന്ഥങ്ങളും കണ്ടെത്തി അവയെ പ്രയോജനപ്പെടുത്തി സഭാ ചരിത്രം രചിക്കുന്നതാണ് മറ്റു മലങ്കരസഭാ ചരിത്രകാരന്മാരിൽ നിന്നും അദ്ദേഹത്തെ വ്യത്യസ്ഥനാക്കുന്നത്. മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥവും ആദ്യ മലങ്കരസഭാചരിത്രഗ്രന്ഥവുമായ **നിരണം ഗ്രന്ഥവരി** സംശോധനവും പഠനവും നടത്തി ഏറെ ശ്രദ്ധേയമായ ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തി. കോട്ടയം ജില്ലയിലെ വടക്കൻ മണ്ണൂർ സെ. തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ ഇദ്ദേഹം അഡ്വർട്ടൈസിംഗ്, ടെലിഫിലിം നിർമ്മാണം എന്നീ മേഖലകളിൽ പ്രവർത്തിക്കുന്നു.*

താങ്കൾ എന്തു കൊണ്ട് ഓർത്തഡോക്സുകാരനാകുന്നു എന്ന ചോദ്യത്തിന് സ്വാഭാവികമായും ലഭിക്കുന്ന മൂന്ന് ഉത്തരങ്ങളുണ്ട്.

***1. ഓർത്തഡോക്സുകാരായ മാതാപിതാക്കൾമൂലം ഞാൻ ഓർത്തഡോക്സുകാരനായി, 2. ദിവ്യവും അർത്ഥസംപുഷ്ടവുമായ സ്വർഗീയ ആരാധന എന്നെ ഓർത്തഡോക്സുകാരനായി നിലനിർത്തുന്നു, 3. കറപുരളാത്തതും കലർപ്പില്ലാത്തതുമായ സത്യവിശ്വാസം പരിപാലിക്കുന്ന ഇന്ത്യയിലെ ഏക സഭ എന്ന നിലയിൽ ഞാൻ ഓർത്തഡോക്സുകാരനായി ജീവിക്കുന്നു.***

ഈ മൂന്ന് ഉത്തരങ്ങളും ശരിയാണ്. എന്നാൽ ഇവയൊന്നുംതന്നെ പൂർണ്ണമായി ശരിയല്ല എന്നാണ് ഈ ലേഖകന്റെ വാദം. പകരം ചോദ്യകർത്താവിനോട് ഈ ലേഖകന് ഒരു നസ്രാണിക്ക് മറ്റെന്താകാൻ പറ്റും എന്നൊരു മറു ചോദ്യമുണ്ട്.

ക്രൈസ്തവ സഭകളുടെ ചതുർലക്ഷണങ്ങൾ - കാതോലികം, ശ്ളൈഹീകം, ഏകം, വിശുദ്ധം- അവയുടെ യഥാർത്ഥ അർത്ഥത്തിൽ പരിപാലിക്കുന്നവയാണ് ഓർത്തഡോക്സ് സഭകൾ. അധിനിവേശവും വെട്ടിപ്പിടിക്കലുകളും അജമോഷണവും ഓർത്തഡോക്സ് സഭകളുടെ വിശ്വാസസംഹിതയുടെ ഭാഗമല്ല. അപ്പൊസതലിക കാലത്തെ *പ്രാദേശിക സഭകളുടെ കൂട്ടായ്മ* എന്ന തത്വത്തിൽ ഇന്നും ഉറച്ചുനിൽക്കുന്നവയാണ് ഓർത്തഡോക്സ് സഭകൾ. കൊരിന്തിലെ സഭ, റോമിലെ സഭ, ലവദോക്യാ സഭ തുടങ്ങി പുതിയ നിയമത്തിൽ വിവരിക്കുന്ന പ്രാദേശിക സഭാ കൂട്ടായ്മകളുടെ വ്യക്തിത്വം നിഷേധിച്ച് ആഗോള ആത്മീയ സാമ്രാജ്യത്വത്തിനു ശ്രമിക്കുന്ന പാശ്ചാത്യ സഭകൾ ആ കാരണത്താൽ ത്തന്നെ വേദവിപരീതികളാണ്. അത്തരം തത്വസംഹിതകളും അധികാരവും അംഗീകരിക്കുന്നവരും അതേ കാരണത്താൽ വേദവിപരീതികളാണ്.

**പ. മാർത്തോമ്മാ ശ്ലീഹായാൽ ക്രൈസ്തവരാക്കപ്പെട്ട ഇന്ത്യാക്കാരുടെ വ്യക്തിത്വമാണ് നസ്രാണിത്വം.** ഭരണസൗകര്യാർത്ഥം പതിനെട്ടാം നൂറ്റാണ്ടിൽ കൊച്ചിയിലെ ഡച്ച് ഗവർണർ നൽകിയ *സുറിയാനി ക്രിസ്ത്യാനി* എന്ന തെറ്റിദ്ധാരണാജനകമായ ജാതിപ്പേരാണ് ഇന്നുപയോഗിക്കുന്നതെങ്കിലും മാർത്തോമ്മാ പൈതൃകമുള്ള ഇന്ത്യൻ ക്രൈസ്തവരെ ദ്യോതിപ്പിക്കുന്ന പുരാതന സംജ്ഞ *നസ്രാണി* എന്നാണ്.

16-17 നൂറ്റാണ്ടുകളിൽ റോമൻ കത്തോലിക്കരും 18-19 നൂറ്റാണ്ടുകളിൽ പാശ്ചാത്യ സുറിയാനിക്കാരും 19-20 നൂറ്റാണ്ടുകളിൽ പ്രൊട്ടസ്റ്റന്റുകാരും മായംചേർത്ത *നസ്രാണിത്വ*മാണ് ഇന്നുള്ളത്. ഈ കലർപ്പുകളുടെ ഫലമായി മുഖ്യധാരാ നസ്രാണി സമൂഹത്തിൽനിന്നും വിവിധ വിഭാഗങ്ങൾ പിരിഞ്ഞുപോയി. ഇവരൊക്കയും ഇന്നു മാർത്തോമ്മാ പൈതൃകം അവകാശപ്പെടുന്നുണ്ടെങ്കിലും യഥാർത്ഥ നസ്രാണിത്വത്തിൽ നിന്നും അവർ ബഹുകാതം ദൂരെയാണ്. അവശേഷിക്കുന്ന മുഖ്യധാരാ നസ്രാണി സമൂഹത്തിൽപോലും ഏറിയും കുറഞ്ഞും ഈ കലർപ്പുകളുടെ സ്വാധീനം ഇന്ന് പ്രകടമാണ്.

**പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പുള്ള നസ്രാണികൾക്ക് തനതായ ഒരു വ്യക്തിത്വമുണ്ടായിരുന്നു. *മാർത്തോമ്മാശ്ളീഹായുടെ മാർഗ്ഗവും വഴിപാടും* എന്നാണ് ഈ വ്യക്തിത്വത്തിന്റെ നിർവചനം.** വ്യക്തമായ ലക്ഷണങ്ങൾ ഈ വ്യക്തിത്വത്തിനുണ്ടായിരുന്നു. അവയിൽ പ്രധാനമായത് താഴെ പറയുന്നവയാണ്:

1. മാർത്തോമ്മാ പൈതൃകത്തിലുള്ള അടിയുറച്ച (അതിരുകടന്ന) അഭിമാനബോധം, 2. സുറിയാനി ആരാധനാ പാരമ്പര്യം, 3. കറകളഞ്ഞ ദേശീയത (തങ്ങൾ ജീവിക്കുന്ന നാട്ടുരാജ്യങ്ങളോടുള്ള വിശ്വസ്ഥത), 4. ഏക സഭ എന്ന കെട്ടുറപ്പ് (വിവിധ നാട്ടുരാജ്യങ്ങളിൽ ജീവിക്കുന്ന നസ്രാണികളുടെമേൽ തദ്ദേശീയനായ *ഇന്ത്യയൊക്കയുടെയും അർക്കദിയാക്കോനുള്ള* മേല്ക്കോയ്മ), 5. ദേശീയ സംസ്കാരത്തിലെ വിഭജനാതീതമായ ഭാഗഭാഗിത്വം, 6. ആത്മീയമായി പൗരസ്ത്യ കാതോലിക്കായോടുള്ള വിധേയത്വം, 7. പ്രാദേശിക/സഭാ ഭരണത്തിലെ ജനാധിപത്യം.

*മാർത്തോമ്മാശ്ളീഹായുടെ മാർഗ്ഗവും വഴിപാടും* എന്ന വ്യക്തിത്വത്തിന്റെ ഇവയടക്കമുള്ള അടിസ്ഥാന തത്വങ്ങളെ ഇല്ലായ്മചെയ്യാനോ മാറ്റിമറിക്കാനോ ആണ് റോമൻ കത്തോലിക്കരും പാശ്ചാത്യ സുറിയാനിക്കാരും പ്രൊട്ടസ്റ്റന്റുകാരും ശ്രമിച്ചതും ഇന്നും ശ്രമിച്ചുകൊണ്ടിരിയ്ക്കുന്നതും. നൂറ്റാണ്ടുകൾ നീണ്ട ഈ ശ്രമങ്ങളുടെ ഫലമായി മുഖ്യധാരാ നസ്രാണി സമൂഹത്തിൽനിന്നു വേർപെട്ടുപോയ വിഭാഗങ്ങൾ ഇന്നും മാർത്തോമ്മാ പൈതൃകത്തിന്റെയും നസ്രാണി സംസ്കാരത്തിന്റെയും പിൻതുടർച്ച അവകാശപ്പെടുന്നുണ്ട്. **എന്നാൽ മുകളിൽപറഞ്ഞ അടിസ്ഥാന ഘടകങ്ങൾ കൂടാതെ നസ്രാണിത്വത്തിന്റെ പിൻതുടർച്ച അവകാശപ്പടാനാവില്ല എന്നതാണ് യാഥാർത്ഥ്യം.**

**കേരളത്തിൽ മലങ്കരസഭ ഒഴികെ (ഒരു പക്ഷേ പൗരസ്ത്യ കൽദായ സുറിയാനി സഭയും) മറ്റേതൊരു സഭയ്ക്കാണ് *മാർത്തോമ്മാശ്ളീഹായുടെ മാർഗ്ഗവും വഴിപാടും* എന്ന വ്യക്തിത്വത്തിന്റെ ഈ അടിസ്ഥാന ഘടകങ്ങളെല്ലാമുള്ളത്?** *നസ്രാണി* അഥവാ *സുറിയാനി ക്രിസ്ത്യാനി* എന്നഭിമാനിക്കുകയും അവകാശപ്പെടുകയും ചെയ്യുകയും അതേസമയംതന്നെ നസ്രാണിത്വത്തിന്റെ അടിസ്ഥാന തത്വങ്ങളെ നിരസിക്കുകയും ചെയ്യുന്നത് നിരർത്ഥകമാണ്. അതിനാലാണ് ഒരു യഥാർത്ഥ *നസ്രാണി* അഥവാ *സുറിയാനി ക്രിസ്ത്യാ*



*'മാർത്തോമ്മാ ശ്ലീഹായുടെ മാർഗ്ഗവും വഴിപാടും' മലങ്കര സഭയുടെ സ്വാതന്ത്ര്യവും ഉറക്കെ പ്രഖ്യാപിച്ച കൂനൻ കുരിശ് സത്യം (1653 ജനുവരി 3)*

# Orthodoxy and Heterodoxy

***What Every Roman Catholic Should Know About the Orthodox Church***

Scott Hahn, a vocal Presbyterian minister who with his wife Kimberely converted to Roman Catholicism, said in his book ***Rome Sweet Rome: Our Journey to Catholicism:*** "Further study lead me to conclude that Orthodoxy was wonderful for its liturgy and tradition but stagnant in theology." Clark Carlton, a well-known Baptist who converted to Orthodoxy, counters in his book ***The Truth: What Every Roman Catholic Should Know About the Orthodox Church.*** "If the alternative to being 'stagnant' means changing the Creed (***the Filioque***), worrying about going to a non-existent place (purgatory), paying money to stay out of said non-existent place (indulgences), turning the Virgin Mary into some sort of super-human (an immaculately conceived co-redemptrix) and making the bishop of one city into an infallible, universal potentate with both spiritual and political sovereignty, then the Orthodox will gladly stay stagnant."




The follwing is recounted in ***"Why Angles Fall"*** by Victoria Clark: It is an analogy told to the author by a young monk at Decani Monastery in Kosovo: "Imagine a big sturdy tree and how, suddenly, one of the braches decides that it wants to be a tree, too, so it falls to the ground. Well, what happens to this branch? It doesn't necessarily rot because it can grow a few twigs there on the ground, but it can never be a tree nor can it make any fruit. The sturdy old tree, of course , has a hard time without its big branch, but it still lives and, what is more important, it can bear fruit." The tree in the analogy is Orthodoxy, the errant branch is Roman Catholicism, and the twigs the Protestant sects. The Eastern Orthodox Church expects that the branch and the twigs will come back to join the tree, not that the tree will have to fall down to join the branch. Z

നിക്ക് മലങ്കര ഓർത്തഡോക്സ് സഭാംഗമല്ലാതെ മറ്റൊന്നുമാകുവാൻ സാധിക്കില്ല എന്ന് ഈ ലേഖകൻ വാദിക്കുന്നത്. ആർക്കും ക്രിസ്ത്യാനിയാകാൻ സാധിക്കും. **പക്ഷേ മുകളിൽ പറഞ്ഞ കാരണങ്ങളാൽ മലങ്കര ഓർത്തഡോക്സ് സഭാംഗത്വമില്ലാതെ ഒരുവനും നസ്രാണി അഥവാ സുറിയാനി ക്രിസ്ത്യാനി എന്നഭിമാനിക്കാൻ സാദ്ധ്യമല്ല.**

ഇനി ആദ്യം പറഞ്ഞ ഉത്തരങ്ങളിലെ അപൂർണ്ണതകൾ വ്യക്തമാക്കാം.

1. പ. മാർത്തോമ്മാ ശ്ളീഹാ, മാർ സാബോർ, അഫ്രോത്ത് തുടങ്ങിയവർ സഭയിൽ ചേർത്തവരും അന്റോണിയോ ഫ്രാൻസിസ് സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ തുടങ്ങിയവരും ഓർത്തഡോക്സുകാരായ മാതാപിതാക്കൾമൂലമല്ല നസ്രാണിയായത്.

2. മലങ്കരസഭ ഇന്നുപയോഗിക്കുന്ന പാശ്ചാത്യ സുറിയാനി ആരാധനാ ക്രമങ്ങൾ ഔദ്യോഗികമായി അംഗീകരിച്ച് നടപ്പിലാക്കിയത് 1789, 1809 എന്നീ വർഷങ്ങളിൽ യഥാക്രമം മാവേലിക്കര, കണ്ടനാട് എന്നിവിടങ്ങളിൽ ചേർന്ന *മലങ്കര പള്ളിയോഗ*ങ്ങളാണ്.

3. പേർഷ്യൻ ബന്ധത്തിലൂടെ പിൻതുടർന്നുവന്ന നെസ്തോറിയൻ വേദശാസ്ത്രത്തിനു പകരം കലർപ്പില്ലാത്ത അലക്സാൻഡ്രിയൻ വേദശാസ്ത്രം മലങ്കരസഭ സ്വീകരിച്ചത് 1686-ൽ ചെങ്ങന്നൂർ ചേർന്ന *മലങ്കര പള്ളിയോഗ*മാണ്.

4. 1599-ൽ ഉദയംപേരൂർ സുന്നഹദോസ് നിർബന്ധപൂർവം അവസാനിപ്പിച്ച പൗരസ്ത്യ കാതോലിക്കായോടുള്ള ആത്മീയ വിധേയത്വം 1912-ൽ മാത്രമാണ് പുനഃസ്ഥാപിച്ചത്.

*മാർത്തോമ്മാ ശ്ളീഹായുടെ മാർഗ്ഗവും വഴിപാടും* എന്ന വ്യക്തിത്വത്തിൽ മലങ്കര സഭ കാലികമായ പരിഷ്ക്കാരങ്ങൾ വരുത്തിയിട്ടുണ്ട്. പക്ഷേ അവയൊന്നും അടിസ്ഥാന തത്വങ്ങളെ ബലികഴിച്ചായിരുന്നില്ല. പകരം അവയെ ശക്തീകരിക്കുന്നവയായിരുന്നു. ഉദാഹരണത്തിന് 1912-ലെ കാതോലിക്കാ സ്ഥാനാരോഹണം. *കേട്ടറിവുള്ള* പേർഷ്യൻ കാതോലിക്കായ്ക്കു പകരം *കണ്ടറിവുള്ള* തദ്ദേശീയ കാതോലിക്കായെ ലഭ്യമാക്കി.

*(പേജ് 11-ൽ നിന്ന്)*

പഠിത്തം കൊണ്ടു മനസ്സിലാക്കുന്നു. ഓരോ ദിവസത്തേയും വേദവായന ഭാഗം ഏതെന്നും അതിന്റെ വ്യാഖ്യാനം (interpretation)എന്താണെന്നും സഭ തന്നേ നിശ്ചയിച്ചിട്ടുണ്ട്. അതു കൊണ്ടു കറയില്ലാത്ത, അതി പുരാതനമായ, സത്യവിശ്വാസമാണു നമ്മുക്കുള്ളത്.

പൗലോസ് ശ്ലീഹാ ഇന്നുണ്ടായിരുന്നെങ്കിൽ പലതരം ഉപദേശങ്ങൾ ലോകത്തിൽ പടരുന്നതു കണ്ടു ദുഃഖിക്കുമായിരുന്നു. അദ്ദേഹം വീണ്ടും നമ്മളോടു പറയുമായിരുന്നു, "നിങ്ങളെ ഞങ്ങൾ അറിയിച്ചതൊഴിച്ചു യാതൊരു വിശ്വാസവും നിങ്ങൾ സ്വീകരിക്കരുത്" എന്ന്.

ദൈവത്തിന്റെ മക്കളായിത്തീരുവാൻ ജീവിച്ചിരുന്നപ്പോൾ നമ്മെ പഠിപ്പിച്ചവരായ നമ്മുടെ പിതാക്കന്മാരെ കുർബാനകളിലും നമസ്ക്കാരങ്ങളിലും നാം ഓർക്കണം. അഴിവില്ലാത്ത ലോകമായ സ്വർഗ്ഗരാജ്യത്തിൽ നീതിമാന്മാരോടും പുണ്യവാൻമാരോടും കൂടെ ദൈവപുത്രൻ അവരെ ആശ്വസിപ്പിക്കും.

നമ്മുടെ കർത്താവായ യേശു മിശിഹാ അരുളിച്ചെയ്തു: "എന്റെ ശരീരം ഭക്ഷിക്കുകുയും എന്റെ രക്തം കുടിക്കുകയും എന്നിൽ വിശ്വസിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കും." കർത്താവിന്റെ തിരുവത്താഴത്തിന്റെ തുടർച്ച ആണ് നമ്മുടെ വിശുദ്ധ കുർബാന. ഈ കുർബാന ഇല്ലാത്ത ധാരാളം പ്രാർത്ഥനാ യോഗങ്ങളും 'സ്വർഗ്ഗീയ വിരുന്നു'കളും കരിസ്മാറ്റിക് കൂട്ടായ്മകളും ഇന്നുണ്ട്. അവിടെ പോകുന്നവർക്കു അയ്യോ വലിയ കഷ്ടം! പരിശുദ്ധ കുർബാന നമ്മുടെ സഭയ്ക്കുണ്ട്. അത് അനുഭവിക്കുന്നതു വഴി നാം കർത്താവിന്റെ സ്നേഹിതന്മാരായിത്തീരുന്നു. കർത്താവു നമ്മുടെ ശരീരത്തിൽ വസിക്കുന്നു എങ്കിലും നമ്മുടെ കർത്താവിനോടു നാം എല്ലായിപ്പോഴും അപേക്ഷിക്കണം. എങ്കിലേ "എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ, വന്ന് അകത്തു പ്രവേശിച്ച് ലോകാരംഭത്തിനു മുമ്പായി നിങ്ങൾക്കായി ഒരുക്കപ്പെട്ടിരിക്കുന്ന രാജ്യം അവകാശമായി അനുഭവിച്ചു കൊള്ളുവിൻ" എന്നു വലത്തു ഭാഗത്തിരിക്കുന്നവരോടു പറയുന്ന സ്വർഗീയ ശബ്ദം നാം കേൾക്കുകയുള്ളു. ചില സഭക്കാർ പറയാറുണ്ട്, അവരുടെ കൂടെ ചേർന്നാൽ നാം രക്ഷിക്കപ്പെടും എന്ന്. "കുഞ്ഞാടിന്റെ തിരുരക്തത്താൽ ഞാൻ ശുദ്ധനായി തീർന്നു" എന്നു സ്വയം വിധിയെഴുതുന്നവർ ഉണ്ട്. അവർ ദൈവം കളിക്കയാണ്. ആരും രക്ഷിക്കപ്പെട്ടിട്ടില്ല. രക്ഷ വരാൻ ഇരിക്കുന്നതേ ഉള്ളൂ. നമ്മുടെ സഭയുടെ വിശ്വാസം കേട്ടു ജീവിതം അവസാനിപ്പിക്കുന്നവർ, പൗലോസ് ശ്ലീഹാ കൽപിച്ചതുപോലെ, ഭാഗ്യവാന്മാർ ആയിരിക്കും. ആ സ്വർഗ്ഗീയ ഭവനത്തിലേക്കു പ്രവേശിക്കുവാനുള്ള സൗഭാഗ്യം മലങ്കര ഓർത്തഡോക്സ് സഭാ വിശ്വാസത്തിൽ കൂടി ഈ ലേഖനത്തിന്റെ വായനക്കാർക്കുണ്ടായിരിക്കട്ടെ. Z

പ്രബോധനം

# Oriental And Eastern Orthodox Churches

■ **Dr. Paulose Mar Gregorios**

How Different is the Eastern Orthodox Church?

Several people have asked me this question in several different forms:

- Who are these Orthodox-Protestants or Roman Catholics?
- What do they believe differently from the others?
- What is the difference between Orthodox and other Christians?

Let me try some simple answers to these three questions.

## Who are the Indian Orthodox?

First, both the Roman Catholics and Protestants are Western Christian groups. The Orthodox Church is not Western Christianity. Eastern in origin, it was from the beginning open to influences from all cultures. In the first century, Christianity was primarily an Asian-African religion. Only by the 4th century did the Roman Empire become increasingly Christian. The strength of Christianity in the early period was in Palestine, Syria, Greece, Asia Minor, Egypt and Libya. We can make a list of the earliest Churches – the Churches of the first century.

In the West i.e. Italy: 2 Churches-Rome and Puteoli (today Pozzuoli near Naples)

Western Greece: 5 Churches-Nicopolis, Corinth, Athens, Thessalonica and Philippi.

Eastern Greece (Asia Minor, today Turkey): 15 Churches-Ephesus, Smyrna, Pergamum Thyatira, Sardis, Philadelphia, Laodicea, Troas, Miletus, Colossae, Perga, Pisidian Antioch, Iconimum, Lystra, Derbe.

Syria and the East: 6 Churches-Caesarea, Jerusalem, Samaria, Petta

Cyprus: 2 Churches-Paphos and Salamis

Egypt: Alexandria

Pentapolis (North Africa): Cyrene

India: Malabar

**As you can see, only 2 out of 37 Apostolic Churches are strictly Western. If western Greece and Cyprus are also regarded as Europe, then nine Churches are in Europe, while 28 are in Asia and Africa.**

The Orthodox Church claims to be the true successor of these Apostolic Churches, including the Italian Churches, which used Greek as their language of worship in that century. So the Orthodox Church is neither



***Dr. Paulose Mar Gregorios (1922-1996), the shining star of Malankara Orthodox Church, author of over 30 world-renowned books, theologian, thinker, multi-linguist, philosopher, orator, teacher, journalist – he excelled and made a mark in all these fields. President of World Council of Churches, Chairman of National Council of Churches, Advisor to Emperor of Ethiopia, Secretary of Holy Episcopal Synod and Principal of Theological Seminary, Kottayam were some of the numerous positions he held. He was also the architect of Sophia Centre, Kottayam, Sruthi School of Liturgical Music, the new building of Theological Seminary, Kottayam, Divyabodhanam Study Scheme, Balabhavan and ITC at Thalakode, Delhi Diocesan Centre, etc. Born at Thripunithura. Passed away at the age of 74 while he was the Metropolitan of the Diocese of Delhi.***

*(We republish here an article he wrote on what Orthodox Christianity is. It gives a lucid picture of the pre-eminence of Orthodox Church and its teachings.)*

Roman Catholic nor Protestant. **It regards itself as the true and faithful successor of the ancient apostolic Church, and regards the Western or Roman Catholic Church as a group that broke off and went astray from the true tradition of the Christian Church.** The Protestant Churches broke off much later (in the 16th century and after) from the Roman Catholic. The Orthodox are today in two families-the Oriental Orthodox family, to which the Indian Orthodox Church belongs, and the Byzantine Orthodox family, which is four times as large.

The difference, in turn, is based on a more profound understanding of what we call **the Church Catholic. The Church Catholic is not the Roman** Catholic Church. It is the whole Church, in all time and space, in its qualities and quantitative fullness. The Universal Church is not the Church Catholic. The latter includes all those who have ever lived on earth as Christians in former times, i.e. Christ and the Apostles, the prophets, martyrs, confessors, fathers, doctors, ordinary believers and so on. The Universal Church is, of course, composed only of those now living. The Orthodox Church had no category called the Universal Church. The attempt to create a category called the "ecumenical church" by the Constantinople Church, has been virtually rejected by the Orthodox tradition.




**Major Branches within Christianity and the stages of schisms in the Church**

Now the Roman Catholic Church has something called the Universal Church, and the Pope is the head of this Universal Church. So, for them, the fullness of the Church means the Universal Church which is for them, the manifestation of the Church Catholic. Because they think this way, the local Church is only part of the Universal Church and cannot be autocephalous or having its own head. The local Church is ever incomplete, according to this view, without the head of the Universal Church, the Pope, since the part is never complete without the whole. Hence the insistence of the Second Vatican Council that "The College of bishops has no authority unless it is simultaneously conceived of in terms of its head, the Roman Pontiff Peter's successor... Together with its head, the Roman Pontiff, and never without this head, the Episcopal order is the subject of Supreme and full power over the Universal Church. But this power can be exercised only with the consent of the Roman Pontiff. (Lumen Gentinum: 22). This teaching the Eastern Orthodox regard as rank heresy, as it is based on a fundamental misunderstanding of the relation between the local church and the Church Catholic. The Easterners believe that the Church Catholic is fully manifest in the local Church, where the people are in communion with the bishops of the Episcopal Synod. We do not regard the local Church as part, but as the manifestation of the fullness, of the Church Catholic. The error in the teaching of the Roman Church, we feel, is due to its breaking away from the tradition of the Church Catholic in the 5th century.

Neither does the Orthodox Church teach that the bishop or college of bishops alone exercise authority in the Church. Every baptised Christian shares in the kingly, priestly and prophetic authority of the Church, though the bishop has a certain fullness of spiritual power which others in the Church do not have. But the bishop separated form the Church is nothing. It is only in communion with the Church, with the college of presbyters and deacons and with the people, that he exercises his power.

The Orthodox Church is thus much more conciliar and communitarian in structure. Neither did the Orthodox Church ever develop an aggressive or institutional mission such as Roman Catholics and Protestants have developed. **The witness of the Orthodox is a quiet one, based more on worship and a holy life of love and service, than on preaching and proselytism.** This lack of aggressiveness is often criticized by Western Christians as a lack of missionary fervour. But we know that the aggressive Western missionary movement is intimately linked with the economic, cultural and colonial expansionism of the West, and we would rather not be associated with such an aggressive and institutionalized mission.

The worship of the Church is the centre of the Orthodox ethos, rather than its mission. The mission follows naturally from true worship and feeds into it. It is in the Eucharistic worship of the Church that the




Conceptualisation of Holy Trinity

Orthodox have a foretaste of the **Kingdom which is coming. To join with the angels and archangels in the adoration of the one True God and to rejoice in his presence of the Spirit through the Son–this is the heart of the Orthodox ethos.** The Orthodox Churches under Muslim or Communist oppression always survived because of this worship orientation. The West separates action from contemplation, thought and prayer. For us it is in and from Eucharistic worship that all action, contemplation, thought and prayer derive their significance.

The Oriental Orthodox family has five Churches-India, Armenia, Syria, Egypt and Ethiopia-three in Asia and two in Africa. Total membership is over 25 millions.

The Byzantine Orthodox family has over 100 million members–in Greece, Russia, Romania, Bulgaria, Yugoslavia, Western Europe, America, Australia and so on. Their members are mostly Slavic, Greek or Roman in origin. But they are also regarded as Eastern, though they are a bit less Asian-African.

**Thus the Indian Orthodox Church is a strictly Asian-African Church, an Apostolic Church in continuity with the ancient West Asian Apostolic Church.** This Church was established in India in the very first century by the Apostle St. Thomas, one of the twelve Apostles of Jesus Christ. **It is one of the 40 or so ancient Apostolic Churches of the world.**

What do they believe differently?

The very question is a Western one. In the West a Church is defined mainly by what it believes, ie. by its doctrines and teachings. This intellectualist orientation of faith does not belong to the Eastern tradition.

The Orthodox confess the same faith as the ancient Church-the faith as was later formulated in the fourth century in the councils of Nicea and Constantinople.

We object to certain later additions made by the Roman Catholics, for example the addition of the word 'filioque' in the Latin creed. They, for example, teach that the Holy Spirit, one of the Three Persons of the Trinity, proceeds from the Father and the Son ( filioque means 'and from the Son'). We do not teach so. The son is begotten by the father; the Spirit proceeds from the father. The words "begotten' and 'proceeding' delineate the difference between the Son and the Spirit in their relation to the Father. In later centuries, especially after the fifth century when the Western Church broke from the Asian-African moorning, it misunderstood the word 'proceeding' as related to the coming of the spirit in the Church on Pentecost. This coming, of course, is from the Father and the Son, but that is not what is meant by 'proceedings'. The latter word denotes the eternal relation between the Father and the Spirit, and not the relation in time and history.

In the eternal dimension we cannot say that the Spirit proceeds from the Father and Son. Therefore, 'filioque' is out of place, wrong and misleading.

There are other doctrines and dogmas which the Roman Catholic Church has added to the Nicene–Constantinopolitan Creed- eg. the dogma of the Immaculate Conception, the dogma of Papal Infallibility, and the dogma of the bodily assumption of the Blessed Virgin Mary. The first two are wrong and the third is not dogma, for the Orthodox. We do not believe that there is any special miracle called Immaculate Conception connected with the origin and birth of the Blessed Virgin Mary. **Nor do we believe that the Pope or any other human being is**

# The Feeling of Orthodox Doctrine



■ ഫാ. റിഞ്ചു പി. കോശി

ആധുനിക ലോകം ചലനത്തിന്റെ ഉന്നതതലം ആഗ്രഹിക്കുന്നു അവിടെ മാറ്റം തന്നെ ആഗ്രഹിക്കുന്നു. അത് ആദ്ധ്യാത്മികതയിലാണെങ്കിലും ഭൗതികതയിലാണെങ്കിലും. എന്നാൽ അന്നും ഇന്നും സ്ഥായിയായി നിൽക്കുന്ന ചില ഘടകങ്ങൾക്കും ഘടനകൾക്കും മാറ്റം വരുത്തുവാൻ കഴിയുകയില്ല. അതിന് ഊന്നൽ നൽകാതെ ജീവിക്കുവാനും കഴിയുകയില്ല. ഇവിടെയാണ് Orthoxoxyയുടെ പ്രാധാന്യം, സത്യനമസ്ക്കാരികളുടെ പ്രാധാന്യം (യോഹ. 4:23).

മാറിവരുന്ന സാഹചര്യങ്ങൾക്ക് അനുസരിച്ച് ചില വ്യത്യാസങ്ങൾ ഉൾക്കൊണ്ടുകൊണ്ട് വ്യാഖ്യാനത്തിന് വിപരീതമായി ഒന്നും സംഭവിക്കാതെ വിശ്വാസത്തെ നൂതന സംവിധാനത്തിൽ പകർന്നു നൽകുവാൻ ലേഖകന് വൈദിക സെമിനാരി പഠനകാലത്ത് തന്നെ ആഗ്രഹം ഉണ്ടായിരുന്നു. എന്നാൽ എങ്ങനെ ചെയ്യണം എന്നുള്ളത് തീരുമാനിക്കാൻ കഴിഞ്ഞില്ല. തുടർന്ന് Sophia Centre& Programme Secretary ആയി ചുമതല ഏറ്റതിനു ശേഷം നടത്തിയ യുവജന സമ്പർക്ക പരിപാടിയുടെ ഭാഗമായി മലയാളം വായിക്കുവാൻ അറിയാതെ, കേട്ടാൽ മനസ്സിലാക്കുന്ന ഒരു നല്ല വിഭാഗം യുവജനങ്ങളെ കേരളത്തിന്റെ പുറത്ത് കണ്ടെത്തുവാൻ കഴിഞ്ഞു. ദിവസം 1–2 മണിക്കൂർ എങ്കിലും വാഹനത്തിൽ പാട്ടു കേട്ട് ആലസ്യതയിലേയ്ക്ക് ജീവിതത്തെ പായിക്കുന്ന ഇവർക്കുവേണ്ടി ഇവർ ആഗ്രഹിക്കുന്നതുപോലെ ഒരു ശ്രവ്യവിസ്മയം നൽകുവാൻ തീരുമാനിച്ചു. അതി ന്റെ ഫലമായിട്ടാണ് *Orthodoxy: The Feeling of Orthodox Doctrine* എന്ന *MP3 CD* പുറത്തിറക്കു വാൻ കഴിഞ്ഞത്.

മലങ്കര സഭയിൽ പടർന്നുപടിക്കുന്ന നൂതന വിശ്വാസ വിപരീതങ്ങൾക്കെതിരായി കേരളത്തിന്റെ പല ഭാഗത്തും ക്ലാസ്സുകൾ എടുക്കുവാനായി . ആ സമയത്ത് പഠിതാക്കളായവരിൽ നിന്ന് ഏറ്റവും വ്യക്തമായി അവർക്ക് അറിയേണ്ട വിഷയങ്ങൾ ഏതൊക്കെ എന്ന് എഴുതി വാങ്ങി അതിൽ ഏറ്റവും കൂടുതൽ സംശയം വന്ന പതിനാറ് ചോദ്യങ്ങൾ തിരഞ്ഞെടുക്കുകയും അവ മലങ്കര സഭയിലെ 6 തിരുമേനിമാർക്കും 10 വൈദികർക്കും നൽകുകയും ചെയ്തു.

വളരെ ശ്രേഷ്ഠമായ രീതിയിൽ അവരിൽക്കൂടി അത് മലങ്കര സഭാമക്കളിൽ എത്തിക്കുവാൻ കഴിഞ്ഞതിലും ദൈവത്തിന്റെ വലിയ പദ്ധതിയിൽ എന്നെ ഭാഗഭാക്കാക്കിയതിലും ദൈവത്തോട് അളവറ്റ നന്ദിയും ചാരിതാർത്ഥ്യവുമുണ്ട്.



**infallible. As for the teaching about the bodily assumption of Mary, We do teach it, but not as some central dogma of the Church.**

Nor do we believe that believing in the right dogma is the evidence of the true Christian. We put equal emphasis on the way of life, on the way of worship, on the way of disciplining oneself as on the way of thought and belief.

### What then is the difference between East and West?

It is not so easy to pinpoint the difference in words, It seems the difference is more one of ethos, of orientation, of spirit rather than of dogma or belief.

Let us state some of the more obvious difference. The Roman Catholic Church , for example, believes in a universal organizational structure for the Church with one particular bishop, namely the Bishop of Rome or the Pope, holding a unique position in the whole world. We Easterners do not accept any one bishop as having universal jurisdiction or authority. So the Orthodox have no Pope. What they have is really an Episcopal Synod for each local or national church. The president of the Synod may be a Patriarch, a Catholicos, an Archbishop or even a Pope as in the case of the Coptic Church of Egypt. But no such Synod or its Presidents can have universal jurisdiction over the Churches of other countries. Each local or national Church with its Episcopal Synod and Patriarch Catholicos is autocephalous, i.e. it has its own head , and does not look to any other Church to exercise authority over it.

# ദൈവവിളി



■ സിസ്റ്റർ ദീനാ O.S.M.

ആമോസിന്റെ മകനായ യെശയ്യാ ഒരു ദർശനത്തിൽ ആറാറു ചിറകുള്ള സ്രോപ്പേ മാലാഖമാരുടെ അകമ്പടിയോടെ കർത്താവായ ദൈവം മഹത്വത്തിന്റെ സിംഹാസനത്തിൽ ഉപവിഷ്ഠനായിരിക്കുന്നത് കണ്ടു. പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ, എന്ന മാലാഖമാരുടെ ആർപ്പുവിളി കേട്ടു. ദൈവാലയം മുഴുവനും തേജോമയമാവുകയും ധൂമപടലാവൃതമാകുകയും ചെയ്തു. ദൈവത്തെ മുഖാമുഖം കണ്ടാൽ പിന്നെ മനുഷ്യന് മരണമെന്നായിരുന്നു സങ്കല്പം. ഭയചകിതനായ യെശയ്യായുടെ മനസ്സിലേക്ക് കൊള്ളിയാൻ മിന്നുന്നതുപോലെ കടന്നു വന്നത് തന്റെ പാപബോധമായിരുന്നു. അപ്പോൾ എല്ലാവരും കേൾക്കെ പശ്ചാത്താപത്തോടെ അവൻ ഏറ്റുപറഞ്ഞു: "എനിക്കയ്യോ കഷ്ടം! ഞാൻ നശി ച്ചു; ഞാൻ ശുദ്ധിയില്ലാത്ത അധരങ്ങളുള്ള ഒരു മനുഷ്യൻ; ശുദ്ധിയില്ലാത്ത അധരങ്ങളു ള്ള ജനത്തിന്റെ നടുവിൽ വസിക്കുന്നു; എന്റെ കണ്ണുകൾ സൈന്യങ്ങളുടെ യഹോവയായ രാജാവിനെ കണ്ടുവല്ലോ." (യെശയ്യ 6:5.)

ഇതു പറഞ്ഞു തീരുംമുമ്പെ ഒരു മാലാഖ യാഗപീഠത്തിൽ നിന്ന് കൊടിൽ കൊണ്ട് ഒരു തീക്കനൽ എടുത്ത് യെശയ്യായുടെ അധരത്തെ തൊടുവിച്ചു; ഇത് നിന്റെ അധരങ്ങളെ തൊട്ടതിനാൽ നിന്റെ അകൃത്യം നീങ്ങി നിന്റെ പാപത്തിന് പരിഹാരം വന്നിരിക്കുന്നു. അപ്പോൾ ഇതാ സിംഹാസനത്തിൽ നിന്ന് ദൈവത്തിന്റെ സ്വരം; "ഞാൻ ആരെ അയയ്ക്കേണ്ടൂ? ആർ നമുക്കുവേണ്ടി പോകും?" യെശയ്യാ ധൈര്യം സ്വരൂപിച്ചു പറഞ്ഞു: "അടിയൻ ഇതാ അടിയനെ അയയ്ക്കണമെ"

സംഭവബഹുലമായ യെശയ്യായുടെ പ്രവാചക ജീവിതം അവിടെ തുടങ്ങുന്നു. പരിചയക്കുറവും ബലഹീനതകളും അറിയാമായിരുന്നിട്ടും ദൈവത്തിന്റെ വിളി സ്വീകരിച്ച ആ സാധു മനുഷ്യനെ കൊണ്ട് ദൈവം എത്ര വലിയ കാര്യങ്ങൾ നിറവേറ്റി! രാജസദസ്സുകളിൽ വ്യാപരിച്ച യെശയ്യാ, പ്രവാചകന്മാരിൽ പ്രവാചകനാണ്. 'മഹത്വമുള്ളവനായ യെശയ്യാ' എന്നാണല്ലോ നാം പറയാറ്. ലോകരക്ഷകന്റെ ജനനം, ജീവിതശൈലി, മരണം ഇവയൊക്കെ കൃത്യമായി സംഭവിക്കുന്നതിന് നൂറ്റാണ്ടുകൾക്ക് മുമ്പേ പ്രവചിക്കുവാൻ അഭിഷേകം പ്രാപിച്ചവനായിരുന്നു അദ്ദേഹം.

ഇതുപോലെ വേദപുസ്തകത്തിൽ മറ്റനേകം ദൈവവിളികളുടെ ചരിത്രം ഉണ്ട്. ഒരർത്ഥത്തിൽ വിശുദ്ധ വേദപുസ്തകം ദൈവവിളിയോട് അനുകൂലമായോ പ്രതികൂലമായോ പ്രതികരിച്ചവരുടെ ചരിത്രമാണ്. ആരെല്ലാം ദൈവവിളി ശ്രദ്ധിച്ചു കേൾക്കുകയും അതനുസരിച്ച് ജീവിക്കുകയും ചെയ്തിട്ടുണ്ടോ അവരൊക്കെയും അനുഗ്രഹത്തിന്റെയും രക്ഷയുടെയും ഉടമ്പടിയുടെയും വിജയത്തിന്റെയും വിശുദ്ധിയുടെയും വാഗ്ദത്ത ഭൂമി കണ്ടവരാണ്.

നാം ഓരോരുത്തരെപ്പറ്റിയും ദൈവത്തിന് അനാദിമുതലേ ഓരോ പദ്ധതിയുണ്ട്. "നിന്നെ ഉദരത്തിൽ ഉരുവാക്കിയതിനു മുമ്പേ ഞാൻ നിന്നെ അറിഞ്ഞു; നീ ഗർഭപാത്രത്തിൽ നിന്ന് പുറത്തു വരുന്നതിനു മുമ്പേ ഞാൻ നിന്നെ വിശുദ്ധീകരിച്ചു, ജാതികൾക്കു പ്രവാചകനായി നിയമിച്ചിരിക്കുന്നു." (യിരെമ്യ. 1:5). ജീവിതപാത തെരഞ്ഞെടുക്കുന്നതിൽ മാത്രമല്ല, നമ്മുടെ ഓരോ ജീവിതനിമിഷങ്ങളിലും അഭികാമ്യമായ, അനുയോജ്യമായ തിരിച്ചറിവ് ഉണ്ടാകുവാനും തീരുമാനം എടുക്കുവാനും തെരഞ്ഞെടുപ്പ് നടത്തുവാനും അവിടുന്ന് നമ്മോട് ഇടപെടുന്നുണ്ട്. ഈ നിമിഷം ഞാൻ എന്തു ചെയ്യണം, എന്തു പറയണം എന്നൊക്കെ ദൈവം പറഞ്ഞു തരുന്നു.

ചുരുക്കം ചിലരേ ഈ സന്ദേശങ്ങൾ ശ്രദ്ധിക്കാറുള്ളു എന്ന് മാത്രം. പലവിധ വ്യഗ്രതയിലും പിരിമുറുക്കത്തിലും ഒച്ചപ്പാടുകളിലും മുങ്ങിത്താഴുന്നതുകൊണ്ട് അവർക്ക് ദൈവസ്വരത്തിന് കാതുകൊടുക്കാനാകുന്നില്ല എന്നതാണ് ദുഃഖസത്യം.

എല്ലാ ജീവിതവഴികളും ദൈവത്തിന്റെ പ്രത്യേക വിളിയുടെ ഭാഗമാണ്. എല്ലാറ്റിനും അതതിന്റെ വെല്ലുവിളികളും നേട്ടങ്ങളുമുണ്ട് എന്നതാണ് വാസ്തവം. വിവാഹജീവിതം ഒരു കുറഞ്ഞ ജീവിതാന്തസ്സ് ആയതുകൊണ്ടല്ല ഞങ്ങൾ സന്യാസി – സന്യാസിനീ സമൂഹത്തിൽ സമർപ്പിത ജീവിതം നയിക്കുന്നത്. പ്രത്യുത, അമ്മയുടെ ഉദരത്തിൽ വച്ചു തന്നെ ചിലരെ കർത്താവ് വിളിച്ചു വേർതിരിക്കുന്നു. ഇത്തരം സാക്ഷ്യജീവിതത്തിനും വ്യാപകമായ സാമൂഹ്യ സേവനത്തിനുമായി ചിലരെ ദൈവം തെരഞ്ഞെടുക്കുന്നു.

മറ്റുള്ളവർക്കായി ജീവിതം ഉഴിഞ്ഞു വയ്ക്കുന്നവരിൽ രണ്ടു വിഭാഗക്കാരുണ്ട്. ഒന്ന് അവർ വഴി അനേകർക്ക് ഭൗതിക ജീവിതത്തിൽ മേന്മ ലഭിക്കുന്നു. രണ്ടാമത്തെ ഗണത്തിൽ പെട്ടവരുടെ ത്യാഗജീവിതം വഴി അനേകർക്ക് ഭൗതിക ജീവിതത്തിലും ആത്മീയജീവിതത്തിലും നന്മ ലഭിക്കുന്നു. ഗാന്ധിജി, നെൽസൺ മണ്ടേല, ഏബ്രഹാം ലിങ്കൺ തുടങ്ങിയവർ ആദ്യഗണത്തിലും പരിശുദ്ധ പരുമല തിരുമേനി, പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി, മദർ തെരേസ തുടങ്ങിയവർ രണ്ടാമത്തെ ഗണത്തിലും പെടുന്നു.

ഈ രണ്ടാമത്തെ ഗണത്തെ മനുഷ്യരുടെ സമഗ്രവിമോചനത്തിനായി വിളിച്ചിരിക്കുന്നു. എന്തുകൊണ്ട് ചിലരെ മാത്രം ഇതിനു വിളിക്കുന്നു എന്നതിന് നമുക്ക് ഉത്തരമില്ല.

### ദൈവവിളിയുടെ സമ്പൂർണ്ണ സമർപ്പണം

കർത്താവിന്റെ മുന്തിരി തോട്ടത്തിൽ ജോലിക്കു വിളിക്കപ്പെട്ടവർ കടമ നിർവ്വഹിച്ചില്ലെങ്കിൽ മുന്തിരിത്തോട്ടം തരിശായി കിടക്കും. ദൈവവിളിയുടെ മുമ്പിൽ സമ്പൂർണ്ണ സമർപ്പണമായിരുന്നു കന്യകമറിയം നടത്തിയത്. അതുപോലെ പത്രോസും കൂട്ടരും വള്ളവും വലയും തൊഴിലും കുടുംബവും സമൂഹ്യബന്ധങ്ങളും എല്ലാം ഉപേക്ഷിച്ച് അവന്റെ പിന്നാലെ പോയി. (വി. ലൂക്കോസ് 5:1–11). വി. മത്തായിയും ആകർഷകമായ, ആദായകരമായ, ചുങ്കം പിരിവ് ഉപേക്ഷിച്ച് കൃപവരിക്കുന്ന വഴിയെ പോകുന്നു. പൗലോസിന്റെ കാര്യ വും മറിച്ചല്ല. കറതീർന്ന ബെന്യാമീൻ ഗോത്രത്തിൽ പെട്ടവൻ, പണ്ഡിതനായ പരീശൻ, റോമാ പൗരൻ. എന്നാൽ അവൻ ക്രിസ്തുവിനെ അറിഞ്ഞപ്പോൾ അവനുവേണ്ടി എല്ലാ നേട്ടങ്ങളും ഉച്ഛിഷ്ഠങ്ങളായി കരുതി. (ഫിലി. 3:5–7).

ഇങ്ങനെ എല്ലാം ഉപേക്ഷിച്ച് ക്രിസ്തുവിന്റെ പിന്നാലെ പോയാൽ എന്തു പ്രതിഫലം ലഭിക്കും എന്ന ചോദ്യം പ്രസക്തമാണ്, പ്രത്യേകിച്ചും ഈ കാലഘട്ടത്തിൽ! പലതും ഉപേക്ഷിക്കേണ്ടി വന്നേക്കാം. എന്നാൽ അതിന്റെ പതിന്മടങ്ങ് അളിവിൽ സന്തോഷത്തിനും സാമൂഹിക നേട്ടങ്ങൾക്കും സാദ്ധ്യതയുണ്ടെന്ന് വേദപുസ്തകം പറയുന്നു. പത്രോസിന്റെ ഇതേ ചോദ്യത്തിനു മറുപടിയായി യേശു പറഞ്ഞു: "എന്റെ നിമിത്തവും സുവിശേഷം നിമിത്തവും വീടോ സഹോദരന്മാരെയോ സഹോദരികളെയോ അമ്മയെയോ അപ്പനെയോ മക്കളെയോ നിലങ്ങളെയോ വിട്ടാൽ ഈ ലോകത്തിൽ തന്നെ, ഉപദ്രവങ്ങളോടും കൂടെ നൂറ് മടങ്ങ് വീടുകളെയും സഹോദരന്മാരെയും സഹോദരികളെയും അമ്മമാരെയും മക്കളെയും നിലങ്ങളെയും വരുവാനുള്ള ലോകത്തിൽ നിത്യജീവനെയും പ്രാപിക്കാത്തവൻ ആരുമില്ല എന്ന് ഞാൻ സത്യമായിട്ട് നിങ്ങളോടു പറയുന്നു." (വി. മർക്കോസ് 10:28–30).

കേൾക്കുമ്പോൾ ഈ വാക്കുകൾ വിശ്വസിക്കാൻ ബുദ്ധിമുട്ട് തോന്നാം. എന്നാൽ സഭയിലെ ദൈവവിളി അനുസരിച്ച് മാത്രം ജീവിക്കുന്ന ഏതൊരു പട്ടക്കാരനോടോ മിഷ്യനറിയോടോ സന്യാസിനീ–സന്യാസിമാരോടോ ചോദിച്ചാൽ അനുഭവത്തിൽ നിന്നും അവർ പറയും കർത്താവിന്റെ വാഗ്ദാനം നൂറ് ശതമാനം ശരിയാണെന്ന്. പതിനാറാം വയസ്സിൽ ജനിച്ച വീട്ടിൽ നിന്നിറങ്ങിയ എന്നെ സംബന്ധിച്ചിടത്തോളം കർത്താവിന്റെ വാഗ്ദാനം

# സെ. മേരീസ് കോൺവെന്റ് (കിഴക്കമ്പലം ദയറാ)



*കിഴക്കമ്പലം സെ. മേരീസ് കോൺവെന്റ് അംഗങ്ങൾ അഭി. പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായോടൊപ്പം.*

**ഞാ**ൻ അംഗമായ ബേത്‌ലഹേം സെന്റ് മേരീസ് കോൺവെന്റിലും (കിഴക്കമ്പലം ദയറാ) മറ്റു പല സ്ഥലങ്ങളിലും ദയറാംഗങ്ങൾ വിവിധ ശുശ്രൂഷകൾ നടത്തുന്നുണ്ട്. മുപ്പത് അംഗങ്ങളോളം ഇപ്പോൾ ദയറായിലുണ്ട്. കൂടുതൽ പെൺകുട്ടികൾ ഞങ്ങളോട് ചേർന്നിരുന്നെങ്കിൽ ഞങ്ങളുടെ സഭാസേവനം കൂടുതൽ വ്യാപിപ്പിക്കാമായിരുന്നു. വിളവ് ധാരാളം, വേലക്കാർ വിരളം. കർത്താവ് ചോദിക്കുന്നു, "ആരെ അയയ്ക്കും?" എത്രപേർ യെശയ്യായെപ്പോലെ പറയും: "അടിയനിതാ, അടിയനെ അയക്കണമേ" എന്ന്. പ്രാർത്ഥിക്കൂ, ചിന്തിക്കൂ, വിവേചിക്കൂ, തീരുമാനിക്കൂ. തെരഞ്ഞെടുപ്പ് കർത്താവ് നടത്തും.

**ബേത്‌ലഹേം ദയറായിലെ പ്രവർത്തനങ്ങൾ**

പ്രാർത്ഥനയ്ക്കാണ് ഞങ്ങളുടെ ജീവിതത്തിൽ പ്രഥമസ്ഥാനം. അതിൽ ഏഴുനേരവുമുള്ള യാമപ്രാർത്ഥനകളും മദ്ധ്യസ്ഥപ്രാർത്ഥനകളും നിമിഷപ്രാർത്ഥനകളും ഉൾപ്പെടുന്നു.

ദയറാ നടത്തുന്ന സ്കൂളിൽ 2500 കുട്ടികൾ പഠിക്കുന്നു. സ്കൂളിൽ സാമൂഹ്യപ്രവർത്തനങ്ങൾ, സ്കൂൾ ക്ലിനിക്ക് എന്നിവ നടത്തുന്നു. കുമളി ആറാം മൈലിലുള്ള ബ്രാഞ്ച് ഹൗസിൽ തുടങ്ങിയിട്ടുള്ള പ്രവർത്തനങ്ങളിൽ സാധു പെൺകുട്ടികൾക്കായി തൊഴിൽപരിശീലനം, ഭവന സന്ദർശനം, ഇടവക സന്ദർശനം. എന്നിവ ഉൾപ്പെടുന്നു. കുടുംബങ്ങളിലുള്ള പ്രാർത്ഥനക്കുറവ് കുട്ടികളുടെ ജീവിതത്തിൽ പ്രശ്നങ്ങൾ ഉണ്ടാക്കാം. നിഷ്ഠയും പ്രാർത്ഥയുമുള്ള ജീവിതം കരുപിടിപ്പിക്കുവാനുള്ള ലക്ഷ്യത്തോടെ തുടങ്ങിയ പെൺകുട്ടികളുടെ ബോർഡിംഗ് സിസ്റ്റേഴ്സിന്റെ മേൽനോട്ടത്തിൽ നടക്കുന്നു.

കൂത്താട്ടുകുളം ബാലികാ മന്ദിരം, പ്രതീക്ഷാഭവൻ, പാലക്കാട് മഞ്ഞപ്ര ബാലികാമന്ദിരം, കോലഞ്ചേരി മെഡിക്കൽ കോളജ് ആശുപത്രി എന്നിവിടങ്ങളിൽ ബേത്‌ലഹേം കോൺവെന്റിലെ സിസ്റ്റേഴ്സ് സേവനം ചെയ്യുന്നു. സൺഡേസ്കൂൾ, എം.ജി. ഒ.സി.എസ്. എം. വനിതാസമാജം തുടങ്ങിയ ആദ്ധ്യാത്മിക സംഘടനകളുമായി ചേർന്ന് പ്രവർത്തിക്കുന്നു. ഭവനസന്ദർശനങ്ങൾ, രോഗി സന്ദർശനങ്ങൾ എന്നിവയാണ് മറ്റു പ്രവർത്തനങ്ങൾ.

ഓരോ നിമിഷവും അനുഭവവേദ്യമത്രെ. ലോകത്തിന്റെ ഏത് ഭാഗത്തു ചെന്നാലും കർത്താവിന്റെ വിളി സ്വീകരിച്ച് അവനുവേണ്ടി പ്രകാശിക്കാൻ തീരുമാനിച്ചവർക്ക് ലഭിക്കുന്ന സ്നേഹവും കരുതലും പരിലാളനയും പറഞ്ഞറിയിക്കാൻ പറ്റുന്നതല്ല. അത് അനുഭവിച്ചു തന്നെ അറിയണം. കർത്താവ് ഓർമ്മിപ്പിച്ചു: പ്രതിഫലം ഇവിടംകൊണ്ട് അവസാനിക്കുന്നില്ല. വരാനിരിക്കുന്ന ലോകത്തിൽ ഇതിലും കൂടുതൽ!

ഞാൻ യു.കെ.യിലെ ബെൽഫാസ്റ്റിൽ ശുശ്രൂഷ ചെയ്തുകൊണ്ടിരിക്കുമ്പോൾ ചില സഹപ്രവർത്തകർ എന്നോട് ചോദിച്ചിട്ടുണ്ട്: "സിസ്റ്ററേ, ഇങ്ങനെ വിവാഹം കഴിക്കാതെ ജീവിക്കുന്നതുകൊണ്ട് ഏകാന്തതയില്ലേ?, സിസ്റ്റർ എങ്ങനെയാണ് ഇത്ര സന്തോഷവതിയായിരിക്കുന്നത്?" ഞാൻ പറയും: ഞങ്ങളെ, എവിടെ ചെന്നാലും പെറ്റമക്കളെക്കാൾ സ്നേഹിക്കുന്ന, കരുതുന്ന എത്ര എത്ര ആത്മീയ മക്കൾ, ഉറ്റമിത്രങ്ങൾ ആണ് ഉള്ളത്. കർത്താവിനു വേണ്ടി ചെയ്യുന്ന ചെറിയ ത്യാഗത്തിനു പോലും നൂറിരട്ടി പ്രതിഫലം അവൻ തരുന്നു. എന്നാൽ ത്യാഗങ്ങളും നഷ്ടങ്ങളും സഹനങ്ങളും ഇല്ലെന്നല്ല. കർത്താവ് മുന്നറിയിപ്പു തന്നിട്ടുണ്ടല്ലോ: "ഒരുത്തൻ എന്റെ പിന്നാലെ വരുവാൻ ഇച്ഛിച്ചാൽ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കട്ടെ." (വി. മത്തായി 16:24). സമ്പത്ത് വിട്ടു കൊടുക്കുവാൻ വിസ്സമ്മതിച്ച് വിഷാദത്തോടെ വിടവാങ്ങിയ ഒരു ധനിക യുവാവിന്റെ കാര്യം കർത്താവ് വിവരിക്കുന്നുണ്ടല്ലോ. (വി. മർക്കോസ് 10:17-22).

ദൈവവേലയ്ക്ക് ഒരാളെ കർത്താവിനു കൊടുത്താൽ ആ കുടുംബവും അനുഗ്രഹപാത്രമാകുന്നു. കർത്താവ് വിളിക്കുന്നു എന്നു വ്യക്തമായി തിരിച്ചറിഞ്ഞിട്ടും പിൻമാറുന്ന യോനാ നിബിയുടെ ചരിത്രം നമുക്കറിയാം. ആ പിൻമാറ്റക്കാരന്റെ വഴികളൊന്നും ശുഭമല്ലായിരുന്നു. അവസാനം ദൈവം വിളിച്ച വഴിക്ക് നടന്നപ്പോഴാണ് ആ ജീവിതം ധന്യമായത്. ഒരു ചോദ്യം അവശേഷിക്കുന്നു: ഇന്നും ദൈവം ശൗലുമാരെയും പത്രോസുമാരെയും യെശയ്യാമാരെയും മത്തായിമാരെയും പരുമല തിരുമേനിയെപ്പോലെയുള്ളവരെയും വിളിക്കുന്നുണ്ടോ? വിത്തു വിളഞ്ഞു കിടക്കുന്നു. വേലക്കാർ വേണം. വേലക്കാരല്ല സ്വയം തെരഞ്ഞെടുക്കുക, മറിച്ച് കൊയ്ത്തു നാഥനാണ് അതിനായി പ്രാർത്ഥിക്കുക, ശ്രമിക്കുക.

എന്നെ വിളിക്കുന്നുണ്ടോ കൊയ്ത്തുത്സവത്തിന്? നമുക്കു ചുറ്റും കാണുന്നതെന്താണ്? നോക്കിയാലറിയാം. വിളവ് കൊയ്ത്തുകാരില്ലാതെ വിളഞ്ഞു നശിക്കുന്നു. ശിഥിലമാകുന്ന കുടുംബ ബന്ധങ്ങൾ, പ്രാർത്ഥനയില്ലാത്ത ക്രിസ്തീയ കുടുംബങ്ങൾ, വിശ്വാസ ജീവിതം വെറും ആചാരങ്ങളും ആഘോഷങ്ങളായി അധപതിച്ച അവസ്ഥ, വർദ്ധിച്ചു വരുന്ന മദ്യം, മയക്കുമരുന്ന് ഉപഭോഗം, ഇതൊക്കെ ദൈവരാജ്യത്തിന് വെല്ലുവിളികളാണ്.

സത്യം ഇല്ലാതായിരിക്കുന്നു. ജനത്തെ നേർവഴിക്ക് പ്രാർത്ഥന വഴി അജപാലനം ചെയ്യുവാൻ മദ്ധ്യസ്ഥരെ ആവശ്യമുണ്ട് കർത്താവിന്. ആരെ അയയ്ക്കും ഞാൻ എന്ന് കർത്താവ് ഇതാ ചോദ്യം ആവർത്തിച്ചുകൊണ്ടിരിക്കുന്നു. വചനം പഠിപ്പിച്ചും പ്രാർത്ഥന നയിച്ചും ജീവിത പരിശീലനം നൽകിയും നല്ലവഴിയിൽ ജനത്തെ നയിച്ചില്ലെങ്കിൽ ശത്രുക്കളും ചെന്നായ്ക്കളും ദുഷ്ടമൃഗങ്ങളും അവരെ നശിപ്പിക്കും, ചിതറിക്കും, മോഷ്ടിക്കും.

ഈ ലോകത്തിന്റെ നശ്വരതയെപ്പറ്റിയും വരാനിരിക്കുന്ന പുതിയ ലോകത്തിന്റെ മഹിമയെപ്പറ്റിയും സ്വന്തം ത്യാഗജീവിതം കൊണ്ട് സാക്ഷ്യപ്പെടുത്തുന്ന അനേകം യുവതീയുവാക്കളെക്കൊണ്ട് നമ്മുടെ ദയറാകൾ നിറഞ്ഞു കവിയട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

*(കിഴക്കമ്പലം ബേത്‌ലഹേം സെന്റ് മേരീസ് കോൺവെന്റിന്റെ മദർ സുപ്പീരിയർ ആണ് ലേഖിക).*

Z

വിശ്വാസ സത്യങ്ങൾ



# വിശുദ്ധ കുർബാന
## ഏവൻഗേലിയോൻ മുതൽ സെദ്റാ വരെ

■ പ്രൊഫ. തോമസ് പി. വർഗീസ്

കഴിഞ്ഞലക്കത്തിൽ വി. കുർബാന പരസ്യമായി ആരംഭിക്കുന്നതു മുതൽ വചന ശുശ്രൂഷയുടെ ഭാഗമായ വടക്കുവശത്തെയും തെക്കുവശത്തെയും വായനകൾ വരെ വിശദീകരിച്ചു. ഈ ലക്കത്തിൽ ഏവഗേലിയോൻ (സുവിശേഷം) വായന മുതലുള്ള വിശുദ്ധ കുർബാനയിലെ ഭാഗങ്ങൾ പരിശോധിക്കാം.

വി. കുർബാനയിലെ ഏറ്റവും പ്രധാനപ്പെട്ട സന്ദർഭം ഏതെന്നു ചോദിച്ചാൽ ഉത്തരം നൽകുവാൻ സാധ്യമല്ല. എന്നാൽ വി. കുർബാനയിൽ പ്രധാനപ്പെട്ട അനേകം ഭാഗങ്ങൾ ഉണ്ട്. അതിൽ ഒന്നാണ് "ഏവൻഗേലിയോൻ വായന" (സുവിശേഷ വായന). ചിലർ പറയാറുണ്ട്, ഓർത്തഡോക്സ് സഭ സുവിശേഷത്തിനു പ്രാധാന്യം നൽകുന്നില്ലായെന്ന്. ഇതു തികച്ചും തെറ്റാണ്. നമ്മുടെ പ്രാർത്ഥനകൾ, സ്തുതിപ്പുകൾ, കൂദാശകൾ, ആരാധനക്രമങ്ങൾ എന്നിവയിലെല്ലാം വേദപുസ്തകത്തിലെ ഉദ്ധരണികളും സന്ദർഭങ്ങളും വേദവാക്യങ്ങളും പല പ്രാർത്ഥനകൾ പോലും അതേപോലെ ചേർത്തിട്ടുണ്ട്. ഒരു പക്ഷേ വേദപുസ്തക ഉദ്ധരണികൾ ഏറ്റവും കൂടുതൽ ദർശിക്കാവുന്നത് നമ്മുടെ വി. കുർബാന ക്രമത്തിലാണ്. സഭ സുവിശേഷത്തിനു മുഖ്യമായ സ്ഥാനം നൽകുന്നതിന്റെ പ്രതീകമായിട്ടാണ് "ഒരു രാജാവിനെ ആഘോഷമായി എഴുന്നള്ളിക്കുന്നതുപോലെ ഏവൻഗേലയോൻ വായനക്കായി പട്ടക്കാരനെ പടിഞ്ഞാറോട്ട് ആനയിക്കുന്നത്. ആഘോഷമായുള്ള ഈ വരവിനെ ചില പൗരസ്ത്യ സഭകൾ little entrance (ലഘുപ്രവേശനം) എന്നു വിളിക്കുന്നു. എവൻഗേലിയോൻ പുസ്തകം പട്ടക്കാരൻ തന്റെ കൈകളിൽ ഉയർത്തിപ്പിടിച്ച് പടിഞ്ഞാറോട്ടുവരുമ്പോൾ, കത്തിച്ച മെഴുകുതിരി കൈകളിൽ വഹിച്ചും മണികൾ മുഴക്കിയും മാലാഖമാരുടെ ചിറകടികളെ ധ്വനിപ്പിക്കുന്നതിന്റെ പ്രതീകമായി മറുബാസാ കിലുക്കിക്കൊണ്ടും ശുശ്രൂഷകവൃന്ദം ഏവൻഗേലിയോൻ മേശവരെ പട്ടക്കാരനെ ആഘോഷമായി ആനയിക്കുന്നു. തുടർന്നാണ് ഏവൻഗേലിയോൻ വായന.

ഏവൻഗേലിയോൻ വി. കുർബാനയിൽ യേശുക്രിസ്തുവിന്റെ പ്രതീകമാണ്. "ആദിയിൽ വചനം ഉണ്ടായിരുന്നു. വചനം ദൈവത്തോടു കൂടെയായിരുന്നു. വചനം ദൈവം ആ യിരുന്നു. (യോഹന്നാൻ 1:1.) ഏവൻഗേലിയോൻ മേശ യേശുക്രിസ്തുവിന്റെ സിംഹാസനമാണ്. പിതാവായ ദൈവത്തിന്റെ പുത്രനാണ് യേശുക്രിസ്തു എന്നതിനാലും പുത്രന്റെ സ്ഥാനം പിതാവിന്റെ വലതുഭാഗത്താണെന്നതിനാലും ഏവൻഗേലിയോൻ മേശ പിതാവിന്റെ സിംഹാസനമായ ത്രോണോസിന്റെ വലതുവശത്ത് ("വടക്കു ഭാഗത്ത്") ഇടുന്ന പാരമ്പര്യമാണ് നമുക്കുള്ളത്.

പട്ടക്കാരൻ ഏവൻഗേലിയോൻ ഉയർത്തിപ്പിടിച്ച് പടിഞ്ഞാറോട്ട് വരുന്നത്, യേശുക്രിസ്തുവിന്റെ രൂപം ഏറ്റവും ആഴമായി വിശ്വാസികളുടെ ഹൃദയത്തിൽ പതിയുവാനാണ്.

ഏവൻഗേലിയോൻ വായിക്കുന്നതിനു തൊട്ടുമുൻപായി ധൂപക്കുറ്റി വഹിച്ചിരിക്കുന്ന ശുശ്രൂഷക്കാരൻ അതുവരെ തന്റെ കയ്യിൽ വഹിച്ചിരുന്ന മെഴുകുതിരി വെളിച്ചം കെടുത്തി മാറ്റിവയ്ക്കുന്നു. ഏവൻഗേലിയോൻ വായനയെന്നു പറയുന്നത് കർത്താവിന്റെ പരസ്യശുശ്രൂഷയുടെ പ്രതീകമാണ്. യേശുക്രിസ്തു പരസ്യമായി ശുശ്രൂഷ ആരംഭിച്ചതിനാൽ ഇനി യേശു ക്രിസ്തുവിന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകന് പ്രസക്തിയില്ല. വി. കുർബാന പരസ്യമായി ആരംഭിച്ചപ്പോൾ കത്തിച്ച മെഴുകുതിരിയുമായി, പട്ടക്കാരന്റെ മുൻപിൽ നടന്നുപോയ ശുശ്രൂഷക്കാരൻ യോഹന്നാൻ സ്നാപകന്റെ പ്രതീകമായിരുന്നു; ഇപ്പോൾ തന്റെ ദൗത്യം പൂർത്തീകരിച്ചിതിന്റെ പ്രതീകമായിട്ടാണു കത്തിച്ച മെഴുകുതിരി കെടുത്തുന്നത്.

ഓർത്തഡോക്സ് കുർബാനയുടെ ശ്രദ്ധേയമായ ഒരു കാര്യം, വി. കുർബാനയിലെ പ്രധാനപ്പെട്ട സന്ദർഭങ്ങൾ അനുസ്മരിക്കുമ്പോൾ, വിശ്വാസികളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊണ്ട് ശുശ്രൂഷകൻ ഉച്ചത്തിൽ ആഹ്വാനം നൽകുന്നു. അതിൽ ആദ്യത്തെതാണ് പ്രധാന ശുശ്രൂഷകൻ ഏവൻഗേലിയോൻ വായനക്കു തൊട്ടുമുമ്പായി ധൂപക്കുറ്റിയിൽ കുന്തിരിക്കം സ്വീകരിച്ചതിനു ശേഷം നൽകുന്ന ഈ ആഹ്വാനം: "ബാറെക്മോർ, നാം അടക്കത്തോടും ഭയത്തോടും വണക്കത്തോടും ചെവികൊടുത്തു...... ജീവനുള്ള വചനങ്ങളുടെ അറിയിപ്പിനെ കേൾക്കണം." എത്രയും ഭക്തിയോടും ഭയത്തോടും ആദരവോടും കൂടി ദൈവവചനം കേൾക്കണമെന്നാണ് ഈ ആഹ്വാനം. തുടർന്ന് പട്ടക്കാരൻ വിശ്വാസികൾക്ക് ആദ്യത്തെ സമാധാനം നൽകുന്നു. അതിനുശേഷം താൻ വായിക്കുന്നത് ലോകത്തിനു ജീവനും രക്ഷയും നൽകുന്ന ഏവൻഗേലിയോൻ, ഇന്ന സുവിശേഷത്തിൽ നിന്നു എന്ന് ജനത്തെ അറിയിക്കുന്നു; ഇതിനു പ്രതിവാക്യമായി "വന്നവനും, വരുവാനിരിക്കുന്നവനും.... എന്നേക്കും ഉണ്ടായിരിക്കട്ടെ" എന്ന് വിശ്വാസികൾ ചൊല്ലുന്നു. തുടർന്നു പട്ടക്കാരൻ "വിശുദ്ധ കന്യകമറിയാമിൽ നിന്നു ശരീരിയായിത്തീർന്ന ദൈവവും... മനുഷ്യാവതാരകാലത്തു ഇപ്രകാരം സംഭവിച്ചു." എന്ന് പ്രഖ്യാപിക്കുന്നു. വിശ്വാസികൾ "അങ്ങനെ ഞങ്ങൾ വിശ്വസിച്ചു ഏറ്റുപറയുന്നു" എന്നു പ്രതിവാക്യമായി ചൊല്ലുന്നു. അതിനു ശേഷം ഓരോ ദിവസത്തിന്റെയും പ്രത്യേകത അനുസരിച്ചുള്ള വേദഭാഗം പട്ടക്കാരൻ സുവിശേഷത്തിൽ നിന്നും വായിക്കുന്നു.



*സുവിശേഷം അറിയിക്കുന്ന ഏവൻഗേലിയൻ വായന*

സുവിശേഷ വായനയെത്തുടർന്ന് വചനം വിശദീകരിച്ച് പ്രസംഗിക്കുന്ന പതിവാണ് ആദിമസഭയിൽ ഉണ്ടായിരുന്നത്. വിശ്വാസികളെ വി. കുർബാനയിൽ ഭക്തിയോടെ സംബന്ധിക്കുന്നതിന് ഒരുക്കുന്നതിനും പ്രസംഗം ഉപകരിക്കുന്നു. വിശ്വാസികൾ താമസിച്ചു ദേവാലയത്തിൽ വരുന്നതുകൊണ്ടാണ് ഇപ്പോൾ പ്രസംഗം അവസാനഭാഗത്തേക്ക് നീക്കിവയ്ക്കുന്നത്. സുവിശേഷവായനയ്ക്കു ശേഷം "യജമാനൻ വരുമന്നേരം" എന്ന ഗീതമോ അതാതു ദിവസത്തിന്റെ പ്രത്യേകത അനുസരിച്ചുള്ള ഗീതമോ ചൊല്ലുന്നു. വചനം കേൾക്കുന്ന വിശ്വാസികൾ അലസതകൂടാതെ ദൈവത്തിന്റെ മുന്തിരിത്തോട്ടത്തിൽ വേല ചെയ്യണമെന്ന ആഹ്വാനമാണ് ഇതിൽ അടങ്ങിയിരിക്കുന്ന മർമ്മം. ഏവൻഗേലിയോൻ വായനക്കു ശേഷം പട്ടക്കാരൻ വിശ്വാസികൾക്ക് "നിങ്ങൾക്ക് എല്ലാവർക്കും സംപ്രീതി ഉണ്ടായിരിക്കട്ടെ" എന്ന് ആശീർവ്വദിച്ചതിനുശേഷം

ത്രോണോസിന്റെ പടിയുടെ (ദർഗ്ഗാ) താഴെ വന്നു നില്ക്കുന്നു. എത്ര ഭക്തിയോടും ബഹുമാനപൂർവ്വവുമാണ് സഭ "സുവിശേഷവായന" ക്രമീകരിച്ചിരിക്കുന്നത്! ഇതു തന്നെയാണ് ഓർത്തഡോക്സ് ആരാധാനയുടെ വൈശിഷ്ട്യം.

അടുത്തതായി പട്ടക്കാരൻ വായിക്കുന്ന മൂന്നു പ്രധാന പ്രാർത്ഥനകളാണു പ്രുമിയോൻ, ഹൂസോയോ, സെദ്റാ എന്നിവ. വിശുദ്ധ ബലിയിൽ സംബന്ധിക്കുന്നതിന് വിശ്വാസികളെ സജ്ജരാക്കുന്നതിനും അവർക്കുവേണ്ടി ദൈവത്തോടു യാചിക്കുന്നതിനുമായി പരിശുദ്ധ പിതാക്കന്മാർ പ്രാർത്ഥനയിലും ധ്യാനത്തിലും ഉപവാസത്തിലും കൂടി ആർജ്ജിച്ച് പരിശുദ്ധാത്മാവിന്റെ ശക്തിയാൽ എഴുതപ്പെട്ടിട്ടുള്ളതാണു ഈ പ്രാർത്ഥനകൾ. വിശ്വാസികളുടെ മനസ്സിൽ ഇത്ര ആഴമായി സ്പർശിക്കുന്ന ഗദ്യഭാഗം വേറെയില്ല. അതുകൊണ്ടാണ് പ്രുമിയോൻ (മുഖവുര) പ്രാർത്ഥന തുടങ്ങുന്നതിനു മുൻപ് വിശ്വാസികൾ എല്ലാവരും "നല്ലവണ്ണം നിൽക്കണമെന്ന അർത്ഥമുള്ള 'സ്തൗമെൻകാലോസ്' എന്ന് പ്രധാന ശുശ്രൂഷകൻ ഉച്ചത്തിൽ വിളിച്ചുപറയുന്നത്.

പ്രുമിയോൻ എന്ന വാക്കിന്റെ അർത്ഥം മുഖവുര (introduction) എന്നാണ്. നാം എല്ലാവരും കർത്താവിനോട് അനുഗ്രഹങ്ങളും കരുണയും യാചിക്കണമെന്നു തുടങ്ങുന്ന ഈ പ്രാർത്ഥനയിൽ യേശുക്രിസ്തുവിന്റെ പ്രതിപുരുഷനായി നില്ക്കുന്ന പട്ടക്കാരൻ തന്റെ ആടുകൾക്കുവേണ്ടി പിതാവായ ദൈവത്തോട് കരുണയും, അനുഗ്രഹങ്ങളും യാചിക്കുന്നു. പ്രുമിയോൻവായനയ്ക്കു ശേഷം പട്ടക്കാരൻ തുയോബോസമയത്തു ശോശപ്പായുടെ മടക്കിവച്ചിരുന്ന ഭാഗം നിവർത്തുന്നു. കർത്താവിന്റെ കബറിൽ നിന്നു കല്ലു നീക്കിയതിന്റെ പ്രതീകമാണിത്.

പ്രുമിയോനു ശേഷം ധൂപാർപ്പണത്തിനായി പട്ടക്കാരൻ ധൂപക്കുറ്റിയിൽ കുന്തുരുക്കം വാഴ്ത്തി ഇടുന്നു. എന്തിനു വേണ്ടി കുന്തുരുക്കം ഇടുന്നുവെന്ന് വ്യക്തമാക്കുന്ന "ബാറക്മോർ, അനുഗ്രഹിക്കുന്നവനായ കർത്താവിന്റെ മുമ്പാകെയും..... അനുഗ്രഹങ്ങളും മനോഗുണവും യാചിക്കണം" എന്ന പ്രാർത്ഥന ഒരു ശുശ്രൂഷക്കാരൻ ചൊല്ലുന്നു. ധൂപക്കുറ്റിയിൽ നിന്നു ഉയരുന്ന ധൂപപടലവും സുഗന്ധവും ദൈവത്തിനു പ്രസാദകരമാകുന്നതുപോലെ വിശ്വാസികളായ ഞങ്ങളുടെ പ്രാർത്ഥനകളും അപേക്ഷകളും സ്വീകരിച്ചു ഞങ്ങളുടെമേൽ കരുണ ചെയ്യേണമെന്നു പ്രതിവാക്യമായി ചൊല്ലുന്നു.

**ഹുസോയോ** (പാപമോചനപ്രാർത്ഥന)

ഹുസോയോ, പുത്രൻ തമ്പുരാനെ അഭിസംബോധന ചെയ്തുകൊണ്ട് പാപമോചനത്തിനായുള്ള പ്രാർത്ഥനയാണ്. കാരണം പാപമോചനത്തിനുള്ള അധികാരം ക്രിസ്തുവിനാണു നല്കിയിരിക്കുന്നത്. ഇത് സ്ഥിരമായ പ്രാർത്ഥനയാണ്. ഈ പ്രാർത്ഥനയിൽ പട്ടക്കാർ തനിക്കും തന്റെ ആടുകളായി ജീവിച്ചിരിക്കുന്നവരും വാങ്ങിപ്പോയവരുമായ എല്ലാ വിശ്വാസികൾക്കും പാപമോചനം നൽകണമേയെന്നു കണ്ണുനീരോടെ പ്രാർത്ഥിക്കുന്നു. ഇത്രയും മാധുര്യവും ഹൃദ്യവും ഹൃദയസ്പർശിയുമായ പ്രാർത്ഥന വേറെയുണ്ടോ എന്നു സംശയമാണ്.

**സെദ്റാ:** പാപമോചന പ്രാർത്ഥനയ്ക്കു ശേഷം സെദ്റാ വായിക്കുന്നു. സെദ്റാ എന്നതിന് പ്രാർത്ഥനകളുടെ "നിര" എന്നർത്ഥം. അർത്ഥസംപുഷ്ടമായ ധ്യാനങ്ങളാണ് സെദ്റായിലെ ഉള്ളടക്കം. വ്യത്യസ്ഥങ്ങളായ സെദ്റാകളാണുള്ളത്. 1) കർത്താവിന്റെ മനുഷ്യാവതാര രഹസ്യങ്ങളെ ഓർത്തുകൊണ്ടുള്ളത്. 2) വി. കുർബാനയുടെ അർത്ഥവും വ്യാപ്തിയും വ്യക്തമാക്കുന്നത്. 3) വി. റൂഹായുടെ ആവസിപ്പിനു വേണ്ടിയുള്ള അപേക്ഷകൾ. 4) വി. കുർബാന അനുഭവത്തിനുള്ള യോഗ്യതയ്ക്കും ആവസിപ്പിനും വേണ്ടി.

**സമർപ്പണ പ്രാർത്ഥനകൾ.**

വി. കുർബാന തക്സായിൽ പരിശുദ്ധ പിതാക്കന്മാർ എഴുതിയ ധാരാളം പ്രുമിയോനുകളും സെദ്റാകളും ഉണ്ട്. ഇവയിൽ നിന്നു പട്ടക്കാർ സന്ദർഭാനുസരണം തിരഞ്ഞെടുക്കുകയാണു ചെയ്യാറുള്ളത്.

സെദ്റായ്ക്ക് മറുപടിയായി "കർത്താവ് അവിടുത്തെ ശുശ്രൂഷ കൈക്കൊള്ളുകയും അവിടുത്തെ പ്രാർത്ഥനകളാൽ ഞങ്ങളെ സഹായിക്കുകയും ചെയ്യുമാറാകട്ടെ എന്ന് ജനം പറയുന്നു. "ദൈവത്തിൽ നിന്ന് കടങ്ങൾക്കു പരി ഹാരവും പാപങ്ങൾക്കു മോചനവും രണ്ടു ലോകങ്ങളിലും എന്നേക്കും നാം കൈക്കൊള്ളുമാറകട്ടെ" എന്നു പട്ടക്കാരൻ ആശംസിക്കുമ്പോൾ അപ്രകാരം ഭവിക്കട്ടെ എന്നർത്ഥമുള്ള "ആമ്മീൻ" എന്ന് ജനം പ്രതിവാക്യമായി പറയുന്നു. Z

# ഏക പരിശുദ്ധൻ

**(കേക)**



നോക്കി നാം വിളിക്കുമ്പോളിരുളിൽ പ്രകാശം പോ-
ലെത്തി വാഴ്‌വരുളുന്ന കല്പക പ്രസൂനമേ!
ഭാഗ്യവാൻ പരുമല ബാവ! നിന്നപദാനം
വാഴ്ത്തിയാലപിക്കുന്നു പ്രാചിയും പ്രതീചിയും.

ശക്തനാം സർവ്വേശനിൽ ജീവിതം സമർപ്പിച്ചും
സത്യവിശ്വാസം നെഞ്ചിലേറ്റിയുമഹോരാത്രം,
പ്രാർത്ഥനാനിരതനായ് വാണൊരിത്തപോധന-
നോർക്കുകിൽ നമുക്കെന്നും മാതൃകാ മണിദീപം.

ഭക്തിജീവിതത്തിന്റെ പാതയിൽ വിശുദ്ധി കൊ-
ണ്ടെത്രയും പ്രശോഭിതനായൊരിത്തിരുമേനി,
ക്രിസ്തുവിൽ മഹത്വത്തിൻ ചാരുനീരാളം ചാർത്തി
നില്പുതേ-വിശുദ്ധരൊത്തത്ഭുതം ചൊരിഞ്ഞിന്നും.

ഭൂതബാധയാലാധി വ്യാധിയാലനപത്യ-
ഖേദഭാരത്താൽ, ശാന്തി തേടിയെത്തുവോർ സർവ്വം
പുണ്യശ്ലോകനാം താതനന്ത്യവിശ്രമം കൊള്ളും വന്ദ്യമാം
കബറിടമെത്തിമുത്തിടുന്നേരം,

അത്ഭുതാവഹമേതോ ശക്തി തൻ പ്രവാഹത്താ-
ലപ്പൊഴേ സ്വർഗ്ഗം കണ്ടു സുഖമുണ്ടീടും ചിത്തം.
കർത്തൃദാസരായ് ചമഞ്ഞാരവം കൂട്ടും വ്യാജ-
ഭക്തരാമബദ്ധോപദേശികളതാതിടം,

നിസ്തുപമുരയ്ക്കുന്നു, താത! നിന്മാദ്ധ്യസ്ഥത-
ക്കൊട്ടുമേഫലമില്ലതർത്ഥ ശൂന്യമെന്നേവം.
മറ്റെന്തു ചൊൽവാൻ, ചാരു ശൂശാനമലർഗന്ധം
ഹൃദ്യമെന്നാലും - വിഷപ്പാമ്പുകൾക്കരോചകം.

ത്രിത്വമാവസിച്ചീടുമോർത്തഡോക്സ് സഭക്കീശ-
പുത്രനേകിയോരേക സിദ്ധനാം പരിശുദ്ധൻ,
സാക്ഷികൾ സമൂഹത്തിൽ, ചേർന്നു നിന്നണയ്ക്കുന്ന
പ്രാർത്ഥന നമുക്കെന്നും കോട്ടയായ് ഭവിക്കട്ടെ.



**കെ.സി. ജോൺ, കൊച്ചുമണ്ണിൽ**

ഇരുളും വെളിച്ചവും

# ആത്മീയ ശിക്ഷണം ബാല്യത്തിലേ നൽകുക

■ ഫാ. ഡോ. ഒ. തോമസ്



***ഓ**ർത്തഡോക്സ് പാരമ്പര്യ കുടുംബത്തിൽ ജനിച്ചു വളർന്ന് വിദേശജോലി മതിയാക്കി മടങ്ങിയ ഞങ്ങൾക്ക് ഒരു മകളും ഒരു മകനുമുണ്ട്. കുട്ടികളുടെ വിദ്യാഭ്യാസ പുരോഗതിയിൽ ശ്രദ്ധിച്ചിരുന്നതിനാൽ ഞങ്ങൾ സംതൃപ്തരായിരുന്നു. എന്നാൽ അടുത്ത കാലത്ത് മക്കളിൽ ഉണ്ടായ ചില മാറ്റങ്ങൾ ഞങ്ങളെ ആശങ്കപ്പെടുത്തുന്നു. കേരളത്തിനു പുറത്ത് പ്രശസ്തമായ ഒരു മെഡിക്കൽ കോളജ് വിദ്യാർത്ഥിനിയായ, 19 വയസ്സുള്ള മകൾ അവിടെയുള്ള ഒരു 'വിശ്വാസഗ്രൂപ്പി'നൊപ്പം പോകുന്ന വിവരം ഞങ്ങൾക്ക് ലഭിക്കുകയും അതിൽ നിന്നും വിലക്കുകയും ചെയ്തു. 'വിശ്വാസ ഗ്രൂപ്പി'ന്റെ നേതാവുമായി സംസാരിച്ചപ്പോൾ ഞങ്ങളെക്കൂടി അതിലേക്ക് ചേർക്കുന്നതിനാണ് അവർ ശ്രമിച്ചത്. കൂടാതെ കുട്ടിയെ തടയുന്നതിന് ഞങ്ങൾക്ക് നിത്യനരകം കിട്ടുമെന്ന് ഭീഷണിപ്പെടുത്തുകയും ചെയ്തു. ഇപ്പോൾ മകൾ ഓർത്തഡോക്സ് ആരാധനയിൽ പങ്കെടുക്കാൻ (നാട്ടിൽ വരുമ്പോൾ പോലും) താത്പര്യം കാണിക്കുന്നില്ല. അവളുടെ 'ഉപദേശം' കാരണം 15 കാരനായ ഞങ്ങളുടെ മകനും വല്ലപ്പോഴുമെങ്കിലും പോകുമായിരുന്ന ഞായറാഴ്ച ആരാധനയ്ക്കായി പള്ളിയിൽ പോകുന്നില്ല. ഞങ്ങൾ എന്തു ചെയ്യും?*

ഞങ്ങൾക്ക് കുട്ടിക്കാലത്ത് ലഭിച്ചതായ മതവിശ്വാസ പരിശീലനം (religious training) മക്കൾക്ക് നൽകാൻ സാധിക്കാതെ പോയതിൽ ഇപ്പോൾ ഞങ്ങൾ വിഷമിക്കുന്നു. ഞങ്ങളെപ്പോലെ തന്നെ മക്കൾ സ്വയം സഭാപരമായി തൽപരർ ആയിക്കൊള്ളും എന്നാണ് ഞങ്ങൾ കരുതിയത്. അതിനാൽ ആരാധന, നോമ്പ്, സൺഡേ സ്കൂൾ തുടങ്ങിയ കാര്യങ്ങൾ കുട്ടികളെ ഒട്ടും നിർബന്ധിച്ചിട്ടേയില്ല.

ഞങ്ങളുടെ മകളെ 'വിശ്വാസഗ്രൂപ്പ്' ചൂഷണം ചെയ്യുമെന്ന് ഞങ്ങൾക്ക് ഭയമുണ്ട്. ഇവരിൽ നിന്ന് മകളെ എങ്ങനെ പൂർണ്ണമായി മോചിപ്പിക്കാൻ സാധിക്കും? ശരിയായ വിശ്വാസ പരിശീലനം മക്കൾക്ക് നൽകാൻ ഇനി കഴിയുമോ? ഞങ്ങളെപ്പോലുള്ള മറ്റു മാതാപിതാക്കളും ഉണ്ടെന്ന് മകൾ പഠിക്കുന്ന സ്ഥലത്ത് നടത്തിയ അന്വേഷണത്തിൽ ഞങ്ങൾക്ക് ബോധ്യപ്പെട്ടു. 'ജോർജിയൻ മിററിൽ' കൂടി ഒരു മറുപടി പ്രതീക്ഷിക്കുന്നു.

**എബ്രഹാം കുരുവിള, കൊച്ചി**

**ഉത്തരം:** ആ ചോദ്യത്തിൽ ഉന്നയിച്ചിരിക്കുന്ന പ്രശ്നം ഒറ്റപ്പെട്ട ഒരു സംഭവമല്ലായ്കയാൽ മറ്റുള്ളവർക്കു പ്രയോജനകരമാകുമെന്ന പ്രതീക്ഷയോടെ ചില വസ്തുതകൾ കുറിക്കട്ടെ. വീട്ടിലെ അന്തരീക്ഷത്തിൽ നിന്ന് വളരെ വ്യത്യസ്തമായ ഒന്നാണ് പ്രൊഫഷനൽ കോളജിൽ പഠിക്കാൻ പോകുന്ന കുട്ടികൾ അഭിമുഖീകരിക്കുന്നത്. വ്യത്യസ്തമായ ഭക്ഷണം, കാലാവസ്ഥ, പഠനത്തിലുള്ള പ്രയാസങ്ങൾ, നല്ല സുഹൃത്തുക്കളുടെ അഭാവം, സീനിയേഴ്സിന്റെ റാഗിംഗിനേക്കുറിച്ചുള്ള പേടി, ഇന്റേണൽ അസസ്മെന്റ് എങ്ങനെ വരുമെന്നുള്ള ആശങ്ക, വലിയ പ്രതീക്ഷയുള്ള മാതാപിതാക്കളെ നിലവാരം കുറഞ്ഞ റിസൽറ്റ് വേദനിപ്പിക്കുമെന്ന ഉത്കണ്ഠ തുടങ്ങി ഒട്ടേറെ മാനസിക പ്രശ്നങ്ങൾ കുട്ടികളെ അലട്ടുന്നുണ്ട്. ഒരു വിഭാഗം കുട്ടികൾ ഈ സംഘർഷങ്ങളിൽ നിന്ന് രക്ഷപെടുന്നത് അപകടകരമായ ചില നടപടികൾ സ്വീകരിച്ചുകൊണ്ടാണ്. അതായത്, സുഹൃത്തുക്കളിൽ കൂടി മദ്യം, മയക്കുമരുന്ന് തുടങ്ങിയ ലഹരികൾക്കടിമപ്പെട്ട് ചിലപ്പോൾ അശ്ലീലമായ വിനോദോപാധികൾ സ്വീകരിച്ചും തൽക്കാലം വിരസതയിൽ നിന്ന് ഒഴിവാകാൻ ശ്രമിക്കുന്നു. പഠനവും ജീവിതവും തന്നെ നഷ്ടപ്പെടുന്നു എന്നതാണ് ഇതിന്റെ പരിണിത ഫലം.

എന്നാൽ, അല്പസ്വല്പം ആത്മീയ അന്തരീക്ഷത്തിൽ നിന്നു വന്നു കുട്ടികൾക്ക് ഈ വഴിയെ പോകാൻ താല്പര്യമില്ല. അതേസമയം വീടുകളിൽ നിന്നു ലഭിച്ച ഉപരിപ്ലവമായ ആത്മീയ പരിശീലനം ഇപ്പോഴത്തെ പ്രതിസന്ധികളെ നേരിടുവാൻ പര്യാപ്തവുമല്ല. ഈ സന്നിഗ്ദ്ധാവസ്ഥയിലാണ് സെക്ടേറിയൻ ഗ്രൂപ്പുകൾ കുട്ടികളെ സമീപിക്കുന്നത്. കുട്ടികൾ ഒരിക്കലും കടന്നുപോയിട്ടില്ലാത്ത മാനസിക സംഘർഷങ്ങളിൽ ആശ്വാസം പകരുന്ന ഇത്തരക്കാരുടെ ഇടപെടലും സാമീപ്യവും മനസ്സിന് ആശ്വാസം പകരുമ്പോൾ അതിനെ വലിയ ഒരു ആത്മീയ അനുഭവമായി കുട്ടികൾ കണക്കാക്കുന്നു. സത്യത്തിൽ മാനസിക സംഘർഷങ്ങളിൽ നിന്നു രക്ഷപെടുവാൻ ലഭിക്കുന്ന കൈത്താങ്ങലിനെയാണ് ഇവർ ആത്മീയമെന്ന നിലയിൽ വിവക്ഷിക്കുന്നത്. കത്തിൽ ചൂണ്ടിക്കാട്ടിയതുപോലെ വീടുകളിൽ ലഭിച്ച ആത്മീയ ശിക്ഷണത്തിന്റെ പോരായ്മകൊണ്ടുകൂടെയാണ് ഇവരുടെ ആകർഷണവലയത്തിൽ കുട്ടികൾ വീണുപോകുന്നത്. അതേസമയം ആദ്യം സൂചിപ്പിച്ച തരത്തിലുള്ള കുട്ടികൾ വഴുതി വീഴുന്ന ദിശയിലേക്കു പോകുന്നില്ലാ എന്ന ഒരു നല്ല വശം ഇതിനുണ്ടു താനും. ഓർത്തഡോക്സ് സഭാത്മീയത സ്വായത്തമാക്കണമെങ്കിൽ ചെറുപ്പത്തിലുള്ള പരിശീലനം ലഭിച്ചെങ്കിലേ സാദ്ധ്യമാവൂ. നിത്യവുമുള്ള കുടുംബപ്രാർത്ഥന, ആരാധനയിൽ പതിവായി പങ്കെടുത്തുകൊണ്ട് അതിലെ ആത്മീയതയുടെ ആസ്വാദനം, നോമ്പ്, ഉപവാസം തുടങ്ങിയവയിൽകൂടി മനസ്സിലെ തിന്മകളുടെ മേലുള്ള നിയന്ത്രണം ഇവയൊക്കെ ചെറുപ്പത്തിലേ പരിശീലിച്ചാൽ പ്രതിസന്ധി ഘട്ടങ്ങളിൽ പിടിച്ചു നിൽക്കാനുള്ള കെല്പുണ്ടാകും. ഇപ്പോൾ കുട്ടികൾക്കു നല്ല വിദ്യാഭാസം കൊടുക്കാം. **ആത്മീയകാര്യങ്ങളൊക്കെ വളരുമ്പോൾ കുട്ടികൾ പഠിച്ചെടുത്തുകൊള്ളും എന്ന് മിക്ക മതാപിതാക്കളും ചിന്തിക്കുന്നത് അബദ്ധമാണ്.** ഒന്നുകിൽ കുട്ടികൾ വഴിതെറ്റും. അല്ലെങ്കിൽ സെക്ടേറിയൻ ഗ്രൂപ്പുകളുടെ പിടിയിലാകും. **ചെറുപ്പത്തിലേ ആഴമേറിയ ആത്മീയ ശിക്ഷണം നല്കുക എന്നതാണ് ഏറ്റവും നല്ല പ്രതിവിധി.** ഇപ്പോൾ അതിലേക്കു തിരികെ പോകാനാവുകയില്ലല്ലോ. അതിനാൽ ചെയ്യാനാവുന്നത് മക്കളുമായി വാദപ്രതിവാദത്തിൽ ഏർപ്പെടാതെ സ്നേഹമായും സൗമ്യമായും സംഭാഷണം നടത്തുക. വഴിതെറ്റലില്ലാതെ പിടിച്ചു നിന്നതിൽ അവരെ അനുമോദിക്കുക. സെക്ടേറിയൻ സുഹൃത്തുക്കൾ നൽകിയ മാനസിക പിൻതുണയെ നല്ലതായിത്തന്നെ അംഗീകരിക്കുക. അതേ സമയം അതിനേക്കാൾ ആഴമേറിയ ആത്മീയതയുടെ തലങ്ങൾ നമ്മിലുണ്ടെന്ന് വാക്കുകളിലൂടെയല്ലാതെ പ്രവൃത്തികളിലൂടെ വെളിപ്പെടുത്തുക. സഭയിലെ ആത്മീയ ശിക്ഷണത്തിൽ നിങ്ങൾ കൂടുതൽ തത്പരരായിരിക്കുന്നു എന്ന് നിങ്ങളുടെ വ്യക്തിബന്ധങ്ങളിലും ജീവിത വിശുദ്ധിയിലും സഹജീവികൾക്കായി നന്മചെയ്യുന്നതിലും ഒക്കെ കൂടെ അവർക്കു കണ്ടുപഠിക്കാൻ അവസരം നൽകുക. വിശ്വാസപരമായ ഒരു വ്യതിചലനം വന്നതിന്റെ പേരിൽ അവരോടുള്ള സ്നേഹത്തിന് ഒട്ടും കുറവുവരുത്താതെ കൂടുതൽ സ്നേഹിക്കുകയും അംഗീകരിക്കുകയും ചെയ്യുക. മാനസിക സംഘർഷങ്ങളെ അതിജീവിക്കുന്നതിനപ്പുറം ആത്മീയതയ്ക്ക് ഒട്ടേറെ മാനങ്ങളുണ്ടെന്ന് മനസ്സിലാക്കുമ്പോൾ അവർ തിരികെ വന്നുകൊള്ളും. അവർക്കുവേണ്ടി മുട്ടിപ്പായി പ്രാർത്ഥിച്ചുകൊണ്ട് ക്ഷമയോടെ കാത്തിരിക്കുക.

Z

> *"മലങ്കര ഓർത്തഡോക്സ് സഭയുടെ വിവാഹസഹായ പദ്ധതി മഹത്തായ സാമൂഹിക ദൗത്യമാണ് നിർവ്വഹിക്കുന്നത്. 1,400 നിർദ്ധന കുടുംബങ്ങൾക്ക് ജീവിതം നൽകുകയും 160 ലക്ഷം രൂപ ഇതുവരെ ചെലവഴിക്കുകയും ചെയ്ത പദ്ധതി സമൂഹത്തിനാകമാനം മാതൃകയാണ്."*
>
> **–കേരളാ ഗവർണർ ആർ.എസ്. ഗവായ്**
>
> (പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 89–ാം ജന്മദിന സമ്മേളനം, പരുമല.)

മാധ്യമലോകം

# പ്രണയ മതതീവ്രവാദത്തിനെതിരെ 'ജാഗ്രത'

പുതിയ മതതീവ്രവാദത്തിനെതിരെ ക്രിസ്ത്യൻ മതാപിതാക്കൾ ജാഗരൂകരായിരിക്കണമെന്ന മുന്നറിയിപ്പുമായി കത്തോലിക്കാസഭയുടെ ബുള്ളറ്റിൻ. കേരള കത്തോലിക്കാ മെത്രാൻ സമിതി (കെ.സി.ബി.സി.) യുടെ Commission of Social Harmony and Vigilance പ്രസിദ്ധീകരിക്കുന്ന ***'ജാഗ്രത'*** എന്ന ബുള്ളറ്റിന്റെ 2009 ഒക്ടോബർ 9-ലെ ലക്കത്തിലാണ് (ജാഗ്രത 109) ഇപ്രകാരം ഒരു മുന്നറിയിപ്പ് നൽകിയിരിക്കുന്നത്. "ലൗ ജിഹാദ്," "റോമിയോ ജിഹാദ്" എന്നീ പേരുകളിൽ ഏറെ ചർച്ചാവിഷയമായിരിക്കുന്ന പ്രതിഭാസത്തെപ്പറ്റി അമ്പരിപ്പിക്കുന്ന കണക്കുകളാണ് 'ജാഗ്രത' നിരത്തുന്നത്. ബുള്ളറ്റിനിൽ നിന്ന്:

തീവ്രവാദത്തിന് പ്രണയത്തിന്റെ മുഖം നല്കി പുതിയൊരു യുദ്ധമുഖം തുറക്കുകയാണ് "ലൗ ജിഹാദ്" "റോമിയോ ജിഹാദ്" എന്നൊക്കെ അറിയപ്പെടുന്ന പ്രസ്ഥാനങ്ങൾ (വിശുദ്ധയുദ്ധം' എന്നാണ് ജിഹാദിനു നൽകിയിരിക്കുന്ന വിശദീകരണം). യഥാർത്ഥ മുസൽമാന് ഒരിക്കലും സഹോദരന് ദോഷകരമാവുന്ന യാതൊരു പ്രവൃത്തിയും ചെയ്യാൻ സാധിക്കില്ല. എന്നാൽ തീവ്രവാദത്തിന്റെ പുതിയ മുഖങ്ങൾ അന്വേഷിക്കുന്ന യോദ്ധാക്കളുടെ മനസ്സിലാണ് മതപരിവർത്തനത്തിലൂടെ ലോകത്ത് മുസ്ലിം ജനതയെ ഭൂരിപക്ഷത്തിലാക്കുക എന്ന യുദ്ധ തന്ത്രം ഉരുത്തിരിഞ്ഞത്. ഇതിനായി പ്രണയത്തിന്റെ മേൽക്കുപ്പായം അണിഞ്ഞ് കാമ്പസുകളിൽ പ്രണയപരാഗം പരത്തുക എന്നതാണ് '"ലൗ ജിഹാദ്" കളുടെ മുദ്രാവാക്യം.

### ആസൂത്രിതമായ പ്രണയം, പ്രതികാരപൂർണമായ മതംമാറ്റം

2005 മുതൽ ഇതുവരെയായി നാലായിത്തിലേറെ പെൺകുട്ടികൾ പ്രണയത്തിൽ കുരുങ്ങി മതം മാറ്റത്തിനു വിധേയമായിട്ടുണ്ടെന്നു കേൾക്കുമ്പോൾ അതിനുപിന്നിൽ ആസൂത്രിതമായ ചില ശ്രമങ്ങൾ ഉണ്ടാവണം. മംഗലാപുരത്ത് നഴ്സിംഗ് പഠനത്തിനുപോയ ക്രിസ്ത്യൻ - ഹൈന്ദവ പെൺകുട്ടികളെ പ്രണയത്തിൽ കുരുക്കി തങ്ങളുടെ ഒപ്പം ചേർത്താണ് "ലൗജിഹാദികൾ" തങ്ങളുടെ പ്രവർത്തനം ആരംഭിച്ചത്. കോട്ടയം, പത്തനംതിട്ട, തിരുവല്ല, ചെങ്ങന്നൂർ, പാലാ, മൂവാറ്റുപുഴ, കണ്ണൂരിന്റെ വിവിധ ഭാഗങ്ങൾ എന്നിവടിങ്ങളിൽ നിന്നെല്ലാം നഴ്സിംഗ് പഠനത്തിന് പോയ പെൺകുട്ടികൾ വ്യാപകമായ മതംമാറ്റത്തിന് ഇരയായി. ഇതിന്റെ ഫലമായി ഇവരെല്ലാം പാതിവഴിയിൽ പഠനം നിറുത്തുകയും ചെയ്തു. പതിനെട്ടു വയസു പിന്നിട്ടതിനാൽ കോടതിയിൽ ഇവരുടെ തീരുമാനങ്ങൾ ചോദ്യം ചെയ്യാനും സാധിക്കാതെയായി. വിളക്കും കെടുത്തി സ്വയം കരിഞ്ഞുവീഴുന്ന വണ്ടുകളുടെ അവസ്ഥയാണ് "ലൗ ജിഹാദി"ന്റെ പിടിയിൽ പ്പെട്ട പെൺകുട്ടികളുടേതെന്ന് ഇരകൾ പോലും തിരിച്ചറിയുന്നില്ല. എന്നാൽ തിരിച്ചറിവു വരുമ്പോഴേയ്ക്കും ഏറെ വൈകിപ്പോയിരിക്കും.

### കൃത്രിമമായി ഒരുക്കുന്ന പ്രണയക്കുരുക്ക്

വളരെ ബോധപൂർവം പ്രണയത്തിന്റെ കുരുക്ക് നിർമ്മിച്ചെടുക്കുകയാണ് "ലൗ ജിഹാദി"കൾ ആദ്യം ചെയ്യുന്നത്. പ്രണയത്തിന്റെ ആദ്യസമയങ്ങളിൽ മാന്യമായ പെരുമാറ്റം, ദുഷ്യങ്ങളൊന്നുമില്ലാത്ത സ്വഭാവം, സമ്പന്നമായ വസ്ത്രധാരണം, ആഡംബര ജീവിതം എന്നിവയുടെ പ്രലോഭനത്തിൽ പെൺകുട്ടികൾ വീണുപോകുകയാണ് പതിവ്. പ്രണയത്തിന്റെ അവസരത്തിലെല്ലാം പെൺകുട്ടികൾക്ക് അവർ ആഗ്രഹിക്കുന്ന ഡ്രസ് ധരിക്കുന്നതിനും സ്വാതന്ത്ര്യം അനുഭവിക്കുന്നതിനും സാഹചര്യമുണ്ട്. ഇഷ്ടപ്പെട്ട പുരുഷനോടൊത്തുള്ള ജീവിതം സ്വപ്നം കണ്ട് വീട്ടുകാരെ ഉപേക്ഷിച്ച് ഇറങ്ങിത്തിരിക്കുമ്പോഴാണ് തങ്ങളെ കാത്തിരിക്കുന്ന യാഥാർത്ഥ്യം ഇവർ തിരിച്ചറിയുന്നത്. മതപരിവർത്തനം നടക്കുന്നതോടെ ഈ പെൺകുട്ടികൾ പർദയ്ക്കുള്ളിലേക്ക് മാറ്റപ്പെടുന്നു. ഇവർ അനുഭവിച്ചിരുന്ന എല്ലാവിധ സ്വാതന്ത്ര്യവും ഇല്ലാതാകുന്നു. പിന്നീട് ഇവർ 'നരക ജീവിത'ത്തിനും ലൈംഗീക പീഡനത്തിനും ഇരയാക്കപ്പെടുന്നു.

ആദ്യം തന്നെ ഇവരെ ബ്ലാക്ക്മെയിൽ ചെയ്യുന്നതിനുള്ള മാർഗ്ഗങ്ങൾ കണ്ടെത്തുന്നു. ഇവർക്ക് പിന്നീട് ഒരിക്കലും സമൂഹത്തിൽ സ്വാതന്ത്ര്യത്തോടെ ജീവിക്കാനാവില്ല. അതിനാൽ തന്നെ ഒന്നുകിൽ ആത്മഹത്യ അല്ലെങ്കിൽ അവരുടെ എല്ലാ ഇംഗിതങ്ങൾക്കും വിധേയമാകുക. മതപരിവർത്തനത്തിന് വിധേയമാക്കപ്പെട്ട പെൺകുട്ടികളിൽ തൊണ്ണൂറു ശതമാനം പേരും ഇത്തരത്തിലാണ് ജീവിക്കുന്നതെന്നാണ് അറിയപ്പെടുന്നത്. ഇതിന് മറ്റൊരു കാരണം കൂടിയുണ്ട്. തങ്ങളുടെ സ്വപ്നങ്ങളെല്ലാം തല്ലിക്കൊഴിച്ച്, എല്ലാവരെയും ഉപേക്ഷിച്ച്, ഒരു ദിവസം പ്രേമത്തിന്റെ പേരിൽ മതംമാറിപ്പോകുന്ന പെൺകുട്ടിയെ വീട്ടുകാർ ഉപേക്ഷിക്കുന്നു. അല്ലെങ്കിൽ കണ്ണീരോടെയെങ്കിലും അവളെ മറക്കുന്നു. 'ലൗ ജിഹാദി'കൾ മതപരിവർത്തനത്തിന് വിധേയമാക്കിയ പെൺകുട്ടികളെക്കുറിച്ചറിയാൻ വീട്ടുകാർക്കും താത്പര്യമില്ലാതാകുന്നു. അതിനാൽ തങ്ങൾക്ക് വന്നു കൂടിയ സങ്കടങ്ങൾ ആരുമായും പങ്കിടാൻ ഇവർക്ക് സാധിക്കാതെ പോകുന്നു. മാത്രവുമല്ല വിവാഹവും മതപരിവർത്തനവും കഴിഞ്ഞതിനുശേഷം ഈ പെൺകുട്ടികൾ എവിടെയാണെന്നതിനെക്കുറിച്ച് ആർക്കുമറിയില്ല.

### പ്രണയ മത തീവ്രവാദികളുടെ ലക്ഷ്യവും പ്രവർത്തന രീതിയും

പ്രണയ മത തീവ്രവാദ പോരാളികൾക്ക് ലഭ്യമായിരിക്കുന്ന ചില നിർദ്ദേശങ്ങൾ ആരെയും ഞെട്ടിപ്പിക്കുന്നതാണ്. എളുപ്പത്തിൽ വശംവദരാകുന്ന മുസ്ലിം മതത്തിൽപ്പെട്ടതല്ലാത്ത പെൺകുട്ടികളെ പ്രണയിച്ച് മതം മാറ്റണം. പ്രണയത്തിൽ ഏർപ്പെടുന്ന കോളജ് വിദ്യാർത്ഥികൾക്ക് ബൈക്ക്, മൊബൈൽ ഫോൺ ആഡംബരവസ്ത്രങ്ങൾ, ചെലവഴിക്കാനുള്ള പണം എന്നിവയെല്ലാം "ലൗ ജിഹാദ്" നൽകുന്നു. ഇതിനുള്ള പണം വിദേശരാജ്യങ്ങളിൽ നിന്നും സമാഹരിക്കുന്നു. പെൺകുട്ടികളെ വലയിൽ വീഴ്ത്തുന്നതിനായി പ്രധാന വാർത്താ വിനിമയോപാധിയായ ഇന്റർനെറ്റ്, മൊബൈൽ, എന്നിവ ഉപഗോഗിക്കുന്നു. വിദ്യാർത്ഥിനികളുടെ ചെറിയ ആഗ്രഹങ്ങളും ആവശ്യങ്ങളും സാധിച്ചുകൊടുത്ത് അവരെ സ്വാധീനിക്കുന്നു. പഠനോപകരണങ്ങൾ, പരീക്ഷാഫീസ്, സമ്മാനങ്ങൾ, എന്നിവ നൽകി പെൺകുട്ടികളുടെ സ്നേഹവും വിശ്വാസവും പിടിച്ചുപറ്റുന്നു. തങ്ങൾ ആഗ്രഹിക്കുന്ന പെൺകുട്ടി പ്രണയത്തിൽ വീണു എന്നുറപ്പായാൽ അവരെ ആദ്യം മതംമാറ്റത്തിനും പിന്നീട് മതപഠനത്തിനും അയയ്ക്കുന്നു. പൊന്നാനിയിലും കോഴിക്കോടും ഇത്തരം മതപരിവർത്തന കേന്ദ്രങ്ങൾ പ്രവർത്തിക്കുന്നുണ്ട്.

പ്രണയത്തിനായി ജീവിതം ബലികഴിച്ചു കഴിഞ്ഞാലും ഇവർക്ക് നല്ല ജീവിതം ലഭിക്കുന്നില്ല എന്നതാണ് ഏറ്റവും ദയനീയമായ കാര്യം. മതപരിവർത്തനവും വിവാഹവും കഴിഞ്ഞാലും ഇവർ എത്തിപ്പെടുന്നത് തീവ്രവാദബന്ധമുള്ളവരുടെ ഗ്രൂപ്പിൽ. ഇതിന് വിസമ്മതിക്കുകയോ എതിർക്കുകയോ ചെയ്യുന്നവരെ ക്രൂരമായി പീഡിപ്പിക്കുന്നു. ഇല്ലെങ്കിൽ പെൺവാണിഭസംഘങ്ങൾക്ക് എത്തിച്ചുകൊടുക്കുന്നു. അല്ലെങ്കിൽ യത്തീംഖാനകളിലും മതപഠന കേന്ദ്രങ്ങളിലും വേലക്കാരികളായി പണിയെടുക്കേണ്ടിവരുന്നു. വീട്ടുകാരെ ധിക്കരിച്ചു പോന്നതിനാൽ അവരിൽ നിന്നുള്ള യാതൊരു വിധ സഹായവും ഈ പെൺകുട്ടികൾക്കു ലഭിക്കുന്നില്ല. അതിനാൽ ആരോടും പരാതി പറയാനും ഇവർക്കു സാധിക്കുന്നില്ല.

### ഞെട്ടിപ്പിക്കുന്ന കണക്കുകൾ

വിവിധ ജില്ലകളിൽ നിന്നും 2006-2009 കാലയളവിൽ "ലൗ ജിഹാദി"ന്റെ പിടിയിൽ

അകപ്പെട്ടുപോയ പെൺകുട്ടികളുടെ കണക്കുകൾ അമ്പരിപ്പിക്കുന്നതാണ്. ഇതിൽ കാണാതായ പല പെൺകുട്ടികളെക്കുറിച്ചും പോലീസ് കേസ് പോലും രജിസ്റ്റർ ചെയ്തിട്ടില്ല. പെൺകുട്ടിയുടെ മാതാപിതാക്കൾ പോലീസിൽ പരാതി കൊടുക്കാത്തതു കാരണമാണ് കേസ് രജിസ്റ്റർ ചെയ്യാനാവാത്തത്. മതംമാറ്റത്തിന് വിധേയമായി കുടുംബത്തിൽ നിന്ന് വിട്ടുപോയ പെൺകുട്ടി വരുത്തിവെയ്ക്കുന്ന അപമാനം, മറ്റു കുട്ടികളുടെ ഭാവി എന്നീ കാര്യങ്ങളെല്ലാം ഓർക്കുമ്പോൾ നഷ്ടപ്പെട്ട കുഞ്ഞാടിനെ തേടി അലയാൻ മാതാപിതാക്കളും ശ്രമിക്കാറില്ല. മാതാപിതാക്കളുടെ മാനസികാവസ്ഥയേയും കുറ്റപ്പെടുത്താനാവില്ല. പോലീസിൽ കേസ് രജിസ്റ്റർ ചെയ്യാത്തതും "ലൗ ജിഹാദികൾ" നല്ല അവസരമായി എടുക്കുന്നു.

> *"സഭയുടെ പാരമ്പര്യവും പഠനങ്ങളും അവഗണിച്ച് ബൈബിൾ വ്യാഖ്യാനിക്കരുത്"*
>
> ***-ആർച്ച് ബിഷപ് ഡോ. ഡാനിയൽ അച്ചാരുപറമ്പിൽ*** *(ബൈബിൾ അപ്പൊസ്തലേറ്റ് ഡയറക്ടർമാരുടെ സംഗമം, പി.ഓ.സി., പാലാരിവട്ടം)*

2006–2009–ൽ 'ലൗ ജിഹാദി'ന്റെ വലയിൽപ്പെട്ട പെൺകുട്ടികളുടെ എണ്ണം, രജിസ്റ്റർ ചെയ്ത കേസുകൾ, രക്ഷപ്പെട്ട് തിരിച്ചെത്തിയവർ എന്ന ക്രമത്തിൽ ജില്ലയനുസരിച്ചുള്ള കണക്ക്:

| | | | |
|---|---|---|---|
| തിരുവനന്തപുരം | 216 | 26 | 6 |
| കൊല്ലം | 98 | 34 | 7 |
| ആലപ്പുഴ | 78 | 22 | 5 |
| പത്തനംതിട്ട | 87 | 36 | 11 |
| ഇടുക്കി | 156 | 18 | 9 |
| കോട്ടയം | 116 | 46 | 13 |
| എറണാകുളം | 228 | 52 | 26 |
| തൃശൂർ | 102 | 41 | 19 |
| പാലക്കാട് | 111 | 19 | 9 |
| മലപ്പുറം | 412 | 88 | 31 |
| കോഴിക്കോട് | 364 | 92 | 29 |
| കണ്ണൂർ | 312 | 106 | 27 |
| കാസർഗോഡ് | 586 | 123 | 68 |

### മാതാപിതാക്കൾക്ക് ചെയ്യാനാവുന്നത്

മക്കളുടെ ഭൗതികാവശ്യങ്ങൾ സാധിച്ചു കൊടുക്കുന്നതുപോലെ തന്നെ ആത്മീയ സ്വഭാവരൂപവത്കരണത്തിലും മാതാപിതാക്കൾക്ക് വലിയ പങ്കുവഹിക്കാനുണ്ട്. മക്കളുടെ സുഹൃദ്ബന്ധങ്ങളെക്കുറിച്ചു മാതാപിതാക്കൾ അറിഞ്ഞിരിക്കണം. മാതാപിതാക്കളോട് എന്തും തുറന്നു പറയാനുള്ള സ്വാതന്ത്ര്യം കുട്ടികൾക്കുണ്ടാവണം. ചെറിയ വീഴ്ചകൾപോലും മാതാപിതാക്കളോട് തുറന്നു പറയാൻ സാധിക്കുമെന്നും അതിനവർ ആകാശം ഇടിഞ്ഞുവീഴുന്നതുപോലെ പ്രതികരിക്കില്ലെന്നും സ്നേഹപൂർവം തങ്ങളെ തിരുത്തുമെന്നുമുള്ള വിശ്വാസം കുട്ടികൾക്കുണ്ടാവണം. ഏതു മതവിശ്വാസത്തിൽ ജീവിക്കുന്നവരായാലും ആ വിശ്വാസത്തിനനുസരിച്ച് സ്വഭാവരൂപീകരണം വീടുകളിൽ നിന്നുതന്നെ ആരംഭിക്കണം. പ്രാർത്ഥനയിലും ആരാധനാലയ സന്ദർശനത്തിലും കുടുംബ പ്രാർത്ഥനയിലും മക്കളെ ഒപ്പം ചേർത്തുപിടിക്കാനുള്ള ധാർമിക ഉത്തരവാദിത്വം മാതാപിതാക്കൾ മറന്നുകളയരുത്. മക്കളുടെ ഏറ്റവും വലിയ മാതൃക മാതാപിതാക്കളാണെന്ന കാര്യം ഒരിക്കലും വിസ്മരിക്കരുത്. മക്കൾക്ക് ദോഷകരമായ ചിന്താരീതികളും ജീവിതരീതികളും മാറ്റി വയ്ക്കുക. ജീവിതത്തിലെ ഏറ്റവും വലിയ സമ്പാദ്യം മക്കളാണെന്ന കാര്യം ഒരിക്കലും മറക്കാതിരിക്കുക. വേദനിപ്പിക്കാത്ത, കണ്ണീരു കുടിപ്പിക്കാത്ത മക്കളെ പ്പോലൊരു സമ്പാദ്യം ജീവിത്തിൽ വേറെ യില്ല എന്നു മനസിലാക്കുക.

- GM Bureau

സമകാലീന ചിന്തകൾ

# നല്ല ഇടയന്റെ ശബ്ദം



■ പി.വി. മാത്യു

മലങ്കര സഭയ്ക്ക് ഏഴു പുതിയ മേല്പ്പട്ടക്കാരെ തെരഞ്ഞെടുക്കാനുള്ള നടപടികൾ ആരംഭിച്ചിരിക്കുകയാണല്ലോ. 2010 ഫെബ്രുവരി 17-ന് ശാസ്താംകോട്ടയിൽ നടക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്സിയേഷൻ സമ്മേളനമാണ് സഭയ്ക്ക് പുതിയ മെത്രാൻ സ്ഥാനികളെ തെരഞ്ഞെടുക്കുക. 2009 ഫെബ്രു. 19-നാണ് സഭയിൽ ഏഴു മെത്രാന്മാരെ കൂടി വാഴിച്ചത് എന്നിരിക്കെ ഒരു വർഷത്തിനുള്ളിൽത്തന്നെ വീണ്ടും ഏഴു മെത്രാന്മാർ സഭയ്ക്ക് ആവശ്യമുണ്ടോ എന്ന് ചിലരെങ്കിലും സംശയിച്ചേക്കാം.

## മേഖലകൾ ഏറെ

ലോകമെമ്പാടും സഭാമക്കളുടെ സാന്നിദ്ധ്യമുള്ള നിലയിലേക്ക് ഇന്ന് മലങ്കര ഓർത്തഡോക്സ് സഭ വളർന്നു പന്തലിച്ചിരിക്കുന്നു. ഇരുപത്തിയഞ്ചു ഭദ്രാസനങ്ങളും 25 ലക്ഷത്തിലേറെ അംഗങ്ങളുമുള്ള സഭയിൽ പ. ബാവായുൾപ്പെടെ 26 മെത്രാപ്പോലീത്താമാരാണ് ഉള്ളത്. ഭദ്രാസന ചുമതല 23 പേർക്കാണ്. ബാംഗ്ലൂർ, അഹമ്മദാബാദ് ഭദ്രാസനങ്ങൾക്ക് പ്രത്യേകം ചുമതലയുള്ള മെത്രാപ്പോലീത്താമാരില്ല. സഭയുടെ ആത്മീയ സംഘടനകൾക്ക് മുഴുവൻ സമയ ചുമതലയുള്ള മേൽപ്പട്ടക്കാരില്ലാത്തതിനാൽ ഭദ്രാസന ചുമതലയോടൊപ്പം മെത്രാപ്പോലീത്താമാർ ഇവയുടെ അധികം ചുമതല കൂടി വഹിക്കുന്നു. ഇപ്പോഴുള്ള പല ഭദ്രാസനങ്ങളുടെയും ശാസ്ത്രീയവും പ്രായോഗികവുമായ വിഭജനവും പുനക്രമീകരണവും നടത്തേണ്ട കാലം വൈകിയിരിക്കുന്നു. ഉദാഹരണത്തിന് കൊച്ചി ഭദ്രാസനം. മൂന്നു ജില്ലകളിലായി ഇത് വ്യാപിച്ചു കിടക്കുന്നു. ഈ ജില്ലകളിൽ തന്നെ മൂന്നു ഭദ്രാസനങ്ങൾ വേറെയുണ്ടുതാനും. 133 വർഷം പിന്നിട്ട കൊച്ചി ഭദ്രാസനത്തിന്റെ ആസ്ഥാനം മഹാനഗരമായ കൊച്ചിയിലോ എറണാകുളം ജില്ലയിൽ പോലുമോ അല്ല. ഭദ്രാസനങ്ങളുടെ പുനക്രമീകരണത്തിനു തടസ്സം നിൽക്കുന്നത് ചിലരുടെ സ്ഥാപിത താല്പര്യമാണെന്നത് ഒട്ടും രഹസ്യമല്ലാത്ത കാര്യമാണ്.

ഇരുപത്തി അഞ്ചു ഭദ്രാസനങ്ങളിൽ 9 എണ്ണം കേരളത്തിനു പുറത്താണ്. അവയിൽ മൂന്നെണ്ണം വിദേശത്തും. അനേകായിരം സഭാവിശ്വാസികളുള്ള ഗൾഫ് നാടുകൾക്കായി ഒരു ഭദ്രാസനവും മെത്രാപ്പോലീത്തായും വേണമെന്ന ആവശ്യം ഏറെക്കാലമായി ഉയർന്നിട്ടുണ്ട്. ICON പോലുള്ള ഇന്റർനെറ്റ് കൂട്ടായ്മകളുടെ സൈറ്റുകളിൽ പ്രത്യക്ഷപ്പെടുന്ന അനേകം കത്തുകളിൽ നിന്നും ഈ ആവശ്യം ശക്തമാണെന്നു കാണാൻ കഴിയും. പണപ്പിരിവിനുമാത്രം ഗൾഫിലുള്ള സഭാ വിശ്വാസികളെ ഉപയോഗപ്പെടുത്തുന്നതിൽ രോഷം കൊള്ളുന്നവരുണ്ട്. ഇവിടെയെല്ലാം അനേകം ഇടവകകളും അതിലേറെ കോൺഗ്രിഗേഷനുകളുമുണ്ട്. ദൂരെ ജീവിക്കുന്ന സഭാമക്കളുടെ ആത്മീയ പരിരക്ഷയ്ക്കു നല്ല നേതൃപാടവമുള്ള മേൽപ്പട്ടക്കാരുടെ ആവശ്യമുണ്ട്.

സഭയുടെ പ്രചാരണ പ്രസിദ്ധീകരണ വിഭാഗം ഇന്ന് ഏറെ അവഗണിക്കപ്പെട്ടുകിടക്കുന്നു. അതിനാൽ ഇതര പ്രസ്ഥാനക്കാരുടെയും കൂട്ടായ്മകളുടെയും പ്രചാണത്തിന് സഭയിലെ ഇളം തലമുറ ഇരയായിത്തീരുന്നു. ജോലി തേടി കേരളത്തിനു പുറത്തു പോകുന്ന സഭയിലെ അംഗങ്ങളെ, പ്രത്യേകിച്ച് യുവാക്കളെ, സഭാ വിശ്വാസത്തിലുറപ്പിച്ചു നിർത്താൻ ഉതകുന്ന പദ്ധതികൾ വിഭാവനം ചെയ്ത് നടപ്പിലാക്കാൻ കർമ്മശേഷിയും ആത്മീയ ബലവുമുള്ള ആചാര്യശ്രേഷ്ഠരുടെ



ആവശ്യമുണ്ട്. സഭയിൽ നടക്കുന്ന ഇത്തരം 'ചോർച്ച' തടയാൻ പറ്റിയ പദ്ധതികളും ഇതിന്റെ ഗൗരവം മനസ്സലാക്കി രംഗത്തിറങ്ങാൻ തയ്യാറുള്ള ആത്മീയ നേതാക്കളും ഉണ്ടാവണം. 'പോകുന്നവർ പോകട്ടെ' എന്ന മനോഭാവം അപകടകരമാണ്.

എന്നാൽ, നൂറു വർഷങ്ങൾക്കു മുമ്പു പോലും മിഷൻ പ്രവർത്തനത്തിലൂടെയും മറ്റും സഭയുടെ യശസ്സ് ബഹ്യകേരളദിക്കുകളിൽ എത്തിച്ച പ്രതിഭാധനന്മാരായ പിതാക്കന്മാർ നമുക്കുണ്ടായിരുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്ത ഗോവാ, കർണ്ണാടകയിലെ ഉടുപ്പിക്കടുത്തുള്ള ബ്രഹ്മവാർ, അമേരിക്ക എന്നിവടിങ്ങളിലേക്ക് സഭാ പ്രവർത്തനം വ്യാപിപ്പിക്കുവാൻ പ്രത്യേകം മെത്രാപ്പോലീത്താമാരെ നിയോഗിച്ചു. ഗോവയിൽ, മുമ്പ് കത്തോലിക്കാ പുരോഹിതനായിരുന്ന അൽവാരിസ് മാർ യൂലിയോസിനെയും അമേരിക്കയിലേക്ക് റിനി വിലാത്തി മാർ തിമോത്തിയോസിനെയും ഇതിലേക്കായി നിയോഗിച്ചു. മാർ യൂലിയോസിന്റെ പരിശ്രമഫലമായി ബ്രഹ്മവാറിൽ 5000-ലേറെ കുടുംബംങ്ങളുള്ള ഇടവകയായി സഭ വളർന്നു. എന്നാൽ ഇത് വളർത്തിയെടുക്കാനോ നിലനിർത്തുവാൻ പോലുമോ പിൽക്കാലത്ത് കഴിഞ്ഞില്ല.

അനേകായിരങ്ങൾ മലങ്കരയിൽ ചേർന്ന ബ്രഹ്മവാർ അവഗണനയിൽ കഴിയുന്നു. ഇവിടേക്ക് ഒരു ഭദ്രാസനവും മെത്രാപ്പോലീത്തായും വേണമെന്ന ആവശ്യം വർഷങ്ങളോളം പഴക്കമുള്ളതാണ്. അവഗണന തുടർന്നാൽ, അവിടെയുള്ള സഭാനുകൂലികളുടെ എണ്ണം കുറഞ്ഞു കുറഞ്ഞ് ശൂന്യാവസ്ഥയിലെത്തിക്കൂടെന്നില്ല.

## മിഷൻ പ്രവർത്തനം

ഒരു നൂറ്റാണ്ടു മുമ്പ് പുലിക്കോട്ടിൽ തിരുമേനിക്ക് അഖിലലോക വീക്ഷണം ഉണ്ടായിരുന്നു എങ്കിൽ ഇന്നു നമ്മിൽ ഏറെപ്പേരിലും ആ ദർശനം ആഴമായി വേരൂന്നിയിട്ടില്ല. 1930-ൽ ഫാ. അലക്സിയോസ് (പിന്നീട് അലക്സിയോസ് മാർ തേവോദോസ്യോസ്) ബഥനി അരമനയിൽ നിന്ന് മദ്രാസ്, കോയമ്പത്തൂർ മുതലായ സ്ഥലങ്ങളിൽ പോയി അവിടങ്ങളിൽ ചിതറിപ്പാർത്ത ചുരുക്കം ചില സഭാംഗങ്ങൾക്കുവേണ്ടി വി. കുർബാന അർപ്പിക്കുവാൻ തുടങ്ങിയതാണ് ബാഹ്യകേരള ഭദ്രാസനത്തിന്റെ തുടക്കം. ഭദ്രാസനത്തിന്റെ ആദ്യ പള്ളിയായ കോയമ്പത്തൂർ പള്ളി 1931-ലാണ് നിർമ്മിക്കപ്പെട്ടത്. 1947-ൽ ഇന്ത്യൻ ഓർത്തഡോക്സ് ചർച്ച് മിഷൻ ആരംഭിച്ചതും മാർ തേവോദോസ്യോസ് തിരുമേനി ആയിരുന്നു.

പിന്നീട്, 1972-ൽ ഉത്തര ഭാരതമിഷൻ ആരംഭിച്ചു. സ്തേഫാനോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ പ്രതിബദ്ധതയും പ്രവർത്തനവും ദീർഘവീക്ഷണവും മൂലം ***'ഭിലായ് മിഷൻ'*** എന്ന ആ പ്രസ്ഥാനം വളർന്നു പന്തലിച്ചു. പള്ളികളും സ്കൂളുകളും എഞ്ചിനീയറിംഗ് കോളജുകൾ ഉൾപ്പെടെയുള്ള ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളും തൊഴിൽ പരിശീലന കേന്ദ്രങ്ങളും ബാലവാടികളും അഗതിമന്ദിരങ്ങളും ആശുപത്രികളും ഉണ്ടായി. കൽക്കട്ടാ ഭദ്രാസനത്തിന്റെ മകുടവും പൊൻതൂവലുമായി ***ഭിലായി മിഷൻ*** വളർന്നു.

അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ചുക്കാൻ പിടിക്കുന്ന സഭാ മിഷൻ ബോർഡിന്റെ കീഴിൽ ഇന്ന് അനേകം ആതുരാലയങ്ങൾ ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ സേവനം കാഴ്ചവയ്ക്കുന്നു.

## വിളിക്കപ്പെടേണ്ടവർ ആര്?

ഈ കാര്യങ്ങളെല്ലാം ഇവിടെ എടുത്തു കാട്ടിയത്, സഭയുടെ പ്രവർത്തന മണ്ഡലം

എത്ര വിശാലവും ആഴമേറിയതും ആണെന്നു സൂചിപ്പിക്കുവാനാണ്. ഈ രംഗങ്ങളിൽ പ്രവർത്തിക്കുവാനും നേതൃത്വം നൽകുവാനും പ്രതിബദ്ധതയുള്ള മേൽപ്പട്ടക്കാർ സഭയിൽ ഉണ്ടാവണം. ഇത്തരം മേഖലകളിലേയ്ക്ക് പ്രത്യേകമായി മുഴുവൻ സമയ ചുമതലയുള്ള മെത്രാപ്പോലീത്താമാർ വേണം. ഇങ്ങനെയുള്ളവരെ ആയിരിക്കണം അസോസ്സിയേഷൻ കണ്ടെത്തേണ്ടത്.

മേല്പട്ടസ്ഥാനത്തേക്ക് വരാൻ മത്സരബുദ്ധിയോടെയും ചിലപ്പോൾ അനഭിലഷണീയ മാർഗങ്ങളിലൂടെയും കാൻവാസിംഗ് നടത്തുന്ന രീതി ഇന്ന് വർദ്ധിച്ചു വരുന്നുണ്ടോ? എങ്കിൽ അത് ഒരു നല്ല സന്ദേശമല്ല നൽകുന്നത്. നേരിട്ടോ അനുയായികൾ വഴിയോ 'വോട്ടു പിടിത്തം' നടത്തുന്നത് ആത്മീയാചാര്യന്റെ പദവിയിലേക്കുയരാൻ സ്വീകരിക്കേണ്ട മാർഗങ്ങളല്ല. മുമ്പൊരിക്കൽ ചില സ്ഥാനാർത്ഥികൾ അഭ്യുദയകാംക്ഷികളും ബന്ധുക്കളും വഴി പത്രപ്പരസ്യങ്ങളിലൂടെ തങ്ങളുടെ യോഗ്യതകൾ നിരത്തി അഭ്യർത്ഥന നടത്തുകയുണ്ടായി. രാഷ്ട്രീയ-സംഘടനാ രംഗങ്ങളിൽ കാണാറുള്ള ഇത്തരം രീതികൾ സഭയുടെ സൽപ്പേരിനു ക്ഷീണം വരുത്തുന്നതാണെന്നു മനസ്സിലാക്കിയതിനെത്തുടർന്ന് അത്തരം രീതികൾ സഭാ നേതൃത്വം കർശനമായി വിലക്കി.

മേൽപ്പട്ടക്കാരെ സന്യാസിവര്യന്മാരായിട്ടാണ് പൊതുജനം കരുതുന്നത്; ഓർത്തഡോക്സ് സഭാ പാരമ്പര്യത്തിൽ പ്രത്യേകിച്ചും. അതുകൊണ്ട് മെത്രാനാകുന്നതിനു മുമ്പ് റമ്പാൻ സ്ഥാനം സ്വീകരിച്ച് പൂർണ്ണ സന്യാസിയായി തീരുന്നു. അതോടെ ലൗകിക ബന്ധങ്ങളും ചരടുകളും സൂചിപ്പിക്കുന്ന അംശങ്ങളെല്ലാം സ്വന്തം പേരിൽ നിന്നു പോലും ഉപേക്ഷിക്കുന്നു. അങ്ങനെ പൂർണ്ണ സന്യാസ ജീവിതത്തിലേക്കു പ്രവേശിക്കുന്ന വന്ദ്യറമ്പാൻ, അടുത്ത ശ്രേണിയായ മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെടുന്നതോടെ സ്വജീവിതവും അതിന് അനുസൃതമായി ചിട്ടപ്പെടുത്തുന്നു. പിന്നെ, അദ്ദേഹം ഒരു കുടുംബത്തിന്റെയോ സ്ഥാപനത്തിന്റെയോ വകയല്ല, മറിച്ച് സഭയുടെ മൊത്തം സമ്പത്തും പ്രതിനിധിയുമാണ്; സഭയുടെ വക്താവും പരിപോഷകനും മുൻനിര കാവൽഭടനുമാണ്.

### നല്ല ഇടയന്മാർ

പ. എപ്പിസ്കോപ്പൽ സുന്നഹദോസിലെ അംഗങ്ങളായിത്തീരുന്ന മെത്രാപ്പോലീത്തമാർ സഭയുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ കൂട്ടായ ചർച്ചയിലൂടെ തീരുമാനങ്ങളെടുക്കുകയും ആ തീരുമാനങ്ങളിൽ ഉറച്ചു നിൽക്കുകയും വേണം. വിശ്വാസം, പട്ടത്വം, ഡിസിപ്ലിൻ എന്നീ വിഷയങ്ങളിൽ അന്തിമതീരുമാനം പ. സുന്നഹദോസിനാണെന്നതിനാൽ അതിലെ അംഗങ്ങൾ പരസ്പരവിരുദ്ധങ്ങളായ നിലപാടുകൾ പരസ്യമായി പ്രകടപ്പിക്കുന്നത് സഭയുടെ കെട്ടുറപ്പിനു നല്ലതല്ല. സാമൂഹ്യ, രാഷ്ട്രീയ വിഷയങ്ങളിലും സഭയുടെ ശബ്ദം ഭിന്നസ്വരത്തിലായിക്കൂടാ. ആരാധനാ ശുശ്രൂഷകളിൽ ഐകരൂപ്യം കൈവരിക്കാൻ നടപടികൾ സ്വീകരിക്കുകയും വ്യക്തിഗത രീതികൾ പ്രോത്സാഹിപ്പിക്കാതിരിക്കുകയും വേണം. വി. മൂന്നിന്മേൽ കുർബാന പോലുള്ള കാര്യങ്ങൾ തന്നെ ഉദാഹരണം. ഇത്തരം വിഷയങ്ങളിൽ പരസ്പരവിരുദ്ധങ്ങളായ സമീപനങ്ങൾ ഉണ്ടായിക്കൂടാ. അടുത്തകാലത്ത് രാജ്യത്ത് ചർച്ചാവിഷയമായ സ്വവർഗ്ഗരതി യുടെ നിയമവിധേയത്വത്തെപ്പറ്റി അനുകൂലിച്ചും പ്രതികൂലിച്ചും നിലപാടെടുത്തത് നമ്മുടെ സഭയെപ്പറ്റി നല്ല സന്ദേശമല്ല നൽകിയത്.

അതുകൊണ്ട്, ഇത്തരം വിഷയങ്ങളിലെല്ലാം പ. സുന്നഹദോസിന്റെ കൂട്ടായ തീരുമാനമുണ്ടാവുകയും സഭയുടെ നിലപാട് ഏകസ്വരമായി പുറത്തുവരികയും ചെയ്യണം.

ഇത്തരം കാഴ്ചപ്പാടും പ്രതിബദ്ധതയും സർവ്വോപരി ആത്മീയ സാക്ഷ്യവുമുള്ള ഏഴു പേരെ മലങ്കര അസോസ്സിയേഷൻ കണ്ടെത്തുമെന്ന് പ്രത്യാശിക്കാം.

# മേൽപ്പട്ടസ്ഥാനം മോഹിക്കാത്തവരുടെ ഗണത്തിൽ നിന്ന്...

## ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്



**പ. ഔഗേൻ കാതോലിക്കാ ബാവാ തിരുമനസ്സു കൊണ്ട് 1965 ഒക്ടോബർ മാസം 22-ന് ജനീവയിലായിരുന്ന പോൾ വർഗീസ് അച്ചന് കല്പന അയയ്ച്ച് അച്ചൻ മേൽപ്പട്ടസ്ഥാനത്തേക്ക് വര ണമെന്നും അതിനായി അച്ചന്റെ സമ്മതം നല്കി സഭയെ സഹാ യിക്കണമെന്നുമുള്ള ആഗ്രഹം പ്രകടിപ്പിച്ചു.**

*1965 നവംബർ 5-ന് പോൾ വർഗീസ് അച്ചൻ ബാവാതിരുമേനിയുടെ കല്പനയ്ക്ക് മറുപടി ബോധി പ്പിച്ചു: "I was in Rome when Bawa Thirumeni's letter arrived and I am grateful for all the good words that your Holiness has said about me . I would, however, like to make use of this opportunity to repeat my humble request conveyed to you before, that I should be given at least 10 years time to work out my own ideas in our church. Therefore, once again with all humility and earnestness, I should like to beg that my name be kept out of any list of nominations for election to the episcopate. I am anxious to come back to India and begin work as early as I can in 1967 but I am quite sure not only that I am unworthy of the episcopate, but also that I have a sense of vocation to work among university students, laymen and theological students, If I get some time I would also like to write some books and produce other literature which will be helpful for our church. I hope that Bawa Thirumeni and the Episcopal synod will permit me to work out some of these ideas."*

* * *

1974-ൽ നിരണത്തു കൂടിയ മലങ്കര അസോസ്സിയേഷൻ ഫാ. പോൾ വർഗീസിനെ ഐകകണ്ഠ്യേന മറ്റു നാലു പേരോടൊപ്പം മേൽപ്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. അത് പ. സുന്നഹദോസ് അംഗീകരിക്കുകയും ചെയ്തു. അതിനു മറുപടിയായി അച്ചൻ എഴുതിയ കത്ത്: *പ. സുന്നഹദോസിന്റെ ഈ തീരുമാനം ഏറ്റവും ന്യായാനുസൃതവും സത്യാധിഷ്ഠിതവും പരിശുദ്ധാത്മാവിന്റെ പ്രവർത്തനഫലവുമാണെന്ന് ഞാൻ യഥാർത്ഥത്തിൽ വിശ്വസിക്കുന്നു. എളിയവനായ എന്റെ അഭിപ്രായത്തിൽത്തന്നെ പലവിധത്തിലുള്ള അയോഗ്യതകളുള്ളവനാണ് ഞാനെന്ന് എനിക്കറിയാം. മാത്രമല്ല, ഞാൻ 1965-ൽ എഴുതി അയച്ചതുപോലെ എന്നെക്കൊണ്ട് ഈ സഭയ്ക്ക് ചെയ്യാവുന്ന സേവനങ്ങൾ ഭരണാധികാരത്തിൽക്കൂടെയെന്നതിനേക്കാളധികമായി ഒരു അദ്ധ്യാപകനെന്ന നിലയിലും ഗ്രന്ഥകർത്താവെന്ന നിലയിലുമാണെന്ന് തന്നെയാണ് എനിക്കു തോന്നുന്നത്. അതു കൊണ്ട് സുന്നഹദോസിൽ നിന്നും നൽകുന്ന നാമനിർദ്ദേശ പത്രികയിൽ എന്റെ പേര് ഇപ്രാവശ്യവും ഉൾപ്പെടുത്തരുതെന്ന് ഞാൻ ഏറ്റവും താഴ്മയായി അഭ്യർത്ഥിക്കുന്നു.*

*പരിശുദ്ധാത്മാവ് എന്റെ ഹൃദയത്തിൽ സാക്ഷിക്കുന്നത് ഞാൻ 1965-ൽ പറഞ്ഞതുപോലെ എനിക്കർഹതയില്ലെന്നും ഞാൻ എപ്പിസ്ക്കോപ്പൽ സ്ഥാനത്തേക്ക് ഉയർത്തപ്പെടരുതെന്നും തന്നെയാണ്. ഈ സഭയിലെ ഒരു എളിയ പട്ടക്കാരനായി ദൈവം അനുവദിക്കുന്നിടത്തോളം കാലം ഞാൻ വേല ചെയ്തുകൊള്ളാം. കഴിയുന്നതും വേഗം സെമിനാരിയുടെ ഭരണസംബന്ധമായ ചുമതലകളിൽ നിന്നുകൂടെ എന്നെ ഒഴിവാക്കാമെങ്കിൽ, കൂടുതൽ സമയം പഠിപ്പിക്കുന്നതിനും എഴുതുന്നതിനും വേണ്ടി ചെലവഴിക്കാൻ സാധിക്കുമായിരുന്നു. പരിശുദ്ധ സുന്നഹദോസ് ദയവുണ്ടായി ഇക്കാര്യവും കഴിയുന്നതും വേഗം പരിഗണനയിലെടുക്കണമെന്ന് താഴ്മയായി അഭ്യർത്ഥിക്കുന്നു.*

*കോട്ടയം — കർത്താവിൽ എളിയ ദാസൻ*
*1974 ജൂലൈ 6-നു — പോൾ വറുഗീസ് കശീശാ*

* * *

സഭയിൽ നിന്ന് സമ്മർദ്ദം ഏറിയതിനെത്തുടർന്ന് ഫാ. പോൾ വർഗീസ് വഴങ്ങുകയും അങ്ങനെ 1975 ഫെബ്രുവരി 16-ന് നിരണത്തു വച്ച് അദ്ദേഹത്തെ പൗലോസ് മാർ ഗ്രീഗോറിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിക്കുകയും ചെയ്തു.

## അലക്സിയോസ് മാർ തേവോദോസിയോസ്



സഭയിൽ സന്യാസ പ്രസ്ഥാനം വളർത്തിയെടുക്കാൻ മാർ ഈവാനിയോസിനോടൊപ്പം അക്ഷീണ പരിശ്രമം ചെയ്ത് ബഥനി ആശ്രമം പടുത്തുയർത്തി. എന്നാൽ 1930-ൽ മാതൃസഭയെ ഒറ്റുകൊടുത്തു റീത്തു പ്രസ്ഥാനവുമായി റോമൻ കത്തോലിക്കാ സഭയിൽ ചേക്കേറാൻ മാർ ഈവാനിയോസ് ഇറങ്ങിത്തിരിച്ചപ്പോൾ അചഞ്ചലനായി മാതൃസഭയിൽ നിലയുറപ്പിച്ചുകൊണ്ട് സഭയെ സംരക്ഷിക്കുവാനുള്ള നടപടികളുമായി ഫാ. അലക്സിയോസ് മുന്നിട്ടിറങ്ങി. മലങ്കരസഭാ മക്കളെ തെറ്റിദ്ധരിപ്പിച്ചും പ്രലോഭിപ്പിച്ചും റീത്തു പ്രസ്ഥാനത്തിലേക്കു തട്ടിയെടുക്കാൻ മാർ ഈവാനിയോസും കൂട്ടരും നടത്തിയ പരിശ്രമങ്ങൾക്ക് തടയിടാൻ അദ്ദേഹത്തിനു കഴിഞ്ഞു.

അങ്ങനെ സഭയുടെ നെടുംതൂണായി നിന്നുകൊണ്ട് സഭയെ സേവിച്ച ഫാ. അലക്സിയോസിനെ മേൽപ്പട്ടസ്ഥാനത്തേക്കു സഭ പരിഗണിച്ചപ്പോൾ രണ്ടു തവണ അദ്ദേഹം അത് സൗമ്യമായി നിരസ്സിച്ചു. ഏറി വന്ന സമ്മർദ്ദത്തെ തുടർന്ന് മൂന്നാം തവണയാണ് അദ്ദേഹം മെത്രാനാകാൻ സമ്മതം മൂളിയത്. അങ്ങനെ 1938-ൽ അദ്ദേഹത്തെ അലക്സിയോസ് മാർ തേവോദോസിയോസ് എന്ന നാമധേയത്തിൽ മെത്രാനായി ഉയർത്തി.

* * *

## സഭയുടെ പണം സഭയ്ക്കുള്ളത്

ഒരിക്കൽ രോഗാതുരനായി, ആസന്നമരണനായി കിടക്കുന്ന സ്വസഹോദരനെ കാണാൻ അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമേനി മട്ടയ്ക്കൽ ഭവനത്തിലേക്കു പോയി. രോഗം മൂർച്ഛിച്ചു രോഗി വളരെ അവശനായിരുന്നു. വീട്ടുകാർ വേണ്ടപോലെ ശുശ്രൂഷിക്കുകയും ചെയ്തു. എങ്കിലും പണദൗർലഭ്യം അവരെ അലട്ടുന്നുണ്ടായിരുന്നു. തിരുമേനി സഹോദരന്റെ ശയ്യയ്ക്കരികിൽ നിന്ന് മനമുരുകി പ്രാർത്ഥിച്ചു. സ്നേഹ ബഹുമാനങ്ങളോടെ അദ്ദേഹത്തെ നോക്കിനിന്നു. സഹോദരന്റെ ശയ്യക്കരുകിൽ നിന്ന് മനമുരുകി പ്രാർത്ഥിച്ചു. വിചാരവികാരങ്ങളുടെ തിരത്തള്ളൽ ആ മുഖത്തു പ്രകടമായിരുന്നു. അനന്തരം തിരിഞ്ഞു വീട്ടുകാരോടായി പറഞ്ഞു: "എല്ലാവരും പ്രാർത്ഥിക്കണം. ആശ്വാസം ദൈവം തമ്പുരാൻ നല്കും. ഞാൻ പ്രാർത്ഥനയിലും കുർബാനയിലും ഓർക്കുന്നതാണ്. വേണ്ടപോലെ ശുശ്രൂഷിക്കണം, ചികിത്സിക്കണം, നിങ്ങൾ മുട്ടിപ്പായി പ്രാർത്ഥിക്കണം. എല്ലാ കുറവും ദൈവം നീക്കി ആശ്വാസവും സമാധാനവും നൽകും. ഞാൻ പോകയാണ്." നിറകണ്ണുകളോടെ അദ്ദേഹം കാറിനു സമീപത്തേക്കു നടന്നു.

കുറെ കഴിഞ്ഞപ്പോൾ കാറിൽ കൂടെയുണ്ടായിരുന്ന വൈദികൻ പറഞ്ഞു: "തിരുമേനീ, ഈ സാന്ത്വനവചനങ്ങളെക്കാൾ ഇപ്പോഴത്തെ വലിയ ആവശ്യം മരുന്നു വാങ്ങാനെങ്കിലും കുറച്ചു പണമായിരുന്നു. ഒരു ചെറിയ തുകയെങ്കിലും അവരെ ഏല്പിക്കേണ്ടതായിരുന്നു." "അച്ചാ, അബദ്ധം പറയാതെ," തിരുമേനി അല്പം സ്വരം ഉയർത്തി കല്പിച്ചു. "കുടുംബസ്വത്തിൽ എനിക്ക് ഒരു ഓഹരി ഉണ്ടായിരുന്നു. അത് ഞാൻ ആശ്രമത്തിൽ കൊണ്ടുപോയില്ല. അവർ എടുക്കുകയായിരുന്നു. അത് എടുത്തുകൊള്ളട്ടെ. ഇപ്പോൾ എന്റെ കൈയിൽ പണം ഉണ്ടെങ്കിൽ അത് കുറെ ആശ്രമത്തിന്റെയും ബാക്കി ഭദ്രാസനത്തിന്റെയുമാണ്. ഞാൻ അതിന്റെ ട്രസ്റ്റിയാണ്. ഞാൻ വിശ്വാസലംഘനം കാണിക്കാമോ? ഒരിക്കലുമില്ല."

**സമൂഹത്തിന്റെ മുതലിൽ നിന്ന് ഒരു പൈസപോലും സ്വന്തക്കാർക്ക് കൊടുത്തുകൂടാ എന്നതായിരുന്നു തിരുമേനിയുടെ നിഷ്ഠ.**

**-ഫാ. കുര്യാക്കോസ് ഒ.ഐ.സി.**

*("മലമടക്കിലെ കെടാവിളക്ക്" പേജ് : 44)*



# ക്രിസ്ത്യാനികൾ നക്ഷത്രഫലവും മറ്റും നോക്കുന്നത് ദൈവഹിതമോ?

■ അഡ്വ. വർഗീസ് പി. തോമസ്

ഏതു മനുഷ്യനും അവന്റെ ഭാവി അജ്ഞാതമാകയാൽ എന്ത് എന്ന് അറിയുവാൻ അദമ്യമായ ജിജ്ഞാസ ഉള്ളവനാണ്. ആദ്യ പാപം പിറന്നതു ഇതിൽ നിന്നാണ് എന്ന കാര്യം വിസ്മരിക്കാതിരിക്കട്ടെ (ഉൽപത്തി 3, 1-8). ഈ ജിജ്ഞാസ മുതലെടുക്കുവാൻ ജ്യോതിഷം, നക്ഷത്രഫലം, മുഹൂർത്തം നോക്കൽ, സംഖ്യാജ്യോതിഷം ഇത്യാദി വിഷയങ്ങൾ കണക്കില്ലാതെ ആനുകാലികങ്ങളിലും ദൃശ്യമാധ്യമങ്ങളിലും വായനക്കാർക്കും പ്രേക്ഷകർക്കും ശീഘ്രം എത്തിച്ചുകൊടുക്കുന്നതിനാൽ ഇവകൾക്ക് പ്രചുരപ്രചാരം നേടി. ജ്യോതിഷം ശാസ്ത്രമാണെന്നും ഇതിനടിസ്ഥാനം ചില കണക്കുകൂട്ടലുകളുടെ സിദ്ധി ആണെന്നും ജ്യോത്സ്യന്മാർ തെറ്റിദ്ധരിപ്പിച്ചിട്ടുണ്ട്. വിവിധ ഭാവമുള്ള പ്രപഞ്ചശക്തിയുടെ പ്രതീകങ്ങൾ ആയി ഓരോഗ്രഹത്തെയും ഇവർ സങ്കൽപിച്ചു പ്രതിഷ്ഠിക്കുന്നു. ഗ്രഹങ്ങൾ ആ ഭാവങ്ങൾക്ക് അനുസരിച്ചു മനുഷ്യജീവിതത്തിന്റെ ഓരോ തലത്തെയും സ്വാധീനിക്കുന്നു എന്നും ഓരോ ഗ്രഹത്തിന്റെയും വിഭിന്ന ഗുണവും കാരകത്വവും വ്യക്തിയിൽ ശുഭഫലവും ദോഷഫലവും നൽകുന്ന ദശാകാലങ്ങളും ഉണ്ടെന്ന് കവടി നിരത്തി പ്രവചിക്കുന്ന പ്രക്രീയയാണ് ജ്യോതിഷം. മനുഷ്യജീവിതത്തിന്റെ ഗതിവിഗതികൾ, ലോകസംഭവങ്ങളുടെ ഉത്ഭവം എന്നിവ നക്ഷത്രങ്ങളും ഗ്രഹങ്ങളുമാണ് നിയന്ത്രിക്കുകയും നിർണ്ണയിക്കുകയും ചെയ്യുന്നതെന്നു പുരാതന മെസപ്പൊട്ടോമിയയിലെ ജനങ്ങൾ വിശ്വസിച്ചിരുന്നു ആർഷഭാരതത്തിലും ഏതാണ്ടിതേ രൂപത്തിലും ഭാവത്തിലും ജനങ്ങൾ വിശ്വാസം അർപ്പിച്ചിരുന്നു. ചില യിസ്രായേല്യർ ആകാശ രാജ്ഞിയെ ആരാധിച്ചു നേർച്ച കാഴ്ച നടത്തിയിരുന്നതായി ചരിത്രം തെളിയിച്ചിട്ടുണ്ട്. ഭാരതത്തിൽ ഒരു വിഭാഗം ദേവന്മാരെയും ദേവികളെയും ഓരോ നക്ഷത്രങ്ങളെയും ഗ്രഹങ്ങളെയും ബന്ധിപ്പിച്ചാണ് ആരാധന നടത്തി വരുന്നത്.

വേദപുസ്തകം പരിശോധിച്ചാൽ ചരിത്രപുരുഷനായ ഹിസ്കിയ രാജാവിന്റെ സന്തതി മനശ്ശ രാജവാഴ്ച 12-ാം വയസിൽ തുടങ്ങി 55 സംവത്സരം യിസ്രയേലിൽ വാണ് ഗ്രഹങ്ങളെ യും നക്ഷത്രങ്ങളെയും ആരാധിപ്പാൻ സ്വപ്രവൃത്തി മൂലം ജനത്തെ പഠിപ്പിച്ച് യഹോവയുടെ കോപം നേടി (2 രാജാ. 21-6). എന്നാൽ പിതാവായ ഹിസ്കിയാവ് തന്റെ രോഗശമനത്തിൽ കൂടി ദൈവപുരുഷനായ യെശയ്യാ പ്രവാചകൻ മൂഖാന്തിരം സൂര്യഗമനത്തെ സ്വാധീനിക്കുവാൻ കഴിയും എന്ന് തെളിയിച്ചു (2 രാജാ. 20:8-11).

ഭാരത ജ്യോതിഷപ്രകാരം മുമ്പനായ ശനിഗ്രഹം സൂര്യന്റെ ഭാര്യയുടെ തോഴിയിൽ നിന്നും ജന്മം കൊണ്ടു എന്നു വിശ്വസിക്കുന്നു. അശ്വതി മുതൽ രേവതി വരെ 27 നക്ഷത്രങ്ങൾക്ക് ഓരോ വൃക്ഷവും മൃഗവും പക്ഷിയും ദേവനും ദേവതയും ഭൂതഗണങ്ങളും കൽപ്പിക്കപ്പെട്ടിട്ടുണ്ട്. ഇവകളോട് സ്നേഹവും ബഹുമാനവും ബന്ധപ്പെട്ട നക്ഷത്രക്കാർ കാണിച്ചാൽ ആയുസ്സും ഐശ്വര്യവും ഉണ്ടാകുമെന്ന് ഉപദേശിക്കുന്നു. വിചിത്രം എന്നു പറയട്ടെ ഒരു നാളിനെ പ്രതിനിധീകരിക്കുന്ന "അഭിജിത്ത്" എന്ന നക്ഷത്രം ഉൽക്ക വീണു കരിഞ്ഞു അപ്രത്യക്ഷമായ വസ്തുത പല ജ്യോത്സ്യന്മാർക്കും അറിയില്ല. എന്നാൽ, ഇപ്പോൾ ഈ നക്ഷത്രത്തിന്റെ പേരിൽ ജ്യോതിഷം പ്രവചിക്കുന്നവരുണ്ട്. നവഗ്രഹങ്ങൾക്ക് പല ഉപഗ്രഹങ്ങൾ ഉണ്ടെന്നുള്ള ശാസ്ത്രസത്യം ചിലർ അറിഞ്ഞു വരുന്നതേയുള്ളു. ശനിയുടെ ഏറ്റവും വലിയ ഉപഗ്രഹം ആണല്ലോ 'റ്റൈറ്റാൻ" നക്ഷത്രങ്ങളും ഗ്രഹങ്ങളും ഉപഗ്രഹങ്ങളും കണ്ടുപിടിക്കപ്പെട്ടുകൊണ്ടിരിക്കുന്ന ഈ വേളയിൽ ഇവകളുടെ അപഹാരവും കാര്യകതൃത്ത്വവും എങ്ങനെ മനുഷ്യനിൽ സ്വാധീനം ചെലുത്തും എന്ന് ജ്യോത്സ്യന്മാർക്ക് ശാസ്ത്രിയാടിസ്ഥാനത്തിൽ പറയുവാൻ സാധിക്കുമോ?

നക്ഷത്രഫലം, സാംഖ്യാജ്യോതിഷം, പ്രശ്നം നോക്കൽ, മുഹൂർത്തം നോക്കൽ എന്നിവ പരസ്പരം ബന്ധപ്പെട്ടുകിടക്കുന്നു. ഇവകളിലെ രണ്ടു സുപരിചിത പദപ്രയോഗങ്ങൾ ആണ് "കേതുവിന്റെ അപഹാരവും രാഹുവിന്റെ അപഹാരവും." പുരാണം അനുസരിച്ചു കേതു ബ്രഹ്മാവിന്റെ പൗത്രനും മരിചികയുടെ പുത്രനുമായ കാശ്യപനു "ദനു" എന്ന ഭാര്യയിൽ ജനിച്ചവനാണ്. എന്നാൽ രാഹു കശ്യപന് "സിംഹിക'എന്ന ഭാര്യയിൽ ജനിച്ചവനാണ്. ഇവർ പരസ്പരം സ്നേഹബന്ധിതർ ആണെന്നു ജ്യോത്സ്യന്മാർ പറയുന്നു.

സാംഖ്യാ ജ്യോതിഷമനുസരിച്ച് ഭാഗ്യസംഖ്യകൾ ചേർത്തു ഭാഗ്യക്കുറി എടുത്താൽ യാദൃഛികമായി സംഭവിക്കാതെ ലോട്ടറി അടിക്കും എന്ന് പ്രവചിക്കുന്നു. ഭാഗ്യനമ്പരുകളോടും ജന്മ നമ്പരുകളോടും കൂടുതൽ അടുപ്പം കാണിച്ചാൽ സർവ്വ ദോഷ പരിഹാരത്തിനും ധനയോഗത്തിനും ഇടവരും എന്ന് ഉപദേശിക്കുന്നു. അക്കങ്ങൾ ദൈവമാണെന്ന് വിശ്വസിക്കുന്ന ഈ ജ്യോത്സ്യഗണത്തെ കബാലിസ്റ്റുകൾ എന്നാണ് വിളിക്കുന്നത്. ഒരു കബാലിസ്റ്റിന്റെ പ്രവചനം ഇപ്രകാരം ഒരു മാസികയിൽ "ലോകം അന്നുവരെ കണ്ടതിൽ ഏറ്റവും വലുതും അധികം സുഖസൗകര്യങ്ങൾ ഉണ്ടായിരുന്നതുമായ ബ്രിട്ടീഷ് കപ്പൽ ടൈറ്റാനിക്ക് കന്നിയാത്രയിൽ തന്നെ മുങ്ങുവാൻ കാരണം കപ്പൽ നീറ്റിൽ ഇറക്കിയ മുഹൂർത്തമായ ആറു സംഖ്യയിൽ അഞ്ചെണ്ണവും നീച സംഖ്യ ആയതുകൊണ്ടാണ്" എന്ന് എഴുതിയിരുന്നു. എന്തിനു ഈ അടുത്ത സമയത്തു നടന്ന കുമളി ബോട്ടു ദുരന്തം പോലും ഇവർ വെറുതെ വിട്ടിട്ടില്ല.

ക്രൈസ്തവരുടെ ഇടയിൽ ഒരു വിഭാഗം നക്ഷത്രഫലം, വിവാഹപ്പൊരുത്തം, ജാതകഫലം, രാഹുകാലം എന്നിവയിൽ പരിപൂർണ്ണ വിശ്വാസം അർപ്പിച്ചു ജീവിക്കുന്നു. ശനിദശയുടെ അപഹാരത്തിൽ ഇവർ ഭയപ്പെടുകയും ശുക്രദശയിൽ അമിതമായി ആഹ്ലാദിക്കുകയും ചെയ്യുന്നു. ചില ദിവസങ്ങളെ ഭാഗ്യദിനങ്ങൾ ആയും മറ്റു ദിനങ്ങളെ നിർഭാഗ്യദിനങ്ങളായും കണക്കാക്കുന്നു.

അടുത്തകാലത്തു കണ്ട മാസികയിൽ ഒരു ജ്യോത്സ്യസാമ്രാട്ട് *"ഈ മാസത്തെ ഗ്രഹപ്പിഴ ശാന്തി നിർദ്ദേശങ്ങൾ"* എന്ന തലക്കെട്ടിൽ ക്രിസ്തീയവിശ്വാസികൾക്ക് പ്രത്യേക നിർദ്ദേശങ്ങൾ നൽകിയത് എന്നെ ഞെട്ടിപ്പിച്ചു. 16.11.09 മുതൽ 15.12.09 വരെ ദിനങ്ങളിലെ നിർദ്ദേശങ്ങളിൽ ചില നക്ഷത്രക്കാർ സെന്റ് ജോർജ് പള്ളിയിൽ നാടൻ പൂവൻ കോഴിയെ നേർച്ച കൊടുത്തു കാണിക്ക അർപ്പിച്ചു കുർബാനയിൽ പങ്കു കൊണ്ട് സുഭാഷിതങ്ങൾ 10-ാം അദ്ധ്യായം വായിച്ചു ദോഷ ശാന്തി വരുത്തുക. മറ്റു ചില നക്ഷത്രക്കാർ സെന്റ് മേരീസ് പള്ളിയിൽ കുർബാനയിൽ പങ്കുകൊണ്ട് വേളാങ്കണ്ണിയിലേക്ക് തലയ്ക്കുഴിഞ്ഞ നാണയത്തുട്ടുകൾ കൊടുത്തയച്ചു പ്രഭാഷകൻ 4-ാം അദ്ധ്യായം വായിച്ചു ദോഷശാന്തി വരുത്തുക. ഇവയെല്ലാം ജാതീയ ആചാരത്തിൽ നിന്നും ഉണ്ടായതാണെന്നുള്ള സത്യം പലരും വിസ്മരിക്കുന്നു. വിശുദ്ധ വേദപുസ്തകത്തിൽ 12 ആചാരങ്ങൾ നിരോധിച്ചിരിക്കുന്നുതായി കാണാം. ജ്യോതിഷം, ശകുനം നോക്കൽ, മുഹൂർത്തം നോക്കൽ, ഭവിഷ്യത്ത് ജ്ഞാനം, വശീകരണം, ഇന്ദ്രജാലം, വെളിച്ചപ്പാട്, ദുർമന്ത്രവാദം, ലക്ഷണവിദ്യ, ക്ഷുദ്രപ്രയോഗം, ആഭിചാരം, പ്രശ്നം നോക്കൽ എന്നിവയാണ്. ഇവകൾ നേരിയ വ്യത്യാസത്തിൽ പരസ്പരം ബന്ധപ്പെട്ടുകിടക്കുന്നു. ഭവിഷ്യത്ത് ജ്ഞാനവും മുഹൂർത്തം നോക്കുന്നതും ശകുനം നോക്കുന്നതും ലക്ഷണത്തിന്റെ അടിസ്ഥാനത്തിൽ ആണ്.

ജ്യോതിഷത്തിൽ വിശ്വസിക്കുന്ന ക്രിസ്ത്യാനികൾ വേദപുസ്തകത്തിലെ ഒന്നോ രണ്ടോ വാക്യങ്ങളെ ന്യായീകരണത്തിനായി ആശ്രയിക്കുന്നു. ഉദാഹരണത്തിന്

വി. മത്തായി 2:2: "യഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ? ഞങ്ങൾ അവന്റെ നക്ഷത്രം കിഴക്ക് കണ്ടു. അവനെ നമസ്കരിപ്പാൻ വന്നിരിക്കുന്നു എന്നു പറഞ്ഞു." അവർ കിഴക്കുകണ്ട നക്ഷത്രം ശിശു ഇരിക്കുന്ന സ്ഥലത്തിനു മീതെ വന്നു നില്ക്കുവോളം അവർക്കു മുമ്പായി പൊയ്ക്കൊണ്ടിരുന്നു. കിഴക്കു നിന്നും വിദ്വാന്മാർ എത്തി എന്നാണ് വേദപുസ്തകത്തിൽ എഴുതിയിരിക്കുന്നത്. English Version-ൽ ഈ ഭാഗത്തു Wise Men എന്നാണ് വിദ്വാന്മാർക്ക് പകരം എഴുതിയിരിക്കുന്നത്. Wise എന്നതിന്റെ ഭാഷാവിവർത്തനം വിവേകമുള്ള, ബുദ്ധിയുള്ള, ജ്ഞാനമുള്ള എന്ന അർത്ഥത്തിലാണ്. ഇവരുടെ സംഖ്യ, പൗരത്വം, രാജ്യം ഇതൊന്നും പറഞ്ഞിട്ടില്ല. ദാനിയേൽ പ്രവചനത്തിൽ ഒരു ഭാഗത്തു സ്വപ്നത്തിന്റെ പൊരുൾ തിരിക്കുന്നതിന് വിളിക്കപ്പെട്ട മറ്റൊരു കൂട്ടം വിദ്വാന്മാരെ കാണാം. ബാബിലോൺ രാജാവായ നെബുക്കദ്നേസറിന് തന്റെ വിദ്വാന്മാരോട് താൻ ഒരു സ്വപ്നം കണ്ടുവെന്നും അത് എന്താണെന്ന് അറിയില്ലെന്നും അത് അവനെ വ്യാകുലപ്പെടുത്തി എന്നും മാത്രമാണ് പറയുവാൻ കഴിഞ്ഞത്. ഈ വിദ്വാന്മാർക്ക് രഹസ്യങ്ങളെയും ഭാവി സംഭവങ്ങളെയും വെളിപ്പെടുത്തുവാൻ ശക്തി ഉണ്ടെന്നു അവകാശപ്പെട്ടിരുന്നു. ആവശ്യം വന്നപ്പോൾ അമാനുഷിക കഴിവ് തെളിയിക്കുവാൻ അവർക്ക് കഴിഞ്ഞില്ല. സാത്താന്യ ശക്തിക്ക് ഭാവി പ്രവചിക്കുവാനും ഭാവിസംഭവങ്ങൾ വെളിപ്പെടുത്തുവാനും പരിമിതമായേ കഴിയൂ എന്നു നാം മനസ്സിലാക്കണം. സ്വപ്നത്തിന്റെ പൊരുൾ വെളിപ്പെടുത്തിക്കൊടുത്ത ദൈവപുരുഷനായ ദാനിയേൽ ദൈവത്തെ സ്തുതിച്ച് പറഞ്ഞ വാക്കുകൾ ഇവിടെ ശ്രദ്ധേയമാണ്. ദാനിയേൽ 2:20,21 : "ദൈവത്തിന്റെ നാമം എന്നുമെന്നേക്കും സ്തുതിക്കപ്പെടുമാറാകട്ടെ. ജ്ഞാനവും ബലവും അവനുള്ളതല്ലൊ. അവൻ കാലങ്ങളെയും സമയങ്ങളേയും മാറ്റുന്നു; അവൻ രാജാക്കന്മാരെ നീക്കുകയും രാജാക്കന്മാരെ വാഴിക്കുകയും ചെയ്യുന്നു; **അവൻ ജ്ഞാനികൾക്ക് ജ്ഞാനവും വിവേകികൾക്ക് ബുദ്ധിയും കൊടുക്കുന്നു."** ദൈവത്തിന്റെ അരുളപ്പാടു ലഭിച്ചു വരുന്ന ജ്ഞാനികൾ ആകകൊണ്ട് ദൈവം കൽപിച്ച് അരുളിചെയ്ത നക്ഷത്രം അവർക്ക് വെളിപ്പെട്ട് അവർക്കു മുമ്പായി പൊയ്ക്കൊണ്ടിരുന്നു. ഈ കൃപനിറഞ്ഞ ജ്ഞാനികൾ ജ്യോതിശാസ്ത്രജ്ഞർ ആണെന്നു ദൈവശാസ്ത്രം പഠിപ്പിക്കുന്നു. ദൈവം കൽപ്പിച്ചരുളി ചെയ്താൽ ഏതും എന്തും അനുസരിക്കുന്നതായി വേദപുസ്തകത്തിലെ പല സംഭവങ്ങളും വ്യക്തമാക്കുന്നു. യോനയുടെ പുസ്തകം പരിശോധിച്ചാൽ ആറുകാര്യങ്ങൾ ദൈവം കൽപിച്ചരുളിചെയ്യുന്നത് അപ്രകാരം നടന്നതായി കാണാം (യോനാ 1:17). അതിലൊന്ന് യോനയെ വിഴുങ്ങേണ്ടതിന് യഹോവ ഒരു മഹാമത്സ്യത്തെ കൽപിച്ചാക്കിയതാണ്. അത് അനുസരിക്കുകയും ചെയ്തു. അതുപോലെ ദൈവം കല്പിച്ചാക്കിയ നക്ഷത്രം ജ്ഞാനികൾക്ക് വഴികാട്ടിയായി. അല്ലാതെ, ജ്യോത്സ്യന്മാർ കവടിനിരത്തി നക്ഷത്രത്തെ കണ്ടുപിടിച്ചു യാത്ര ചെയ്തല്ല യേശുവിനെ കണ്ടെത്തിയത്.

വചനം ഈ വിഷയം എങ്ങനെ കാണുന്നു എന്നു പരിശോധിക്കാം. കാലങ്ങളെയും സമയങ്ങളെയും സംവത്സരങ്ങളെയും ഉണ്ടാക്കിയവൻ യഹോവയാണ് (ഉല്പത്തി 1:14) സൂര്യനെയും നക്ഷത്രങ്ങളെയും ഉണ്ടാക്കി അവയ്ക്ക് പ്രകാശം കൊടുക്കുന്നവൻ യഹോവയാകുന്നു. അവൻ നക്ഷത്രങ്ങളുടെ എണ്ണം നോക്കുന്നു അവക്കൊക്കെയും പേർ വിളിക്കുന്നു (സങ്കീ. 147:4).

ദൈവത്തിൽ നിന്നും ആലോചന ചോദിക്കാതെ ദൈവസൃഷ്ടിയെ ആരാധിച്ചു ആലോചന ചോദിക്കുന്നതു പാപമാണ്. ഏതു ആലോചനയും പ്രവൃത്തിയും മാനുഷികമെങ്കിൽ അതു നശിച്ചു പോകും. ദൈവികമെങ്കിലൊ അതു നശിപ്പിപ്പാൻ കഴിയുകയില്ല (അപ്പൊ. 5, 38-39). യെശയ്യ 47:13-14 വരെ പറയുന്നതു ഇപ്രകാരം ആണ്. "ജ്യോതിഷക്കാരും നക്ഷത്രം നോക്കുന്നവരും നിനക്കു വരുവാനുള്ള മാനസാന്തരം അറിയിക്കുന്ന



വരും ഇപ്പോൾ ഏഴുനേറ്റ് നിന്നെ രക്ഷിക്കട്ടെ. ഇതാ അവർ താളടിപോലെ തീക്ക് ഇരയാകും അവർ അഗ്നിജ്വാലയിൽ നിന്നും തങ്ങളെത്തന്നെ വിടുവിയ്ക്കയില്ല. അതു കുളിർമാറ്റുവാൻ തക്ക കനലും കായുവാൻ തക്ക തീയുമല്ല." ആവർ ത്തനം 4:19 വീണ്ടും പറയുന്നു: "നീ ആകാശ സൈന്യമായ സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും നോക്കികാണുമ്പോൾ അവയെ നമസ്ക്കരിപ്പാനും, സേവിപ്പാനും വശീകരിക്കപ്പെടരുത്; അവയെ നിന്റെ ദൈവമായ യഹോവ ആകാശത്തിൻ കീഴെങ്ങുമുള്ള സർവ്വജാതികൾക്കും പങ്കിട്ടു കൊടുത്തിരിക്കുന്നു. വീണ്ടും ആവർത്തനം 18-ന്റെ 9 മുതൽ 12 വരെ യിസ്രായേൽ ജാതിയോട് പറയുന്നത്: "നിന്റെ ദൈവമായ യഹോവ നിനക്കു തരുന്ന ദേശത്തു എത്തിയശേഷം **അവിടത്തെ ജാതികളുടെ മ്ളേച്ഛതകൾ നീ പഠിക്കരുത്. തന്റെ മകനെയോ മകളെയോ അഗ്നിപ്രവേശം ചെയ്യിക്കുന്നവൻ, പ്രശ്നക്കാരൻ, മന്ത്രവാദി, മുഹൂർത്തക്കാരൻ, ആഭിചാരകൻ, ക്ഷുദ്രക്കാരൻ, ലക്ഷണം പറയുന്നവൻ, അഞ്ജനക്കാരൻ എന്നിങ്ങനെയുള്ള വരെ നിങ്ങളുടെ ഇടയിൽ കാണരുത്. ഈ കാര്യങ്ങൾ ചെയ്യുന്നവൻ എല്ലാം യഹോവയ്ക്ക് വെറുപ്പാകുന്നു. ഇങ്ങനെയുള്ള മ്ലേച്ഛത കൾ നിമിത്തം നിന്റെ ദൈവമായ യഹോവ അവരെ നിന്റെ മുമ്പിൽ നിന്ന് നീക്കിക്കളയും."** അപ്രകാരം വെറുക്കപ്പെട്ട കാര്യങ്ങൾ വേദപുസ്തകത്തിൽ (അപ്പൊ.7:4243, 16:16, 2 ദിന. 33:6, ലേവ്യ 19:26, വെളി. 22:15, ഇയ്യോബ് 38:31-33, യെശയ്യ 47:12, സഭാ. 3:1-8) വ്യക്തമായി പറയുന്ന അനേകം ദൈവിക കൽപനകളിൽ ചിലതുമാത്രമാണ്.

ജ്യോതിഷം (ASTROLOGY)യും ജ്യോതിശാസ്ത്രവും (ASTRONOMY)യും തമ്മിൽ അജഗജാന്തരം ഉണ്ട്. ജ്യോതിർ ഗോളചലനം കൊണ്ട് വേനൽക്കാലവും മഴക്കാലവും വേലിയേറ്റവും ഇറക്കവും ഉണ്ടാകുന്നതായി ശാസ്ത്രം തെളിയിക്കുന്നു. ശാരീരിക ഘടനയിലെ വ്യതിയാനം കൊണ്ടു ആസ്ത്മരോഗം മൂർച്ഛിക്കുന്നതു ജ്യോതിർഗോളചനം കൊണ്ടാണെന്ന് കണ്ടുപിച്ചു. അന്തരീക്ഷ സ്ഥിതിയും കാലാവസ്ഥയും കണക്കാക്കുന്നതു വാനനിരീക്ഷണം കൊണ്ടാണ്. അമേരിക്കയിലെ നാസയും (NASA) ഭാരതത്തിലെ വിക്രം സാരാഭായ് സ്പേസ് സെന്ററും (VSSC) ഇൻഡ്യൻ സ്പെയ്സ് ആന്റ് റിസേർച്ച് ഓർഗ്ഗനൈസേഷനും (ISRO) അനേകം നിരീക്ഷണങ്ങൾ നടത്തി, നേടിയെടുത്ത അത്ഭുത നേട്ടങ്ങൾ കണ്ട ജനത്തെ എത്രനാൾ ജ്യോത്സ്യന്മാർക്ക് വഴിതെറ്റിക്കുവാൻ സാധിക്കും. ജ്യോതിശാസ്ത്രത്തെ ജ്യോത്സ്യത്തിന്റെ കരാളഹസ്തത്തിൽ നിന്നും പതിനാറാം നൂറ്റാണ്ടിൽ മോചിപ്പിക്കുന്നതിന് കോപ്പർനിക്കസും തൈക്രോബാഹിയും വഹിച്ച പങ്കു മറക്കാവുന്നതല്ല.

എന്തുതന്നെ ആയാലും വായനക്കാരിൽ ഉണ്ടാകുന്ന സംശയങ്ങൾക്കും, ചോദ്യങ്ങൾക്കും ജോത്സ്യന്മാർ മറുപടി പറയുവാൻ ബാധ്യസ്ഥരാണ്.

1. ഗജകേസരിയോഗം, സന്താന സമ്പൽസമൃദ്ധി, ദീർഘായുസ്സ്, വാഹനയോഗം എന്നിവ പ്രവചിക്കപ്പെട്ട കുട്ടികളും യുവതീയുവാക്കളും ആയുസ്സ് എത്താതെ ദുർമരണങ്ങൾക്ക് അടിമപ്പെടുന്നതിന് ഇവർ എന്തുമറുപടി നൽകും?

2. എല്ലാ ജ്യോതിഷികളും സംസ്കൃത ശ്ലോകങ്ങൾ ചൊല്ലി യാഥേഷ്ടം വ്യാഖ്യാനിച്ചു കസർത്തു കാട്ടുകയല്ലേ ചെയ്യുന്നത് ?

3. ജ്യോതിഷത്തിലടിക്കടി ഡോക്ടറേറ്റും, ജ്യോതിഷശിരോമണി, രത്നഭൂഷൻ എന്നീ

*(പേജ് 36-ൽ)*

ജാലകം



# വെളിച്ചം വീശുന്ന ചിന്തകൾ

■ **പോൾ മണലിൽ**

ഓർത്തഡോക്സ് സഭയുടെ ശ്രേഷ്ഠ നിയുക്ത കതോലിക്കാ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ എഴുതിയ മുപ്പത്തിമൂന്നു ലേഖനങ്ങളുടെ സമാഹാരമാണ് 'വചനം വിടരുന്നു' എന്ന പുസ്തകം. മൂന്നു ദശകങ്ങൾക്കു മുമ്പ് എറണാകുളം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ സഹവികാരിയായിരിക്കുമ്പോൾ അവിടുത്തെ പാരിഷ് ബുള്ളറ്റിനിൽ എഴുതിയ ലഘുലേഖനങ്ങളാണ് ഇതിൽ ഏറെയും. ഇതിലെ ദീർഘമായ മൂന്നു നാലു ലേഖനങ്ങൾ മെത്രാൻ സ്ഥാനം ലഭിച്ചതിനുശേഷമുള്ള കാലത്ത് എഴുതിയവയാണ്. അങ്ങനെ കഴിഞ്ഞ മുപ്പതു വർഷത്തിനിടയിൽ എഴുതപ്പെട്ട ലേഖനങ്ങളാണ് ഇപ്പോൾ സമാഹരിച്ചിരിക്കുന്നത്. പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കാൻ വേണ്ടി എഴുതിയതല്ലെങ്കിലും അഭിവന്ദ്യ തിരുമേനിയുടെ ഈ ലേഖനങ്ങൾ *'വചനം വിടരുന്നു'* എന്ന പേരിൽ ഇപ്പോൾ പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുമ്പോൾ എടുത്തുപറയാൻ ഒരു പ്രത്യേകത ഉണ്ടായിരിക്കുന്നു ഇതാണ് അഭിവന്ദ്യ തിരുമേനിയുടെ ആദ്യത്തെ പുസ്തകം.

വിശുദ്ധ പൗലോസ് ശ്ലീഹായുടെ ദർശനങ്ങളുടെ പൊരുൾ അന്വേഷിക്കുന്ന ഒരു വേദശാസ്ത്ര ചിന്തകനാണ് ഈ പുസ്തകത്തിന്റെ കർത്താവായ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി എന്നാണ് എനിക്കു പറയുവാനുള്ളത്. 'വചനം വിടരുന്നു' എന്ന കൃതി പലകാലത്തായി എഴുതിയ ലേഖനങ്ങളുടെ സമാഹാരമാണെങ്കിലും ഈ പുസ്തകത്തിലെ ചിന്തയെ കോർത്തിണക്കുന്ന കണ്ണി വിശുദ്ധ പൗലോസിന്റെ വേദശാസ്ത്ര ദർശനം തന്നെയാണ്. മനുഷ്യബന്ധങ്ങളിൽ ഉയരുന്ന എല്ലാ പ്രശ്നങ്ങളിലേക്കും വിശുദ്ധ പൗലോസിന്റെ ഉപദേശങ്ങൾ വെളിച്ചം വീശിയിട്ടുണ്ട്. അതുപോലെ തന്നെയാണ് ഈ പുസ്തകത്തിലെ ഓരോ ലേഖനത്തിലെയും ഉപദേശങ്ങൾ വെളിച്ചം വീശുന്നത്.

ഈ പുസ്തകത്തിലെ കുറിപ്പുകളുടെ ശീർഷകങ്ങൾ എന്നെ ആകർഷിച്ചു. എല്ലാം വളരെ ലളിതമാണ്. വേദശാസ്ത്ര വിദ്യാർത്ഥികൾക്കു മാത്രമല്ല സൺഡേസ്കൂൾ കുട്ടികൾക്കും ഇതിന്റെ അർത്ഥം മനസ്സിലാകും. വചനം, ദൈവഭക്തി, മനഃസാക്ഷി, ക്ഷമ അനുസരണം, മതബോധനം, ക്രിസ്തീയകുടുംബം, ദൈവാശ്രയജീവിതം എന്നിങ്ങനെ നീളുന്നു ഇതിലെ ശീർഷകങ്ങൾ.

തേജസ്ക്കരണത്തിന്റെ പൊരുളാണ്




അഭിവന്ദ്യ മിലിത്തിയോസ് തിരുമേനി അന്വേഷിക്കുന്നുന്നത്. ഓരോ ക്രിസ്ത്യാനിയും രണ്ടാം സ്വർഗ്ഗമായിത്തീരണം എന്നൊരു ആശയം അദ്ദേഹം അവതരിപ്പിക്കുന്നുണ്ട്. വചനത്തെപ്പറ്റി ചിന്തിക്കുമ്പോൾ ഗ്രന്ഥകാരൻ പറയുന്നത്, നമ്മുടെ ഹൃദയം തിന്മയുടെ കലവറയോ വ്യാപാരകേന്ദ്രമോ ആകാതെ ക്രിസ്തുവിനെ കുടിയിരുത്തുന്ന ഗർഭഗൃഹമായി രൂപാന്തരപ്പെടുത്തണം എന്നാണ്. 'വചനം ജഡമായിത്തീർന്നു കൃപയും സത്യവും നിറവാനായി നമ്മുടെ ഇടയിൽ പാർത്തു' എന്ന യോഹന്നാൻ ശ്ലീഹായുടെ വാക്കുകളുടെ ആഴം കണ്ടെത്തുന്നതിനു ഗ്രന്ഥകാരൻ രക്ഷയുടെ ഒരു വിചാരധാര തന്നെ അവതരിപ്പിക്കുന്നു.

> തിരുവചന സത്യങ്ങളും സഭയുടെ വിശ്വാസ പൈതൃകവും ലളിതമായി ആവിഷ്ക്കരിക്കുന്ന ലഘുലേഖനങ്ങളുടെ സമാഹാരം. വചനം, ദൈവഭക്തി, മതബോധനം, ക്രിസ്തീയ കുടുംബം, ദൈവാശ്രയ ജീവിതം, ക്ഷമ, മനഃസാക്ഷി തുടങ്ങി മുപ്പത്തിമൂന്നു ലേഖനങ്ങൾ. വിശുദ്ധ പൗലോസ് ശ്ലീഹായുടെ ദൈവശാസ്ത്ര ദർശനം അന്തർധാരയായി വർത്തിക്കുന്ന ലേഖനങ്ങൾ, രക്ഷയുടെ അനുഭവം മനുഷ്യബന്ധങ്ങളുടെ സമസ്ത തലങ്ങളെയും രൂപാന്തരപ്പെടുത്തുന്നതെങ്ങനെയെന്ന് വെളിവാക്കുന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രഥമ പുസ്തകം.

ഈ പുസ്തകത്തിലെ ഓരോ രചനയ്ക്കും അങ്ങനെ വേദശാസ്ത്രപരമായ മാനങ്ങളുണ്ട്. ദൈവഭക്തിയെപ്പറ്റി പറയാൻ വിശുദ്ധ യാക്കോബിന്റെ പുസ്തകത്തിലെ ഒരു വാക്യം എടുത്തു വ്യാഖ്യാനിക്കുമ്പോൾ 'ഭക്തിയുടെ' വർത്തമാനകാലം നമ്മുടെ മുമ്പിൽ തെളിഞ്ഞുവരുന്നു. ദൈവഭക്തിയുടെ ലക്ഷണങ്ങളിലേക്ക് കടക്കുന്നതിനു മുമ്പ് കൃത്രിമഭക്തിയെപ്പറ്റിയും ആദായ സൂത്രത്തെപ്പറ്റിയും സ്വയം ഭക്തന്റെ അഹംഭാവത്തെപ്പറ്റിയും ഗ്രന്ഥകാരൻ വിവരിക്കുന്നു. ഒരാൾ നല്ല ഫലം കായ്ക്കുന്നതിന്റെ അനന്തരഫലമാണ് ദേവമഹത്വം എന്ന തിരുമേനിയുടെ ആശയത്തിൽ ബഹുമുഖമായ വേദശാസ്ത്രദർശനങ്ങളുണ്ട്. ഫലം കായ്ക്കുന്നവരാകണം എന്ന ചിന്തയുടെ അനന്തരഫലമാണ് പിതാവാം ദൈവം മഹത്വപ്പെടണം എന്ന ചിന്ത.

ഇപ്രകാരം ഈ ഗ്രന്ഥത്തിലെ ഓരോ ചിന്തയും വായനക്കാരെ കൊണ്ടെത്തിക്കുന്നതു തേജസ്ക്കരണത്തിലേക്കാണ്. തന്റെ ആശയങ്ങൾക്കു മിഴിവ് പകരാൻ ഗ്രന്ഥകാരൻ വിശുദ്ധ പൗലോസിന്റെ ചിന്താപഥത്തി ലൂടെ കടന്നുപോകുകയാണ്. "ജ്ഞാനികളുടെ ജ്ഞാനം ഞാൻ നശിപ്പിക്കുകയും ബുദ്ധിമാന്മാരുടെ ബുദ്ധി ദുർബലമാക്കുകയും ചെയ്യും എന്നു എഴുതിയിരിക്കുന്നുവല്ലോ. ജ്ഞാനി എവിടെ? ശാസ്ത്രി എവിടെ? ഈ ലോകത്തിലെ താർക്കികൻ എവിടെ? ലോകത്തിന്റെ ജ്ഞാനം ദൈവം ഭോഷത്വമാക്കിയില്ലയോ" എന്നു വിശുദ്ധ പൗലോസ് എഴുതിയിട്ടുണ്ട്. ഈ പുസ്തകത്തിലെ ചിന്തയെ കോർത്തിണക്കുന്ന ചിന്താപദ്ധതിയും ഇതു തന്നെയാണ്. ദൈവത്തിന്റെ മഹത്വത്തെ മനസ്സിലാക്കാനും ആസ്വദിക്കാനുമാണ് ഈ പുസ്തകത്തിലൂടെ അഭിവന്ദ്യ മിലിത്തിയോസ് തിരുമേനി ശ്രമിക്കുന്നത്.

യുക്തിയിൽ ഒതുങ്ങാത്തതൊന്നും സത്യങ്ങൾ അല്ലെന്നു ചിന്തിക്കുന്നവരുടെ മുമ്പിൽ അഭിവന്ദ്യ തിരുമേനി വചനം വിടർത്തുകയാണ്. വായനയിൽ തേജസ്ക്കരണത്തിന്റെ പുതിയ അനുഭവം സൃഷ്ടിക്കാൻ ഈ കൊച്ചുകൃതിക്കു കഴിയുമെന്നു ഞാൻ കരുതുന്നു.

*വചനം വിടരുന്നു*
ശ്രേഷ്ഠ നിയുക്ത കാതോലിക്കാ
പൗലോസ് മാർ മിലിത്തിയോസ്
സി.എസ്.എസ്. തിരുവല്ല
പേജ് 120, വില 60 രൂപ.



# ഉത്തമകടുംബം - ഉൽകൃഷ്ടസമൂഹം

■ ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ

2009 ഒക്ടോബറിൽ സഭാതലത്തിൽ നടന്ന 'കുടുംബഭദ്രതാ മാസാചരണ'ത്തിന്റെ ഭാഗമായി പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗ ങ്ങൾക്കായി നടത്തിയ പ്രബന്ധമത്സരത്തിൽ സമ്മാനാർഹമായ ലേഖനം.

ആദിയിൽ ദൈവം മനുഷ്യനെ ആണും പെണ്ണുമായി സൃഷ്ടിച്ചശേഷം ഇങ്ങനെ അരുൾച്ചെയ്തു: "നിങ്ങൾ സന്താന സമൃദ്ധിയുള്ളവരായി വർദ്ധിച്ചുപെരുകി ഭൂമിയെ അധീനമാക്കുവിൻ... എല്ലാ ജീവജാലങ്ങളുടെമേലും വാഴുവിൻ" (ഉൽപത്തി 1:28) മനുഷ്യൻ ഒരു സമൂഹമായി ജീവിക്കുന്നതിനെക്കുറിച്ചുള്ള ദൈവകൽപനയാണിത്. അവൻ ഏകനല്ല, സമൂഹത്തിന്റെ ഭാഗമാണ്. ഒരു തുള്ളിമലിനജലം ഒരു പ്രാത്രത്തിലെ ജലത്തെ മുഴുവൻ മലിനമാക്കുന്നതുപോലെ അവന്റെ ജീവിതത്തെ മുഴുവൻ മലിനമാക്കുന്നു. അവന്റെ ജീവിതത്തിലെ ഒരു പുഴുക്കുത്ത് അവനെയോ അവന്റെ കുടുംബത്തെയോ മാത്രമല്ല സമൂഹത്തെ മുവുൻ മലീമസമാക്കുന്നു. എങ്കിൽ, ഒരു കുടുംബം വിശുദ്ധിയിൽ ജീവിച്ചാൽ സമൂഹമാകെ ശുദ്ധമാകുമോ? തീർച്ചയായും. ഇത് യാഥാർത്ഥ്യമാകുമ്പോഴാണ് "ഉത്തമകുടുംബം-ഉൽകൃഷ്ടസമൂഹം" എന്ന മുദ്രാവാക്യം സത്യസന്ധമാകുന്നത്.

എങ്ങനെയാണ് ഒരു കുടുംബത്തിന് വിശുദ്ധിയിൽ ജീവിക്കുവാൻ സാധിക്കുന്നത്? വി. യോഹന്നാന്റെ സുവിശേഷം 15:12 തിരുവചനമാണ് ഇതിന് മാർഗ്ഗനിർദ്ദേശം നൽകുന്നത്. "ഞാൻ നിങ്ങളെ സ്നേഹിച്ചിരിക്കുന്നതുപോലെ നിങ്ങളും അന്യോന്യം സ്നേഹിക്കണം." എന്താണ് ഈ സ്നേഹത്തിന്റെ പ്രത്യേകത? അതേ അദ്ധ്യായത്തിന്റെ 10-ാം തിരുവചനം ഈ സ്നേഹത്തിന്റെ സ്വഭാവത്തെക്കുറിച്ചുള്ള വ്യക്തമായ സൂചന തരുന്നു. ദൈവകൽപന അനുസരിച്ച് ജീവിക്കുമ്പോഴാണ് ഈ സ്നേഹം അനുഭവിക്കുവാനും പകരുവാനും കഴിയുന്നത്. ഈ സ്നേഹം സ്വാർത്ഥരഹിതവും നിഷ്കപടവും ആണ്. ഇതിന്റെ അടിസ്ഥാനപ്രകൃതം ദൈവകൽപന അനുസരിക്കുക എന്നതാണ്, അഥവാ ദൈവഇഷ്ടം അനുസരിച്ച് ജീവിക്കുക.

ഒരു പക്ഷെ, ഈ ജീവിതശൈലി പ്രസംഗിക്കുവാൻ വളരെ എളുപ്പവും അനുകരിക്കുവാൻ പ്രയാസവുമാണ്. വി. ലൂക്കോസിന്റെ സുവിശേഷം 15-ാം അദ്ധ്യായത്തിൽ പറയുന്ന കാണാതെ പോയ ആടിന്റെ ഉപമയുടെ സഹായത്താൽ ഇത് വിശദീകരിക്കാം. ഇടയന് ഒരു ആട് നഷ്ടപ്പെട്ടു. അതിനെ കണ്ടെടുക്കുവാൻ സാധിച്ച ഇടയൻ സന്തോഷിച്ചു, അയൽക്കാരുമായും ചാർച്ചക്കാരുമായും സന്തോഷം പങ്കുവച്ചു. പക്ഷെ ഈ ഉപമയുടെ സത്തമറ്റൊന്നാണ്. എങ്ങനെയാണ് ഒരു ആട് കൂട്ടത്തിൽ നിന്ന് നഷ്ടപ്പെട്ടത്? ഇരുത്തി ചിന്തിക്കേണ്ട ഒരു വിഷയമാണിത്. ഒരു പക്ഷെ ഇതിനുത്തരം വി. യോഹന്നാൻ 10:3-ൽ കാണുവൻ സാധിക്കും. "ആടുകൾ അവന്റെ ശബ്ദം കേൾക്കുന്നു." അവന്റെ അഥവാ ഇടയന്റെ ശബ്ദം കേൾക്കാതെയിരുന്നതുകൊണ്ടാണ് കൂട്ടത്തിൽ ഒരു ആട് വഴിതെറ്റിപ്പോയത്. മനുഷ്യജീവിതത്തിൽ പലപ്പോഴും സംഭവിക്കുന്നത് ഇതുതന്നെയല്ലേ? ഇടയന്റെ ശബ്ദം നിഷേധിക്കുമ്പോൾ ക്രിസ്തുപറഞ്ഞു തന്ന സ്നേഹത്തിൽ നമുക്ക് ഉറപ്പില്ലാതെ പോകുന്നു. ബന്ധങ്ങൾ ശിഥിലമാകുന്നു. വചനം പറയുന്നു, "അവ അന്യനെ അനുഗമിക്കുകയില്ല." അതായത് ഇടയശബ്ദം കേൾക്കുന്ന ആട് അന്യനെ ഒരിക്കലും അനുഗമിക്കുകയില്ല. ആദിമാതാപിതാക്കൾ ഇടയശബ്ദം നിഷേധിച്ചവരാണ്. ദൈവശബ്ദത്തെക്കാൾ അവർ താൽപര്യപ്പെട്ടത് സാത്താന്റെ ശബ്ദത്തിന് കാതോർക്കുവാനാണ്. അതോടെ സർവ്വതും തകിടം മറിഞ്ഞു. ഒരിക്കൽ എന്റെ അസ്ഥിയിൽ നിന്നുള്ള അസ്ഥിയും എന്റെ മാംസത്തിൽ നിന്നുള്ള മാംസവും എന്ന് ഹൗവ്വയെക്കുറിച്ച് ആവേശത്തോടെ പറഞ്ഞ ആദാം പിന്നീട് പറഞ്ഞത് ഇങ്ങനെയാണ്, "എന്നോടുകൂടെ ആയിരിക്കുവാൻ നീ തന്ന സ്ത്രീ വൃക്ഷഫലം തന്നു; ഞാൻ ഭക്ഷിക്കുകയും ചെയ്തു" ആദ്യ കലഹം ഇവിടെ തുടങ്ങുന്നു. കുടുംബ ബന്ധം ശിഥിലമാകുന്ന പ്രക്രിയ ഇതോടെയാണ് ആരംഭിച്ചത്. ഇടയന്റെ ശബ്ദം നിഷേധിച്ചതല്ലേ ഇതിന് വഴിവെച്ചത്! കാണാതെ പോയ ആട് ഇടയശബ്ദം അവഗണിച്ച് സ്വയം തോന്നിയ വഴിയിലൂടെ ചരിച്ചതുകൊണ്ടല്ലേ കൂട്ടം വിട്ടുപോയത്. **സ്വയം നിർമ്മിക്കുന്ന വഴികൾ ഒരിക്കലും ഇടയൻ കാണിക്കുന്ന വഴികളല്ല എന്നോർക്കണം. കുടുംബബന്ധങ്ങളുടെ തായ് വേരുമുറിക്കുവാൻ ഇത്തരം അന്യശബ്ദങ്ങൾ കാരണമാകുന്നു.** അതുകൊണ്ട് ഒരു കുടുംബം 'ഉത്തമകുടുംബം' എന്ന അവസ്ഥ പ്രാപിക്കണമെങ്കിൽ നാം അനുവർത്തിക്കേണ്ടത് ഒരൊറ്റക്കാര്യം മാത്രം. ക്രിസ്തു പഠിപ്പിച്ച സ്നേഹം ജീവിതത്തിൽ പ്രാവർത്തികമാക്കുക; **അന്യശബ്ദങ്ങൾക്കു ചെവിയോർക്കാതെ ഇടയന്റെ ശബ്ദത്തെമാത്രം അനുസരിക്കുക.**

ക്രിസ്തുവിന്റെ സ്നേഹത്തിൽ നിലനിൽക്കുവാൻ സാധിക്കുന്ന 'ഉത്തമ കുടുംബം' സത്യമായും പുതിയ സൃഷ്ടിയാകുന്നു. ആ കുടുംബം എല്ലാ പ്രലോഭനങ്ങളെയും പ്രതിസന്ധികളെയും തകർക്കുവാൻ തക്കവണ്ണം ശക്തമാണ്. അങ്ങനെ നമ്മുടെ ഓരോ കുടുംബവും ക്രിസ്തുവിന്റെ സ്നേഹത്തിൽ നിറഞ്ഞ് പുതിയ സൃഷ്ടിയായി രൂപാന്തരപ്പെട്ട് ഇടയശബ്ദത്തിനു വിധേയപ്പെട്ട് സമൂഹത്തിൽ മാർഗ്ഗദീപങ്ങളാകട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട് ഉത്തമകുടുംബങ്ങൾ സമൂഹത്തെ എങ്ങനെ ഉൽകൃഷ്ടമാക്കുന്നു എന്ന് മനസ്സിലാക്കുവാൻ ശ്രമിക്കാം.

ഉൽപത്തിപ്പുസ്തകം 18:26-ൽ യഹോവയും അബ്രഹാമും തമ്മിൽ നടന്ന ഒരു സംവാദത്തിൽ യഹോവ ഇങ്ങനെ അരുൾചെയ്യുന്നു: "ഞാൻ സോദോമിൽ, പട്ടണത്തിനുള്ളിൽ 50 നീതിമാന്മാരെ കണ്ടെത്തുമെങ്കിൽ അവർ നിമിത്തം ഞാൻ ആ സ്ഥലം മുഴുവനായി രക്ഷിക്കും." 50 എന്ന സംഖ്യ ക്രമേണ 10 വരെയായി യഹോവ കുറയ്ക്കുന്നുണ്ട്. നീതിയിൽ ജീവിക്കുന്ന കുടുംബങ്ങളുടെ നന്മ ഒരു സമൂഹത്തെയാകമാനം ഉൽകൃഷ്ടതയിലേക്കു നയിക്കും എന്ന ആശയം മേൽപറഞ്ഞ തിരുവചനത്തിലൂടെ വളരെ വ്യക്തമാണ്. അതുകൊണ്ട് നാം ഓരോരുത്തരുടെയും കുടുംബങ്ങൾ സത്യത്തിലും നീതിയിലും നിലനിൽക്കേണ്ടതിന്റെ ആവശ്യകത വളരെയേറെ പ്രസക്തമാണ്. നമ്മുടെ കുടുംബജീവിതം ദൈവ ഇഷ്ടത്തിന് അനുരൂപമാകുന്നുവെങ്കിൽ അതിന്റെ പ്രയോജനം നമുക്കുമാത്രമല്ല എന്നത് എത്രയോ അനുഗ്രഹകരമായ ഒരു വസ്തുതയാണ്. ഒരു സമൂഹജീവിയായ മനുഷ്യൻ തന്റെയും തന്റെ കുടുംബത്തിന്റെയും പ്രവർത്തനങ്ങളിലൂടെ സമൂഹത്തിനാകമാനം അനുഗ്രഹത്തിന്റെയും രക്ഷയുടെയും പരിമളം പരത്തുന്നു എന്ന് ഒരു ആംഗലേയ പഴഞ്ചൊല്ലുണ്ട്. ഇത് കുടുംബ ബന്ധങ്ങളെക്കാളുപരി ഉൽകൃഷ്ടസമൂഹത്തിന് ഏറ്റവും അന്വർത്ഥമാണ്. കുടുംബത്തിലെ നന്മ സമൂഹത്തിന്റെ നന്മയാണ്. **ഉൽകൃഷ്ട സമൂഹത്തിന്റെ ആരംഭം ഓരോ കുടുംബത്തിലുമാണ്.**

ചുരുക്കത്തിൽ പറയട്ടെ, മനുഷ്യസമൂഹം ഉൽകൃഷ്ടതയിലേക്ക് ഉയരണമെങ്കിൽ അതിന്റെ തുടക്കം ഓരോ കുടുംബങ്ങളിലും ആയിരിക്കണം. കുടുംബബന്ധങ്ങൾ ഉത്കൃഷ്ടവും ഉത്തമവും ആവണമെങ്കിൽ ദൈവകൽപനകൾ അനുസരിച്ച് ഇടയശബ്ദത്തിനു കാതോർത്ത് അന്യന് ചെവികൊടുക്കാതെ ക്രിസ്തു പഠിപ്പിച്ച സ്നേഹത്തിൽ വസിക്കണം. ആ ഒരനുഭവം നമ്മുടെ കടുംബം മുഖാന്തിരമാകട്ടെ എന്നു പ്രാർത്ഥിക്കാം. Z

വേദവിചാരം

# ഒന്നാമൻ ആര്?

ഫാ. ഡോ. കുര്യാക്കോസ് തണ്ണിക്കോട്ട്



***ചോദ്യം: "നീ പത്രോസ് ആകുന്നു; ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും" (മത്താ. 16:18) എന്ന വാക്യഭാഗത്തെ ആധാരമാക്കി പത്രോസ് ക്രിസ്തീയ സഭയുടെ 'അടിസ്ഥാനശില'യാണെന്നും മറ്റു ശ്ലീഹന്മാരുടെ 'തലവൻ' ആണെന്നും ചില ക്രിസ്തീയ വിഭാഗങ്ങൾ വാദിക്കാറുണ്ടല്ലോ. എന്നാൽ, തുടർന്ന് കർത്താവ് പത്രോസിനോട്, "സാത്താനേ, എന്നെ വിട്ടുപോ; നീ എനിക്ക് ഇടർച്ചയാകുന്നു" (മത്താ. 16:23) എന്നും വേറൊരു വേളയിൽ "അല്പവിശ്വാസിയേ, നീ എന്തിനു സംശയിച്ചു?" (മത്താ. 14:31) എന്നും അരുളിച്ചെയ്യുന്നതായി വേദപുസ്തകം സാക്ഷിക്കുന്നു. മാത്രമല്ല, ബന്ധനസ്ഥനായ യേശുവിനെ മൂന്നു പ്രാവശ്യം തള്ളിപ്പറയുന്ന ഏക ശിഷ്യനും പത്രോസ് ആണെന്നു നാം തുടർന്നു വായിക്കുന്നു (മത്താ. 26:69-74).***

***'സഭ പണിയാൻ' കർത്താവ് തിരഞ്ഞെടുത്തതിനു ശേഷവും പത്രോസ് ദുർബലനും ചഞ്ചലചിത്തനുമായി തുടർന്നു എന്നതു തന്നെ സഭയുടെ 'അടിസ്ഥാനശില' പത്രോസാണെന്ന അവകാശവാദത്തെ തള്ളിക്കളയുന്നില്ലേ?***

***അതുപോലെതന്നെ, തങ്ങളിൽ ആരാണു വലിയവൻ എന്ന് ശിഷ്യന്മാർ പരസ്പരം തർക്കിക്കുന്ന വേളയിൽ കർത്താവ് നൽകുന്ന മറുപടിയും അവരിൽ ആരെയും 'ഒന്നാമൻ' ആയി കാണുന്നില്ല എന്നതിനു വ്യക്തമായ തെളിവല്ലേ?***

***- മേരി മാത്യു, ഇടപ്പള്ളി***

ഉത്തരം: പത്രോസ് എന്ന അടിസ്ഥാനത്തിന്മേൽ സഭ പണിതു എന്നും പത്രോസ് മറ്റു ശിഷ്യന്മാരുടെ തലവനാകുന്നു, അദ്ദേഹത്തിന് തെറ്റിക്കൂടാവരം (തെറ്റുപറ്റുകയില്ല) ഉണ്ടെന്നും ഉള്ളതായ വ്യാഖ്യാനവും വിശ്വാസവും പൗരസ്ത്യസഭയുടേതല്ല. റോമാസഭയുടെ ഈവിധമായ അവകാശ വാദത്തെ ഓർത്തഡോക്സ് സഭ എക്കാലത്തും തള്ളികളഞ്ഞിട്ടുണ്ട്. അപ്പൊസ്തലിക സഭ ശിഷ്യന്മാരെ ഓരേ രീതിയിൽ തന്നെയാണ് കണ്ടിരുന്നത്. എന്നാൽ സമന്മാരിൽ മുമ്പനെന്ന സ്ഥാനം പത്രോസിന് നൽകുന്നുമുണ്ട്.

അപ്രമാദിത്വം: റോമൻ കത്തോലിക്കാ സഭയിലെ പീയൂസ് ഒൻപതാമൻ പാപ്പ, ഒന്നാം വത്തിക്കാൻ സുന്നഹദോസിൽ വച്ച് 1870 ജൂലായ് 18-ാം തീയതി പ്രഖ്യാപനം ചെയ്ത അവകാശമാണ് പാപ്പയുടെ അപ്രമാദിത്വം. ഇത് ദൈവീകമായി വെളിപ്പെടുത്തപ്പെട്ട ഒരു വിശ്വാസസത്യമാണ് (ഡോഗ്മാ) എന്നും പ്രഖ്യാപിച്ചു. രക്ഷയ്ക്കാവശ്യമായ ഒരു വിശ്വാസമായി റോമാസഭ ഇതിനെ അംഗീകരിച്ചിരിക്കുന്നു.

സഭ പണിതിരിക്കുന്നത് അപ്പൊസ്തലന്മാരും പ്രവാചകന്മാരും എന്ന അടിസ്ഥാനത്തിന്മേൽ ആകുന്നു. എന്നാൽ സഭയാകുന്ന മന്ദിരത്തിന്റെ മൂലക്കല്ല് ക്രിസ്തുതന്നെയാണ് (എഫേ: 2:20). ഇതാകുന്നു വചനസത്യം. എന്നാൽ വി. യോഹ. 21: 15-19 വാക്യങ്ങളെ അടിസ്ഥാനമാക്കി, നമ്മുടെ കർത്താവ് സഭയെ ഭരിക്കുവാനുള്ള അധികാരം പത്രോസിനു മാത്രമായിട്ട് ഏല്പിച്ചിരിക്കുന്നു എന്ന ഒരു വ്യാഖ്യാനം റോമൻ സഭ സ്വീകരിച്ചിരിക്കുന്നതായി കാണുന്നുമുണ്ട്. ആയതിനാൽ പത്രോസിനു മാത്രമേ സിംഹാസനം നൽകിയിട്ടുള്ളു എന്നും അവകാശപ്പെടുന്നു. ഈ നിലപാട് വചന വിരുദ്ധമായതാണ് കാരണം:

1. കർത്താവ് തന്നോടൊന്നിച്ച് തന്റെ പന്ത്രണ്ട് ശിശ്യന്മാർക്കും സിംഹാസനത്തിൽ ഇരിപ്പാൻ വരം നൽകിയിട്ടുണ്ട്. (വി. മത്താ. 19:27-28). ഇത് നമ്മുടെ കർത്താവ് സത്യം ചെയ്ത് ഉറപ്പിച്ചിരിക്കുന്ന തിരുവചനമാണ്. ആകയാൽ മാറ്റമില്ലാത്ത തിരുവചനം തന്നെ.

2. ചോദ്യകർത്താവ് ഉന്നയിച്ചിരിക്കുന്ന വിഷയങ്ങളിൽ മത്താ. 26:69-74 വരെയുള്ള തിരുവചനം പ്രത്യേകം ശ്രദ്ധേയമാകുന്നു. കർത്താവിനെ തള്ളിപ്പറഞ്ഞതു വഴി പത്രോസ് ശിഷ്യസ്ഥാനം നഷ്ടപ്പെടുത്തിയെന്നതാണ് നമ്മുടെ പിതാക്കന്മാരുടെ വിശ്വാസം. വചനവും അതു തന്നെയാണ് പഠിപ്പിക്കുന്നത്. പ്രഭാതത്തിൽ കർത്താവിന്റെ കല്ലറയിൽ ചെന്ന് സ്ത്രീകളോട് ദൂതൻ പറഞ്ഞത്, "നിങ്ങൾ പോയി അവന്റെ ശിഷ്യന്മാരോടും പത്രോസിനോടും അവൻ നിങ്ങൾക്കു മുമ്പെ ഗലീലക്ക് പോകുവിൻ.. അവിടെ കാണും എന്നു പറയുവിൻ" എന്നാണ് (മർക്കോസ് 16:7). ഈ ഭാഗത്ത് ശിഷ്യന്മാരോടും പത്രോസിനോടും എന്ന പ്രയോഗത്താൽ പത്രോസ് ശിഷ്യനല്ലാതായിത്തീർന്നുവെന്ന് വ്യക്തമാകുന്നു. പത്രോസ് കർത്താവിനെ മൂന്നുവട്ടം തള്ളിപ്പറഞ്ഞതിനാൽ, കർത്താവ് മൂന്നുവട്ടം പത്രോസിനെകൊണ്ട് തന്നെ ഏറ്റുപറയിച്ചത് (യോഹ. 21:15-18) പത്രോസ് നഷ്ടപ്പെടുത്തിയ ശിഷ്യത്വം അവന് വീണ്ടും നൽകുവാനായിരുന്നു. ഈ സത്യം വെളിപ്പെടുത്തുന്ന മറ്റൊരു വചനമാണ് 21:19 വാക്യം. "എന്നെ അനുഗമിക്ക" എന്ന് കർത്താവ് പത്രോസിനോട് മാത്രമായിട്ടാണ് പറഞ്ഞിരിക്കുന്നത്. ആയതുകൊണ്ട് മറ്റു ശിഷ്യന്മാരാരും കർത്താവിനെ അനുഗമിക്കണ്ട എന്ന് വരുമോ? ഇല്ല. വി. ലൂക്കാ 5:11-ൽ പിന്നെ അവർ (പത്രോസും സംഘവും) സകലവും വിട്ട് അവനെ (ക്രിസ്തുവിനെ) അനുഗമിച്ചുയെന്ന് വായിക്കുന്നു. അനുഗമിച്ചവരിൽ തള്ളിപ്പറഞ്ഞ പത്രോസ് മാത്രമാകയാൽ, അനുഗമിക്കയെന്ന് വീണ്ടും പറഞ്ഞത് പത്രോസിനോട് മാത്രമാ

(പേജ് 33-ൽ നിന്ന്)

ബിരുദങ്ങളും അലങ്കരിക്കുന്ന ഗവേഷണപടുക്കൾ അന്ധവിശ്വാസവും സാങ്കൽപികവും ചേർത്തു എന്തു ഗവേഷണമാണ് ചെയ്യുന്നത്.?

4. യഥാർത്ഥമായി അന്ധവിശ്വാസത്തിൽ അൽപം ശാസ്ത്രം കലർത്തി ബലഹീനമനസ്സുകളെ തട്ടിപ്പിനിരയാക്കുകയല്ലെ ഇവർ ചെയ്യുന്നത്.?

5. പുതിയ ഗ്രഹങ്ങളും ഉപഗ്രഹങ്ങളും നക്ഷത്രങ്ങളും കണ്ടുപിടിക്കപ്പെടുകയും ചിലതു ഉൽക്കകളും മറ്റും വീണു അപ്രത്യക്ഷമാകുകയും ചെയ്യുമ്പോൾ ഇവകൾ എങ്ങനെ മനുഷ്യനെ സ്വാധീനിക്കുന്നു എന്നു പറയുവാൻ ജ്യോത്സ്യന്മാർക്ക് സാധിക്കുമോ?

6. സൗര്യയൂഥത്തിലെ കേന്ദ്രബിന്ദുവാണ് ഭൂമി എന്നും സൂര്യചന്ദ്രനക്ഷത്രങ്ങൾ ഇതിനെ ചുറ്റിക്കറങ്ങുന്നു എന്നും ഇന്നും ജ്യോത്സ്യന്മാർ അവകാശപ്പെടുന്നു. യഥാർത്ഥത്തിൽ ഇതു ശാസ്ത്രീയമായി തെറ്റാണെന്നു തെളിയിച്ചിട്ട് എന്തുകൊണ്ട് അംഗീകരിക്കുന്നില്ല?

7. യുറാനസ്, പ്ലൂട്ടോ എന്നീ ഗ്രഹങ്ങളെപ്പറ്റി പണ്ടുകാലത്തു അറിവില്ലാതിരുന്നതിനാൽ ഇവകളുടെ നിലയും കാര്യകത്വവും ജ്യോതിഷം ഏതു നിലയിൽ ഇപ്പോൾ കാണുന്നു?

ഇതുപോലെ ഉത്തരം മുട്ടുന്ന അനേകം ചോദ്യങ്ങൾക്കുള്ള മറുപടിക്ക് നോക്കിനിൽക്കേണ്ടതില്ല. "നമുക്കു പോരാട്ടം ഉള്ളത് ജഡരക്തങ്ങളോടല്ല; വാഴ്ചകളോടും അധികാരങ്ങളോടും ഈ അന്ധകാരത്തിന്റെ ലോകാധിപതികളോടും സ്വർല്ലോകങ്ങളിലെ ദുഷ്ടാത്മ സേനയോടും അത്രെ. അതുകൊണ്ടു നിങ്ങൾ ദുർദിനത്തിൽ എതിർപ്പാനും സകലവും സമാപിച്ചിട്ട് ഉറച്ചു നിൽപാനും കഴിയേണ്ടതിന് ദൈവത്തിന്റെ സർവ്വായുധവർഗ്ഗം എടുത്തുകൊൾവിൻ" (എഫേ. 6:12-13).

Z

സഭാ വാർത്തകൾ

# പരുമല തിരുമേനിയുടെ ജന്മഗൃഹത്തിൽ സമർപ്പണപ്രാർത്ഥനയും സമ്മേളനവും



*പ. പരുമല തിരുമേനിയുടെ ജന്മഗൃഹത്തിൽ നടന്ന സമർപ്പണ പ്രാർത്ഥനയും സമ്മേളനവും പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. കൊച്ചി ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ്, വൈദിക ശ്രേഷ്ഠർ എന്നിവർ സമീപം.*

മുളന്തുരുത്തി: പരിശുദ്ധ പരുമല തിരുമേനിയുടെ 107-ാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് മുളന്തുരുത്തി മാർത്തോമ്മൻ പള്ളി ഇടവകാംഗങ്ങളും തദ്ദേശ വാസികളായ വിശ്വാസികളും ജന്മഗൃഹമായ പെരുമ്പള്ളി ചാത്തുരുത്തി തറവാട്ടിൽ സംഘടിപ്പിച്ച സംയുക്ത സമ്മേളനത്തിലും സമർപ്പണ പ്രാർത്ഥനയിലും കോട്ടയം, എറണാകുളം, തൃശ്ശൂർ, മുളന്തുരുത്തി മേഖലകളിൽ നിന്നുള്ള വിശ്വാസികളോടൊപ്പം ഭക്തിനിർഭരമായി പങ്കെടുത്തു.

മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കായുമായ പരിശുദ്ധ ബസ്സേലിയോസ് മാർ ത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ തിരുമേനിക്കും കൊച്ചി ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനിക്കും പെരുമ്പിള്ളി ചാത്തുരുത്തി കവലയിൽ സ്വീകരണം കൊടുത്ത് ഭക്ത്യാദരവോടെ വരവേൽപ്പു നൽകി. തുടർന്നു നടന്ന സമ്മേളനം പ. ബാവാ തിരുമേനി ഉദ്ഘാടനം ചെയ്ത് അനുഗ്രഹ പ്രഭാഷണം നടത്തി. ധ്യാനപ്രസംഗത്തിനും സന്ധ്യാ നമസ്ക്കാരത്തിനും മാർ ഐറേനിയോസ് തിരുമേനി നേതൃത്വം നൽകി.

പരുമല തിരുമേനിയായി മാറിയ 'കൊച്ചെപ്പോര' എന്ന ഓമന ബാലന്റെ പാദസ്പർശമേറ്റ ഈ മണൽത്തരികൾ അനുഗ്രഹിക്കപ്പെട്ടതാണ്; ഭക്തിസാന്ദ്രമായി ഇവിടെ ഇരിക്കുമ്പോൾ തിരുമേനിയുടെ ആത്മീയ മന്ത്രോച്ചാരണം നമുക്ക് അനുഗ്രഹമാരിയായി ലഭിക്കും; പ്രതിസന്ധികളുടെ മദ്ധ്യത്തിൽ കഴിയുന്ന ആത്മീയ മക്കൾക്ക് ആശ്രയം പരുമല തിരുമേനിയുടെ പ്രാർത്ഥനയാണ് എന്ന് ബാവാ തിരുമേനി ഓർമ്മിപ്പിച്ചു.

ഭക്തി സാന്ദ്രമായ സമ്മേളനത്തിൽ എല്ലാ കുടുംബങ്ങൾക്കും പ്രത്യേകം ക്രമീകരിച്ച സമ്മാനങ്ങൾ ബാവാ വിതരണം ചെയ്തു. തിരുവചന പാരായണം, സമർപ്പണ പ്രാർത്ഥന, സംഗീതാർച്ചന, തുടങ്ങിയവയ്ക്ക് പ്രാർത്ഥനായോഗം ഭാരവാഹികൾ നേതൃത്വം നൽകി. ഫാ. സണ്ണി വർഗീസ്, വികാരി ഫാ. ജിയോ ജോർജ്, സഹവികാരി ഫാ. ജോൺ ജോർജ്, ജനറൽ കൺവീനർ അനിയൻ കെ.സി., ജനറൽ സെക്രട്ടറി, കെ.വി. കുര്യാക്കോസ്, ട്രസ്റ്റിമാരായ ജിമ്മി തരകൻ, കെ.വി. പൗലോ സ്, സെക്രട്ടറി റ്റി.എം. വർഗീസ്, സി.എം. വർ ഗ്ഗീസ് ചാത്തുരുത്തി തുടങ്ങിയവർ പ്രസംഗിച്ചു.

---

യിരുന്നു. ആകയാൽ എന്നെ അനുഗമിക്ക, എന്റെ ആടുകളെ മേയ്ക്ക, എന്നെല്ലാം പത്രോസിനോടു മാത്രമായി പറഞ്ഞത്, പത്രോസ് നഷ്ടപ്പെടുത്തിയ അപ്പൊസ്തലത്വത്തിലേക്ക് അവനെ തിരികെ കൊ ണ്ടുവരാനായിരുന്നു. ഞാൻ ആദ്യം പറഞ്ഞതുപോലെ, സമന്മാരിൽ മുമ്പനെന്ന ഒരു ബഹുമാനം പത്രോസിന് നൽകിയിരുന്നു. സിംഹാസനത്തിൽ പന്ത്രണ്ടുപേരും തുല്യരാകുന്നു.

***ചോദ്യം:* മരിച്ചു പോയവർ സഭയുടെ അംഗങ്ങളായി തുടരുന്നുവെന്ന് വേദപുസ്തകം പഠിപ്പിക്കുന്നുണ്ടോ? മരണാനന്തര ജീവിതത്തെപ്പറ്റി ഓർത്തഡോക്സ് സഭയുടെ പഠിപ്പിക്കലുകളും റോമൻ കത്തോലിക്കാസഭയുടെ പഠിപ്പിക്കലുകളും തമ്മിൽ വ്യത്യാസങ്ങൾ ഉണ്ടോ? വേദപുസ്തകാടിസ്ഥാനത്തിൽ ഇതൊന്നു വിശദമാക്കാമോ?**

**അലക്സാണ്ടർ ജേക്കബ്, ചെന്നൈ**

ഉത്തരം: വളരെ പഠനവിധേയമാക്കേണ്ട ഒരു പ്രധാന ചോദ്യം തന്നെയാണ് ഇത്. ഇതിനുള്ള മറുപടി ഒരു പുസ്തകമായി തന്നെ എഴുതേണ്ടിയിരിക്കുന്നു. വേദവിചാരത്തിലൂടെ ആയത് പ്രായോഗികമല്ലാത്തതിനാൽ കമ്പി വാചകത്തിൽ മറുപിടി എഴുതുകയാണ്.

ഒന്നാമതായി: മരിച്ചുപോയവർ എന്ന പ്രയോഗം തെറ്റിദ്ധാരണാജനകമാകുന്നു. എന്നാൽ ക്രിസ്തുവേശുവിൽ മരിച്ചവർ ആരും ഇല്ല. എല്ലാവരും തന്നിൽ (ക്രിസ്തുവിൽ ) ജീവിക്കുന്നു. അവർക്ക് മരണമില്ല. നിത്യ ജീവനാണ് പ്രഖ്യാപിച്ചിരിക്കുന്നത്. (വി. യോഹ. 6:47-59). വാങ്ങിപ്പോയവർ, നിദ്രകൊണ്ടവർ, എന്നിങ്ങനെ ശരീരത്തിൽ നിന്ന് പിരിഞ്ഞ് ക്രിസ്തുവിനോടു കൂടെ ജീവിക്കുന്ന വിശ്വാസികളെക്കുറിച്ച് നാം സംസാരിക്കണം.

രണ്ടാമതായി: ക്രിസ്തുവിൽ നാം ഏക ശരീരസ്ഥരാകുന്നു എന്നാ ണ് നമ്മുടെ വിശ്വാസം (റോമർ: 12:5, എഫേ 5:30). നാം ക്രിസ്തുവിനോടുകൂടെ ഏക മന്ദിരവും നാം ജീവനുള്ള കല്ലുകളുമാകുന്നു. (എഫേ. 2: 21,22, 1 പത്രോ. 2:5). ശരീരത്തിൽനിന്ന് വേർപെട്ടാലും ശരീരത്തിൽ വസിച്ചപ്പോൾ ഏതവസ്ഥയിലായിരുന്നുവോ അതേ അവസ്ഥയിൽ നാം ക്രിസ്തുവിനോടുകൂടെ ആയിരിക്കും. (2 കൊരി 5:8,9, ഫിലി 1:23 കൊളോ: 3:3,4 ) ഈ വചനങ്ങളെല്ലാം വാങ്ങിപ്പോയവർ ക്രിസ്തുവിനോടുകൂടെ തന്നെയാകുന്നു എന്ന് വ്യക്തമാക്കുന്നു. സഭ ക്രിസ്തുവിന്റെ ശരീരമാകയാൽ ക്രിസ്തുവിനോടുകൂടെ എന്നു പറഞ്ഞാൽ സഭയോടുകൂടെ തന്നെയെന്ന് വ്യക്തമാകുന്നു.

മരണാനന്തര ജീവിതത്തെ കുറിച്ച് നമ്മുടെ സഭയും കത്തോലിക്കാസഭയും തമ്മിൽ അല്പം വ്യത്യാസം ഉണ്ട്. അവർ ബസ്പൂർക്കാന (ദണ്ഡനസ്ഥലം) വിശ്വാസം പഠിപ്പിക്കുന്നു. വാങ്ങിപ്പോയവർ അവരവരുടെ പാപങ്ങൾക്കനുസരിച്ച് ദണ്ഡനം സ്വീകരിച്ച് ശുദ്ധീകരിക്കപ്പെടുന്നു. അതിനു ശേഷമാണ് അന്ത്യന്യായവിധി എന്ന് അവർ വിശ്വസിക്കുന്നു.

എന്നാൽ നമ്മുടെ വിശ്വാസം വാങ്ങിപ്പോയവർ ക്രിസ്തുവിനോടുകൂടെ പറുദീസായിൽ ആയിരിക്കുന്നു എന്നും (ലൂക്കാ 23: 43) ന്യായവിധിയിൽ കരുണപ്രാപിച്ച് രക്ഷാപൂർത്തി പ്രാപിക്കും എന്നും ആകുന്നു. കർത്താവിന്റെ കരുണയിൽ ആണ് നാം വിശ്വസിക്കുന്നത്. (റൂത്ത്: 2:20, സെഖ. 3:14, യൂദാ:21-ാം വാക്യം, റോമർ. 4:68, 9:15). ഈ വാക്യങ്ങൾ ശ്രദ്ധയോടെ വായിക്കുകയും നാം ചൊല്ലുന്ന "അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനേ," "മോറാൻ യേശു മിശിഹാ" തുടങ്ങിയ പ്രാർത്ഥനകളും ചേർത്ത് ചിന്തിക്കുക. അപ്പോൾ നമ്മുടെ വിശ്വാസം വ്യക്തമാക്കപ്പെടും. കത്തോലിക്കാ വിശ്വാസത്തിന് വചനാടിസ്ഥാനം കണ്ടെത്തിയിട്ടില്ല.

Z

# അഹമ്മദാബാദ് ഭദ്രാസനം നിലവിൽ വന്നു



അഹമ്മദാബാദ്: മലങ്കര ഓർത്തഡോക്സ് സഭയുടെ പുതുതായി രൂപീകരിക്കപ്പെട്ട അഹമ്മദാബാദ് ഭദ്രാസനം നിലവിൽ വന്നു. പ. ബാവാ തിരുമേനിയുടെ കല്പന വായിച്ച് പ.എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. ഗുജറാത്ത് മുൻ ചീഫ് സെക്രട്ടറി സി. കെ. കോശി, സി.എൻ.ഐ. ബിഷപ് വിനോദ്കുമാർ മാളവ്യ, സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, സി.ബി.സി.ഐ. സെക്രട്ടറി ജനറൽ ആർച്ച്ബിഷപ് സ്റ്റാനിസ്ളാവോസ് ഫെർണാൻഡസ്, മാർത്തോമ്മാ സഭ ഡൽഹി-മുംബൈ ബിഷപ് ഡോ. ഏബ്രഹാം മാർ പൗലോസ് എന്നിവർ സന്നിഹിതരായിരുന്നു.

# Nagpur Seminary Convocation




Nagpur: The St. Thomas Orthodox Theological Seminary (STOTS), Nagpur held its Convocation on Oct 7, 2009 presided over by H. B. Paulose Mar Milithios, Catholicos-Designate. His Beatitude, who is also the Chancellor of STOTS, in his address, laid great emphasis on the Mission of the Church, adding that there is no theology without 'Mission.' A true theologian must be a man of prayer, he added.

Fr. Dr. John Behr, Rector of St. Vladimir's Orthodox Theological Seminary, NewYork, delivered the Convocation Address. He highlighted the need for the Church to have an open attitude towards the world, for which Christians have to follow Christ till the Cross.

Following this, the graduate candidates took the oath of 'profession of faith' in unision. The Degree Certificates were then officially awarded to them. H.G. (Dr) Yakoob Mar Irenaios, Metropolitan of Kochi Diocese, H.G. (Dr). Joseph Mar Dionysius, Metropolitan of Kolkata Diocese, H.G. (Dr). Yuhanon Mar Dioscoros, Metropolitian of Chennai Diocese and Fr.(Dr.) Reji Mathew, Principal of STOTS, among others, spoke on the occasion. Mar Irenaios also inaugurated the Divyabodhanam on-line programme.

# രാഷ്ട്രപതിയോടൊപ്പം



*ഗാസിയാബാദിൽ നടന്ന മർത്തമറിയം സമാജം അന്തർദേശീയ സമ്മേളനത്തെ തുടർന്ന് സമാജം നേതാക്കൾ രാഷ്ട്രപതി പ്രതിഭാ പാട്ടീലിനെ സന്ദർശിച്ചപ്പോൾ. മെത്രാപ്പോലീത്താമാരായ അഭി. ഡോ. ജോസഫ് മാർ ദിവന്നാസ്യോസ്, അഭി. സഖറിയാ മാർ തിയോഫിലോസ് എന്നിവരുടെ നേതൃത്വത്തിലായിരുന്നു സന്ദർശനം.*

# മെത്രാൻ തെരഞ്ഞെടുപ്പ്: സ്ക്രീനിംഗ് കമ്മിറ്റി 14 പേരുകൾ ശുപാർശ ചെയ്തു

മെത്രാൻ തെരഞ്ഞെടുപ്പിന്റെ മുന്നോടിയായി സ്ക്രീനിങ് കമ്മിറ്റി 14 സ്ഥാനാർത്ഥികളുടെ ചുരുക്കപ്പട്ടിക തയ്യാറാക്കി. താഴെപ്പറയുന്നവരാണ് ലിസ്റ്റിലുള്ളത്: നഥാനിയേൽ റമ്പാൻ, ഫാ. ജോൺ മാത്യൂസ്, ഫാ. ജോർജ് പുലിക്കോട്ടിൽ, ഫാ. സാബു കുര്യാക്കോസ്, ഫാ. വി.എം. ജയിംസ്, യുഹാനോൻ റമ്പാൻ റാന്നി, ഫാ. ഒ.വി. വർഗീസ്, ഫാ. ഡോ. വി.എം. ഏബ്രഹാം, ഫാ. പി.സി. തോമസ്, ഫാ. മാത്തുക്കുട്ടി, ഗീവർഗീസ് റമ്പാൻ - ദേവലോകം, ഗീവർഗീസ് റമ്പാൻ - ഇലവുകാട്ട്, ഫാ. എം.കെ. കുര്യൻ, ഫാ. സക്കറിയാ ഒ.ഐ.സി.. ഇവരിൽ ഏഴുപേരെയാണ് മെത്രാൻ സ്ഥാനത്തേയ്ക്ക് മലങ്കര അസ്സോസിയേഷൻ തെരഞ്ഞെടുക്കുന്നത്.



# മരക്കുരിശ്ശിലെ യാഗം

കർത്തനേശുതാനീ മുന്നിൽ വന്നതോ?
പ്രപഞ്ചപാപത്തിന്റെ ഭാണ്ഡമേറ്റതോ?
മരണസർപ്പം തന്റെ തലതകർത്തതോ?
കാൽവരി ഗിരിയിൽ മരക്കുരിശ്ശതിൽ
യാഗമായ് തീർന്നതോയേറെയാശ്ചര്യം (2)

സർവ്വലോകം തന്റെ തിരുവചനത്തിൽ...
ഓഷ്ഠംകാരത്തിനാലുളവാക്കിയോനാം
ദേവപുത്രനിതാ... നഗ്നനായിതാ!
വിൺമൺ മധ്യേയെന്തേയിതാ തൂങ്ങുന്നു...
പോന്നീടുകയെന്റെ അന്തരാത്മാവേ!!!(2)
(കർത്തനേശു...)

നിഷ്ഠൂരമാം പീഡ, തുപ്പൽ താഡനം
നിർമ്മലമാം മേനി തന്നിലേറ്റതാം...
തൻ പിതാവു തന്നിൽ നിന്നുമൂറ്റിയ...
ജീവരക്തത്തിന്റെ മൂല്യമതുല്യം!
എന്തു നീയതിന്റെ പകരം നല്കീടും? (2)
(കർത്തനേശു...)

■ സാബു ജോർജ് കടമ്മനിട്ട



സഭാ വാർത്തകൾ

# കാതോലിക്കേറ്റ് ശതാബ്ദി: ആഘോഷങ്ങൾക്ക് തുടക്കമായി



*കാതോലിക്കേറ്റ് ശതാബ്ദി ലോഗോ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി പ്രകാശനം ചെയ്യുന്നു.*



*സമൂഹബലിയിൽ പങ്കെടുക്കാനായി വൈദികർ എത്തുന്നു.*

**നിരണം:** മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിതമായതിന്റെ നൂറു വർഷം തികയുന്ന 2012-നു മുന്നോടിയായി മൂന്നു വർഷം നീണ്ടു നിൽക്കുന്ന ആഘോഷപരിപാടികൾക്ക് തുടക്കമായി. ശതാബ്ദി ആഘോഷങ്ങളുടെ ലോഗോ നിരണം സെ. മേരീസ് വലിയപള്ളിയിൽ നടന്ന സമ്മേളനത്തിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അഭി. പൗലോസ് മാർ മിലിത്തിയോസ് തിരുമേനി ഡിസംബർ 21 ന് പ്രകാശനം ചെയ്തു.

മലങ്കരസഭയുടെ വേരുകൾ ഒരിക്കലും അറ്റുപോവുകയില്ലെന്ന് ശ്രേഷ്ഠ ബാവാ പ്രസ്താവിച്ചു. മലങ്കരയിൽ സഭ സ്ഥാപിതമായിട്ട് 1960 വർഷം തികയുന്ന വേളയാണ് ഇത്. സഭയുടെ വിത്തുപാകിയ വി. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച നിരണം പള്ളിയിൽ വച്ച് ആ പുണ്യപിതാവിന്റെ ഓർമ്മദിവസം (ദുക്റോനോ) പരിപാടികൾക്കു തുടക്കം കുറിക്കുന്നത് അനുഗ്രഹപ്രദമായി.




*കാതോലിക്കേറ്റ് ശതാബ്ദി ലോഗോ*

ജസ്റ്റിസ് ബഞ്ചമിൻ കോശി സമ്മേളനത്തിൽ മുഖ്യ സന്ദേശം നൽകി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, ജനറൽ കൺവീനർ ഫാ. കുര്യൻ ഡാനിയേൽ എന്നിവർ പ്രസംഗിച്ചു. ശതാബ്ദി വെബ്സൈറ്റിന്റെ പ്രകാശനവും നടന്നു. ലോഗോ രൂപകൽപന ചെയ്ത കെ.വി. ജോസഫ് ചെങ്ങന്നൂരിന് ഉപഹാരം നല്കി.

സമ്മേളനത്തിനു മുന്നോടിയായി 101 കാർമ്മികർ ചേർന്നു നടത്തിയ സമൂഹബലി ഏറെ ഭക്തിനിർഭരവും അപൂർവ്വവും ശ്രേഷ്ഠവുമായി. ശ്രേഷ്ഠനിയുക്ത കാതോലിക്കാ, അഭി. തോമസ് മാർ അത്താനാസിയോസ്, അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നിവർ മുഖ്യകാർമ്മികരായിരുന്നു.

ശതാബ്ദിയാഘോഷത്തിന്റെ ഭാഗമായി ജനുവരി 3-ന് (കൂനൻ കുരിശു സത്യസ്മാരകദിനം) ഇടവകതോറും പ്രാർത്ഥനാദിനം ആചരിക്കും. ഓഗസ്റ്റ് 1 മുതൽ 15 വരെ ഒരുക്കധ്യാന കാലയളവായി ആചരിക്കും. നവംബറിൽ ഡൽഹിയിൽ ആഘോഷത്തിന്റെ ഉൽഘാടനം നടക്കും. തലേന്ന് പ. എപ്പിസ്കോപ്പൽ സുന്നഹദോസും സഭാ മാനേജിംഗ് കമ്മിറ്റിയും സമ്മേളിക്കും.

2010-ലെ കാതോലിക്കാ ദിനത്തിൽ വിളംബരഘോഷയാത്രകളും സമ്മേളനങ്ങളും നടത്തും. ഇതര മതസ്ഥരും സഭാ വിഭാഗങ്ങളുമായി ചേർന്ന് ചർച്ചകളും സംവാദങ്ങളും സംഘടിപ്പിക്കും. വേൾഡ് കൗൺസിൽ ഓഫ് ചർച്ച്സ് (WCC), നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് (NCC), കേരളാ കൗൺസിൽ ഓഫ് ചർച്ചസ് (KCC) എന്നിവയുമായി സഹകരിച്ച് സേവനവാര പരിപാടികൾ ആസൂത്രണം ചെയ്യും.

ഭവന രഹിതർക്കു ഭവനം നിർമ്മിച്ചു നൽകുക, 100 കാൻസർ രോഗികൾക്കും 100 ഹൃദ്രോഗികൾക്കും സൗജന്യ ചികിത്സ ഏർപ്പാടാക്കുക, സ്കോളർഷിപ്പുകൾ നൽകുക, നിർധനരായ പെൺകുട്ടികളുടെ വിവാഹം നടത്തിക്കൊടുക്കുക എന്നിങ്ങനെയുള്ള പ്രവർത്തനങ്ങൾക്കു പ്രാധാന്യം നൽകും.

നസ്രാണി ചരിത്രമുറങ്ങുന്ന സ്ഥലങ്ങളിലൂടെ സ്മൃതിയാത്രകൾ, 2011-ൽ പുരുമലയിൽ ചരിത്രപ്രദർശനം, ഇടവക തോറും ബൈബിൾ പഠന ക്ലാസ്, ഡോക്കുമെന്ററി പ്രദർശനം, ഹരിത പദ്ധതി, 2012-ൽ കോട്ടയത്ത് ലോക സഭാ മേലദ്ധ്യക്ഷന്മാരുടെ സമ്മേളനം, വിദ്യാർത്ഥികൾ, യുവാക്കൾ, സ്ത്രീകൾ, ഉദ്യോഗസ്ഥർ എന്നീ വിഭാഗങ്ങളുടെ പ്രത്യേകം സമ്മേളനം, 2012-ൽ സെപ്റ്റംബറിൽ എറണാകുളത്ത് നസ്രാണി സംഗമം എന്നിവയാണ് മറ്റു പ്രധാന പരിപാടികൾ.





*സമൂഹബലിയിൽ നിന്നുള്ള ദൃശ്യങ്ങൾ*

സഭാ വാർത്തകൾ

# ആഗോള ഓർത്തഡോക്സ് ദർശനം- ഭാവിയിലേക്കൊരു പ്രകാശധാര



*ആഗോള ഓർത്തഡോക്സ് ദർശന സംഗമം പ. ബാവാ തിരുമേനി ഉദ്ഘാടനം ചെയ്യുന്നു. മുൻ ചീഫ് ജസ്റ്റീസ് ബഞ്ചമിൻ കോശി, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, അഭി. തോമസ് മാർ അത്താനാസ്യോസ് എന്നിവർ സമീപം*

കൊച്ചി: മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കേറ്റ് ശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി വിവിധ മേഖലകളിൽ പ്രാഗത്ഭ്യം തെളിയിച്ച സഭാംഗങ്ങളുടെ സംഗമം നവംബർ 27-ന് എറണാകുളം കുമ്പളം റമദാ റിസോർട്ടിൽ നടന്നു. വിവിധ രാജ്യങ്ങളിൽ നിന്നായി വിവിധ തുറകളിൽ സ്തുത്യർഹമായ സേവനം കാഴ്ചവച്ചുകൊണ്ട് പ്രതിഭയും പ്രാവീണ്യവും തെളിയിച്ച 140 ലേറെ സഭാംഗങ്ങളായ പ്രതിഭാധനന്മാരടെയും സംരംഭകരുടെയും ഒത്തുചേരൽ ഇദം പ്രഥമമായിരുന്നു. "ആഗോള ഓർത്തഡോക്സ് ദർശനം- ഭാവിയിലേക്കൊരു പ്രകാശ ധാര" എന്നതായിരുന്നു സംഗമത്തിന്റെ പ്രതിപാദ്യ വിഷയം.

പ. കാതോലിക്കാ ബാവാ സംഗമം ഉദ്ഘാടനം ചെയ്തു. ജിജി തോംസൺ ഐ.എ.എസ്. നേതൃത്വ ക്ലാസ്സ് എടുത്തു. പുതിയ കാലഘട്ടത്തിന്റെ വെല്ലുവിളികളെയും അതിവേഗം സംഭവിച്ചുകൊണ്ടിരിക്കുന്ന മാറ്റങ്ങളെയും സഭ എങ്ങനെ അഭിമുഖീകരിക്കണമെന്ന് അദ്ദേഹം വിശദീകരിച്ചു. വെല്ലുവിളികൾ മാത്രമല്ല. പുതിയ അവസരങ്ങളും മാറുന്ന കാലഘട്ടത്തിന്റെ സംഭാവനയാണ്. അത് സഭയുടെ മൂല്യങ്ങൾ ഉറപ്പിച്ചു കൊണ്ടു തന്നെ പ്രയോജനപ്പെടുത്തണം.

അഭി. ഡോ. തോമസ് മാർ അത്താനാസിയോസ്, അഭി. ഡോ. യാക്കൂബ് മാർ ഐറേനിയോസ്, അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് എന്നീ മെത്രാപ്പോലീത്താമാരും വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് അൽമായ ട്രസ്റ്റി എം.ജി. ജോർജ്ജ് മുത്തൂറ്റ് , സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, പ്രസാർ ഭാരതി ഡയറക്ടർ ഡോ. ജോർജ് വർഗീസ്, ജോർജ് പോൾ, തോമസ് ടി. ജോൺ എന്നിവർ പ്രസംഗിച്ചു.




*ആഗോള ഓർത്തഡോക്സ് ദർശന സംഗമവേദിയിൽ നിന്ന്*

സഭയുടെ വളർച്ചയെ ലക്ഷ്യമിട്ട് നിരവധി പദ്ധതികളെപ്പറ്റിയും സംഗമം ചർച്ച ചെയ്തു. ഭവനദാനം, വിദ്യാഭ്യാസ രംഗത്തെ നവീകരണം, വിവാഹ സഹായനിധി വിതരണം, വിധവാപെൻഷൻ, വൈദികരുടെ ശമ്പള വർദ്ധനവും സ്ഥലം മാറ്റവും, മെത്രാപ്പോലീത്താമാരുടെ പെൻഷൻ, സ്ഥലം മാറ്റം, ആരാധനാ പരിഷ്കരണം, ഇടവകകൾക്കുള്ള ധനസഹായം തുടങ്ങി എല്ലാ മേഖലകളിലും പ്രാവർത്തികമാകേണ്ട വിവിധ അഭിപ്രായങ്ങൾ അവതരിപ്പിക്കപ്പെട്ടു. കാതോലിക്കേറ്റ് സ്ഥാപന ശതാബ്ദി ആഘോഷങ്ങൾ സമാപിക്കുന്ന 2012-നു മുമ്പ് സഭാംഗങ്ങളെ എല്ലാവരെയും ദാരിദ്ര്യരേഖയ്ക്കു മുകളിൽ കൊണ്ടുവരാൻ ബദ്ധശ്രദ്ധരാണെന്നും അതിനായി അംഗസംഖ്യ, സാക്ഷരത, സാമ്പത്തികം തുടങ്ങിയ എല്ലാ വിവരങ്ങളും വെളിവാക്കുന്ന സ്ഥിതിവിവിരക്കണക്ക് കൃത്യമായി ലഭിക്കുവാൻ നേതൃത്വം മുൻകൈ എടുക്കണമെന്നും അഭിപ്രായപ്പെട്ടു.

വിവിധ മേഖലകളിൽ ഉന്നത ശ്രേണിയിൽ പ്രവർത്തിക്കുന്ന സഭാമക്കൾക്ക് തങ്ങളുടെ ആത്മീയ പിതാക്കന്മാരുടെ സാന്നിദ്ധ്യത്തിൽ നടന്ന ചർച്ചകളിൽ അത്യന്ത്യം ശോഭനമായ പ്രതീക്ഷയുളവാക്കി. സന്നിഹിതരായ എല്ലാവരിലും തങ്ങൾ ഓർത്തോഡ്ക്സുകാരായി ജനിച്ചതിലുള്ള അഭിമാനവും സന്തോഷവും പ്രകടമായിരുന്നു. നിശബ്ദരായി സഭയ്ക്കുവേണ്ടി പ്രവർത്തിക്കുന്നവരെ തേടിപ്പിടിക്കുവാൻ ബന്ധപ്പെട്ടവർ സഭാമക്കളിലേക്ക് ഇറങ്ങിച്ചെന്നത് മാതൃകാപരമായ കാൽവയ്പായി കാണാൻ കഴിഞ്ഞു.



*ആഗോള ഓർത്തഡോക്സ് ദർശന സംഗമത്തിൽ നിന്നുള്ള ദൃശ്യം*

സഭാ സ്ഥാനികളായ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, എം.ജി. ജോർജ് മുത്തൂറ്റ് എന്നിവരുടെ ആത്മാർത്ഥതയും സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫിന്റെ അവിരാമമായ അദ്ധ്വാനവും സംഘനാപാടവവും വിളിച്ചറിയിച്ച ഒന്നായിരുന്നു പ്രതിഭാ സംഗമം. സഭയെക്കുറിച്ച് സഭാസെക്രട്ടറിയുടെ ദീർഘവീക്ഷണവും നിശ്ചയദാർഢ്യവും പ്രത്യേകം എടുത്ത് പറയേണ്ടതുണ്ട്. സഭയുടെ ഏതു കർമ്മപരിപാടികൾക്കും ഞങ്ങൾ കൂടെയുണ്ട്; നേതൃത്വം മുന്നോട്ടു വരൂ എന്നതായിരുന്നു സംഗമവേദിയിൽ ഉയർന്ന പ്രതിധ്വനി.

2012ലേക്കുള്ള സഭയുടെ കുതിപ്പിന്റെ തുടക്കമായിരുന്നു "ഭാവിയിലേക്കൊരു പ്രകാശധാര."

സഭാ വാർത്തകൾ

# കാതോലിക്കേറ്റ് ശതാബ്ദി ആഘോഷം
# ജോർജിയൻ മിററിന്റെ ആഭിമുഖ്യത്തിൽ സെമിനാർ



*അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ സെമിനാർ ഉദ്ഘാടനം ചെയ്യുന്നു. ഡോ. ജോർജ് ജോസഫ്, ക്യാപ്റ്റൻ രാജു, അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ എന്നിവർ സമീപം.*

കാതോലിക്കേറ്റ് ശതാബ്ദി ആഘോഷത്തിന്റെ ഭാഗമായി ***ജോർജിയൻ മിറർ*** കൊച്ചിയിൽ സംഘടിപ്പിച്ച സെമിനാർ പലതുകൊണ്ടും ശ്രദ്ധേയമായി. സഭാതലത്തിൽത്തന്നെ ആഘോഷപരിപാടികളും മറ്റും തുടങ്ങാനിരിക്കുന്നതേയുള്ളൂ എന്ന പശ്ചാത്തലത്തിലാണ് ഒരു ഇടവകയുടെ പ്രസിദ്ധീകരണത്തിന്റെ ആഭിമുഖ്യത്തിൽ ഇങ്ങനെയൊരു സെമിനാർ സംഘടിപ്പിച്ചത്.

വിഷയത്തിന്റെ ആനുകാലിക പ്രാധാന്യം കൊണ്ടും സെമിനാറിൽ അവതരിപ്പിച്ച ചിന്തകളുടെ വൈശിഷ്ട്യം കൊണ്ടും പരിപാടി ഏറെ ശ്രദ്ധേയമായി.

2009 ഒക്ടോബർ 18-ന് പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ തേജസ് ഓഡിറ്റോറിയത്തിലാണ് സെമിനാർ നടന്നത്. അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ച സെമിനാർ അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ***'കാതോലിക്കേറ്റ് 2012-നു മുമ്പും പിമ്പും'*** എന്ന വിഷയത്തിൽ മുഖ്യ പ്രഭാഷകനായിരുന്നത് പ്രശസ്ത പത്രപ്രവർത്തകനും എഴുത്തുകാരനുമായ പോൾ മണലിൽ ആയിരന്നു. വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, ക്യാപ്റ്റർ രാജു എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി.

സഭയുടെ സത്യവിശ്വാസത്തിൽ നാം ഉറച്ചു നിൽക്കണമെന്നും ആ വിശ്വാസങ്ങൾക്കു വേണ്ടി ത്യാഗങ്ങൾ സഹിക്കുവാൻ തയ്യാറുള്ളവരാകണമെന്നും അഭി. പോളിക്കാർപ്പോസ് തിരുമേനി പറഞ്ഞു. നമുക്ക് സ്വയംശീർഷകത്വമുണ്ടെന്നും നമുക്ക് സ്വന്തമായി ഒരു സഭാതലവൻ ഉണ്ടെന്നും നാം തന്നെ കാണിച്ചുകൊടുക്കണം. പോത്തിനെ കണ്ട് വിരണ്ടോടുന്ന ആനയെപ്പോലെ ആകരുത് നാം. സാമൂഹ്യമായി ഉണരേണ്ടതുണ്ട്. ദശാംശം കൊടുക്കുന്ന ഒരു സമൂഹമായി നാം വളരണം, മാർ പോളിക്കാർപ്പോസ് ആഹ്വാനം ചെയ്തു.

കൃത്രിമ കാലുകളിലല്ല, സ്വന്തം കാലിലാണ് നാം നിൽക്കേണ്ടതെന്ന് ഉദ്ഘാടകനായ അഭി. ഐറേനിയോസ് തിരുമേനി ഓർമ്മിപ്പിച്ചു. ചരിത്രത്തിൽ നിന്നും ശരിയായ പാഠങ്ങൾ നാം ഉൾക്കൊള്ളണം. "If you don't learn from history, you are condemed to repeat it." ഉറങ്ങാനല്ല, ഉണർന്നിരിക്കാനാണ് കർത്താവു പറഞ്ഞിട്ടുള്ളത്. സഭയുടെ ഉന്നമനത്തിനായി നാം പ്രവർത്തിക്കണം, ചിന്തിക്കണം, ആഗ്രഹിക്കണം. സഭയുടെ പ്രവർത്തനമേഖലകളിൽ 'മിഷൻ' ഒരു പ്രധാന ലക്ഷ്യമായി



*അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ്, പോൾ മണലിൽ, ക്യാപ്റ്റൻ രാജു എന്നിവർ സെമിനാറിൽ സംസാരിക്കുന്നു.*

കാണേണ്ടതുണ്ട്, തിരുമേനി കൂട്ടിച്ചേർത്തു.

കാതോലിക്കേറ്റ് നമ്മുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമാണെന്ന് വൈദിക ട്രസ്റ്റി കോനാട്ടച്ചൻ പ്രഖ്യാപിച്ചു. പുതിയ കാനോൻ നിയമം വേണമെന്ന് ചിലർ അഭിപ്രായപ്പെട്ടു കണ്ടിട്ടുണ്ട്. പുതിയ കാനോന്റെ ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ഹൂദായ കാനോൻ പ്രാധാന്യം ആർജിച്ചത് കേസുകൾ നിമിത്തമാണ്. 1934-ൽ സഭാഭരണഘടന വന്നതോടുകൂടി സഭ എങ്ങനെ ഭരിക്കപ്പെടണമെന്നു വ്യവസ്ഥാപിതമായി. മറ്റൊരു നിയമം നമുക്കിനി ആവശ്യമില്ല. കേസുകളെപ്പറ്റി പരാതിപ്പെടുന്നവർ ഒന്നോർക്കണം: ഇപ്പോഴുള്ള കേസുകൾ തീർന്നാലും അന്തഃച്ഛിദ്രങ്ങൾ ഉണ്ടായിക്കൂടെന്നില്ല. നമുക്കു വേണ്ടത് അച്ചടക്കമാണ്, കോനാട്ടച്ചൻ ഓർമ്മിപ്പിച്ചു.

സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ് മലങ്കര ഓർത്തഡോക്സ് സഭ രാജ്യത്തിനു നൽകിയ സംഭാവനകളിലേക്കു വിരൽ ചൂണ്ടി. ആദ്യത്തെ സ്വാതന്ത്ര്യസമരമാണ് 1653-ലെ കൂനൻകുരിശു സത്യം. 1947-ൽ ഇന്ത്യ സ്വാതന്ത്ര്യം പ്രാപിക്കുന്നതിനു മൂന്നു പതിറ്റാണ്ടുകൾക്കു മുമ്പുതന്നെ 1912-ൽ കാതോലിക്കേറ്റ് സ്ഥാപിതമായതോടെ മലങ്കരസഭ സ്വാതന്ത്ര്യം പ്രാപിച്ചു.

ഇന്ത്യക്ക് 1950-ൽ ഒരു ഭരണഘടനയുണ്ടാവുന്നതിനു മുമ്പു തന്നെ 1934-ൽ മലങ്കരസഭയ്ക്ക് ഒരു ഭരണഘടന ഉണ്ടായി.

നമ്മുടെ സഭ വലിയ മുന്നേറ്റത്തിന്റെ പാതയിലാണ്. സഭയിലെ ഭവനരഹിതർക്ക് ആഴ്ചയിൽ ഒരു ഭവനം എന്ന ക്രമത്തിൽ 2012-ഓടുകൂടി എല്ലാ ഭവനരഹിതർക്കും വീടുകൾ വച്ചു നൽകാനുള്ള പദ്ധതി ആരംഭിച്ചു കഴിഞ്ഞു എന്ന് സഭാ സെക്രട്ടറി പറഞ്ഞു.

മുഖ്യ പ്രഭാഷകനായ പോൾ മണലിൽ കാതോലിക്കേറ്റ് സ്ഥാപനത്തിനു മുമ്പ് മലങ്കരസഭ കടന്നുപോയ കാലഘട്ടങ്ങളിലേക്കും സുപ്രധാന സംഭവങ്ങളിലേക്കും വെളിച്ചം വീശി. ലോകത്തിന്റെ പല ഭാഗങ്ങളിലും സഭ സ്ഥാപിക്കുന്നതിന് മുമ്പു തന്നെ മലങ്കരയിൽ സഭ സ്ഥാപിക്കപ്പെട്ടു കഴിഞ്ഞിരുന്നു. റോമിലും അന്ത്യോകൃയിലും



സഭാ വാർത്തകൾ

കുസ്തന്തീനോപ്പോലീസിലും സഭാസ്ഥാനികൾ ഉണ്ടാകുന്നതിനു മുമ്പു തന്നെ മലങ്കരയിൽ സഭാസ്ഥാനിയുണ്ടായിരുന്നു. മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ ശ്ലൈഹിക പാരമ്പര്യം സ്ഥാപിച്ചു. ആ പാരമ്പര്യത്തിൽ നിന്നും വളർന്നു വന്ന ഒരു പൗരോഹിത്യക്രമമാണ് ഇവിടെയുള്ളത്. മൂപ്പൻ എന്ന സ്ഥാനനാമം 'ജാതിക്കു കർത്തവ്യൻ' (അർക്കദിയാക്കോൻ) ആയി വളർന്ന് എപ്പിസ്കോപ്പാ, മലങ്കരമെത്രാപ്പോലീത്താ, കാതോലിക്കാ എന്നിങ്ങനെയുള്ള ശ്രേണികളിലേക്ക് ഉയർന്നു. കാതോലിക്കേറ്റ് സഭയുടെ ആരോഹണ ക്രമത്തിലെ ഒരു മഹനീയ ശ്രേണിയാണ്. ഉദയ സൂര്യന്റെ പ്രകാശദീപ്തിയുള്ളതും കൂനൻ കുരിശിനു ശേഷം സഭയിൽ ഉളവായതുമായ ഒരു ദീപസ്തംഭമാണ് കാതോലിക്കേറ്റ്.

മലയാള ഭാഷ ഉണ്ടാവുന്നതിനു മുമ്പു തന്നെ ഇവിടെ ഒരു ആരാധനാ ഭാഷയുണ്ടായിരുന്നു - പൗരസ്ത്യ സുറിയാനി. സഭാചരിത്രത്തിലെ പല തെറ്റുകളും തിരുത്തപ്പെടുകയാണ് കാതോലിക്കേറ്റ് സ്ഥാപനത്തോടു കൂടി ഉണ്ടായത്. ഇത് ഉൾഭരണത്തിന്റെയും സ്വാശ്രയത്തിന്റെയും ശക്തിയുടെയും പ്രതീകം കൂടിയാണ്, പോൾ മണലിൽ പ്രസ്താവിച്ചു.

കൊച്ചിയിലെയും സമീപ പ്രദേശങ്ങളിലെയും അനേകം ഇടവകകളിൽ നിന്ന് വൈദികരും അല്മായരും ശ്രോതാക്കളായി എത്തിയിരുന്നു. ജോർജിയൻ മിറർ കാട്ടിയ ഒരു ഉത്തമ മാതൃകയാണ് സെമിനാർ എന്ന് പങ്കെടുത്തവർ മുക്തകണ്ഠം പ്രകീർത്തിച്ചു.

# മെഴുവേലി പള്ളി ഇനി തീർത്ഥാടന കേന്ദ്രം



മെഴുവേലി: ശിശു സഹദേന്മാരുടെ (Holy Innocents) നാമധേയത്തിൽ സ്ഥാപിതമായിരിക്കുന്ന മലങ്കരയിലെ ഏക ദേവാലയമായ മെഴുവേലി ഹോളി ഇന്നസെന്റ്സ് വലിയപള്ളിയെ ഒരു തീർത്ഥാടന കേന്ദ്രമായി പ. കാതോലിക്കാ ബാവാ പ്രഖ്യാപിച്ചു. ഇനി മുതൽ മെഴുവേലി ഹോളി ഇന്നസെന്റ്സ് തീർത്ഥാടന കേന്ദ്രം എന്നായിരിക്കും അറിയപ്പെടുക. ഡിസംബർ 27-ന് വി. കുർബാനയ്ക്കു ശേഷം ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ അഭി. തോമസ് മാർ അത്താനാസിയോസ് ഈ പ്രഖ്യാപനം അറിയിക്കുന്ന പ. ബാവായുടെ കൽപന വായിച്ചു. പള്ളിയുടെ വെബ്സൈറ്റ് ഇടുക്കി ഭദ്രാസന മെത്രാപ്പോലീത്താ അഭി. മാത്യൂസ് മാർ തേവോദോസിയോസ് ഉദ്ഘാടനം ചെയ്തു.

*മെഴുവേലി ഹോളി ഇന്നസെന്റ്സ് പള്ളിയെ തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിക്കുന്ന കല്പന അഭി. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത വായിക്കുന്നു. അഭി. മാത്യൂസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ സമീപം.*

## പ്രിയ വായനക്കാർക്ക്,

നിങ്ങളുടെ രചനകൾ, അഭിപ്രായങ്ങൾ, നിർദ്ദേശങ്ങൾ, പ്രതികരണങ്ങൾ എന്നിവ പൂർണ്ണമായ വിലാസം, ഫോൺ നമ്പർ സഹിതം അയച്ചുതരേണ്ടതാണ്. കടലാസിന്റെ ഒരു പുറത്തു മാത്രം എഴുതുക. രചനകൾ ക്രിസ്തീയ-വേദപുസ്തക-ആത്മീയ-സഭാസംബന്ധമായവ ആയിരിക്കണം. അയയ്ക്കേണ്ട വിലാസം:

**The Editor, Georgian Mirror,**
**C/o St. George Orthodox Valiyapally, Palarivattom, Cochin-682 025,**
**Ph: 0484-2346096, email:gmirror2009@yahoo.com**

(രചനകൾ പ്രസിദ്ധീകരണയോഗ്യമാണോ എന്നു നിർണ്ണയി ക്കാനുള്ള അധികാരം എഡിറ്റോറിയൽ ബോർഡിൽ നിക്ഷിപ്തമാ യിരിക്കുന്നു.)

സഭാ വാർത്തകൾ

### മലങ്കര വർഗീസ് വധം

# വാടകക്കൊലയാളികളെ നിയോഗിച്ചവരെപ്പറ്റി വിവരം ലഭിച്ചു



കൊച്ചി: ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റി അംഗമായിരുന്ന മലങ്കര വർഗീസിനെ കൊലപ്പെടുത്താൻ വാടകക്കൊലയാളികളെ നിയോഗിച്ചതിനെക്കുറിച്ച് അറിവുള്ളയാളെ കണ്ടെത്തിയതായി സി.ബി.ഐ. ഹൈക്കോടതിയെ അറിയിച്ചു. ഇയാളുടെ രഹസ്യമൊഴി മജിസ്ട്രേറ്റ് രേഖപ്പെടുത്തിയിട്ടുണ്ട്. അന്വേഷണത്തെ പ്രതികൂലമായി ബാധിക്കുമെന്നതിനാൽ ഇയാളുടെ പേർ വെളിപ്പെടുത്താനാവില്ല. ഇയാളെ പോളിഗ്രാഫ് പരിശോധനയ്ക്കും വിധേയനാക്കി.

വാടകക്കൊലയാളികളെ ഏർപ്പെടുത്തിയവർക്കു പെരുമ്പാവൂർ പള്ളിയിലെ ചിലരുമായുള്ള ബന്ധം, ഇവരുടെ ക്രിമിനൽ പശ്ചാത്തലം, കൊലയാളികളുടെ പെരുമ്പാവൂരിലെ താമസം, ആയുധശേഖരണം, പെരുമ്പാവൂരിൽ ഇവർക്കു ലഭിച്ച സഹായം തുടങ്ങിയ കാര്യങ്ങൾ അന്വേഷണ വിധേയമാക്കി.

കൊലയാളികൾക്കു പ്രതിഫലം നൽകിയവരെ കുറിച്ചും അവരുടെ ഉന്നത ബന്ധത്തെക്കുറിച്ചും അന്വേഷണം പുരോഗമിക്കുകയാണ്. കേസിലെ 22 പ്രതികളെ അറസ്റ്റു ചെയ്തു. ഗൂഢാലോചന നടത്തിയവരെപ്പറ്റിയും കൊലചെയ്യാൻ പ്രേരകശക്തിയായിരുന്നവരെപ്പറ്റിയും അന്വേഷണം പുരോഗമിക്കുന്നു.

കൊലപാതകത്തിനു പിന്നിൽ പ്രവർത്തിച്ചവരെക്കുറിച്ച് സി.ബി.ഐ. അന്വേഷിക്കുന്നില്ലെന്നു പരാതിപ്പെട്ടു പരേതന്റെ ഭാര്യ സാറാമ്മ സമർപ്പിച്ച ഹർജിയിലാണ് സി.ബി.ഐ. അന്വേഷണ പുരോഗതി വിശദമാക്കി കോടതിയിൽ റിപ്പോർട്ടു സമർപ്പിച്ചത്. കാലതാമസമില്ലാതെ അന്തിമ റിപ്പോർട്ട് സമർപ്പിക്കുമെന്നും സി.ബി.ഐ. വ്യക്തമാക്കി.

ഇതിനിടെ, മലങ്കര വർഗീസ് വധക്കേസിന്റെ അന്വേഷണം എത്രയും വേഗം പൂർത്തിയാക്കി യഥാർത്ഥ പ്രതികളെ നിയമത്തിനു



*പെരുമ്പാവൂരിൽ സംഘടിപ്പിച്ച ധർണ്ണയിൽ അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് സംസാരിക്കുന്നു. അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മുതലായവർ സമീപം.*

മുമ്പിൽ കൊണ്ടുവരണമെന്ന് മലങ്കര ഓർത്തഡോക്സ് സഭാ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയും കണ്ടനാട് വെസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്തായുമായ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് ആവശ്യപ്പെട്ടു. അല്ലാത്തപക്ഷം കൂടുതൽ ശക്തമായ സമരത്തിനു സഭ നിർബന്ധിതമാകുമെന്ന് അദ്ദേഹം പറഞ്ഞു. മലങ്കര വർഗീസിന്റെ ഏഴാം ചരമവാർഷിക ദിനത്തിൽ മലങ്കര വർഗീസ് വധക്കേസ് ആക്ഷൻ കൗൺസിൽ പെരുമ്പാവൂരിൽ സംഘടിപ്പിച്ച ധർണ ഉദ്ഘാടനം ചെയ്യുകയായിരുന്നു അഭി. തിരുമേനി. യുവജനപ്രസ്ഥാനം പ്രസിഡന്റും അങ്കമാലി ഭദ്രാസ മെത്രാപ്പോലീത്തായുമായ അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് അധ്യക്ഷത വഹിച്ചു.

കെ.പി.സി.സി. കെസ്രട്ടറി ടി.പി. ഹസൻ, ഫാ. മത്തായി ഇടയനാൽ, സി.കെ. ഐസക് കോർഎപ്പിസ്കോപ്പ തുടങ്ങിയവർ പ്രസംഗിച്ചു. ധർണയിൽ നൂറുകണക്കിനു വിശ്വാസികൾ പങ്കെടുത്തു.

# യു. കെ. – യൂറോപ്പ് – ആഫ്രിക്ക ഭദ്രാസനത്തിന് പരുമലയിൽ ഓഫീസ്



പരുമല: യു.കെ. - യൂറോപ്പ് - ആഫ്രിക്ക ഭദ്രാസനത്തിന്റെ ഒരു ഉപ ഓപീസ് 2009 ഒക് ടോബർ 10-ന് പരുമലയിൽ പ. ബാവാ തിരുമേനി ഉദ്ഘാടനം ചെയ്തു. പ്രവാസികൾ മലങ്കര സഭയുടെ കരുത്താണെന്ന് പ. ബാവാ പ്രസ്താവിച്ചു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി ചടങ്ങിൽ അദ്ധ്യക്ഷനായിരുന്നു. യൂ റോപ്പ് - ആഫ്രിക്ക ഭൂഖണ്ഡങ്ങളിലെ വിശ്വാസികളുടെ വിവരങ്ങൾ അടങ്ങിയ ഡയറക്ടറി പ്രസിദ്ധീകരിക്കുമെന്ന് ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഡോ. മാത്യൂസ് മാർ തിമോത്തിയോസ് പറഞ്ഞു.

# OCYM ജനറൽ അസംബ്ലി

കോട്ടയം: ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം (OCYM) ജനറൽ അസംബ്ലി ഒക്ടോബർ 12-ന് കോട്ടയത്ത് ഒ.സി.വൈ.എം. പ്രസിഡന്റ് അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. വർദ്ധിച്ചു വരുന്ന ഗുണ്ടാ-മാഫിയ സംസ്ക്കാരത്തിനെതിരെ യുവാക്കൾ ശക്തമായ നിലപാടെടുക്കണമെന്ന് അദ്ദേഹം പറഞ്ഞു. കേരളത്തിൽ വർദ്ധിച്ചു വരുന്ന ഗുണ്ടാ-മാഫിയ കൂട്ടുകെട്ടുകൾ ജനങ്ങളുടെ സ്വൈരജീവിതം തകർക്കുന്നതിൽ യോഗം ഉത്കണ്ഠ രേഖപ്പെടുത്തി. സ്വവർഗപ്രേമം നിയമവിധേയമാക്കിയ ഡൽഹി ഹൈക്കോടതി വിധി റദ്ദാക്കിയ സുപ്രിംകോടതി തീരുമാനം യോഗം സ്വാഗതം ചെയ്തു. ഇക്കാര്യത്തിൽ ശക്തമായ നിയമ നിർമ്മാണം നടത്തപ്പെടണമെന്ന് ആവശ്യപ്പെട്ടു.

കേരളത്തിലെ മുന്നോക്ക വിഭാഗങ്ങളിൽപ്പെട്ട സാമൂഹികമായും സാമ്പത്തികമായും പിന്നോക്കം നിൽക്കുന്നവർക്കു സർക്കാർ നിയമനങ്ങളിലും വിദ്യാഭ്യാസ സ്ഥാപനങ്ങളിലും സംവരണം ഏർപ്പെടുത്തണമെന്നു യോഗം ആവശ്യപ്പെട്ടു.

തൃക്കുന്നത്തു സെമിനാരി വിഷയത്തിൽ കോടതി വിധി നടപ്പാക്കണമെന്നും സഭയുടെ സ്വത്തുക്കൾക്കും സ്ഥാപനങ്ങൾക്കും സംരക്ഷണം നൽകണമെന്നും യോഗം ആവശ്യപ്പെട്ടു.

കേന്ദ്ര വൈസ് പ്രസിഡന്റായി ഫാ. ജേക്കബ് മാത്യുവിനെയും കേന്ദ്ര ട്രഷററായി ഉമ്മൻ ജോണിനെയും തിരഞ്ഞെടുത്തു.

സഭാ വാർത്തകൾ

# അങ്കമാലി ഭദ്രാസന ദിനാഘോഷം





*അങ്കമാലി ഭദ്രാസന ദിനാഘോഷ ചടങ്ങുകൾ ശ്രേഷ്ഠ നിയുക്ത കാതോലിക്ക അഭി. പൗലോസ് മാർ മിലിത്തിയോസ് തിരുമേനി ഉദ്ഘാടനം ചെയ്യുന്നു. സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, അഭി. ഡോ. തോമസ് മാർ അത്താനാസ്യോസ്, അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ്, തോമസ് റമ്പാൻ എന്നിവർ സമീപം. **(വലത്ത്:)** സമ്മേളനത്തിൽ പങ്കെടുത്ത വിശ്വാസി സമൂഹം.*

**ആലുവ:** അങ്കമാലി ഭദ്രാസന ദിനാഘോഷത്തോടനുബന്ധിച്ച് തൃക്കുന്നത്തു സെമിനാരി അങ്കണത്തിൽ നടന്ന സമ്മേളനം ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി ഡിസംബർ 13-ന് ഉദ്ഘാടനം ചെയ്തു. പ്രതിസന്ധികളിലൂടെ മുന്നേറുമ്പോൾ ഉത്സാഹവും ഉണർവും കൈവിടാതെ സത്യത്തിനു വേണ്ടിയുള്ള പ്രവർത്തനങ്ങളുമായി മുന്നേറണമെന്ന് ശ്രേഷ്ഠനിയുക്ത കാലോതിക്കാ പറഞ്ഞു. ഭദ്രാസന മെത്രാപ്പോലീത്താ അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ് അധ്യക്ഷനായിരുന്നു.

തൃക്കുന്നത്തു സെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന പൈനാടത്ത് പൗലോസ് മാർ അത്താനാസിയോസിന്റെ മെത്രാഭിഷേക ശതാബ്ദി യാഘോഷങ്ങളുടെ ഭാഗമായി നിർമ്മിക്കുന്ന ആദ്യ ഭവനത്തിന്റെ താക്കോൽദാനം ചടങ്ങിൽ നിർവ്വഹിച്ചു.

പ. സുന്നഹദോസ് സെക്രട്ടറി അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്, കണ്ടനാട് ഈസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഡോ. തോമസ് മാർ അത്താനാസിയോസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, കെ.പി. ധനപാലൻ എം.പി., എ.എം. യൂസഫ് എം.എൽ.എ., മുനിസിപ്പൽ ചെയർപേഴ്സൺ അഡ്വ. സ്മിതാ ഗോപി, സഭാ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ്, ഭദ്രാസന സെക്രട്ടറി ഫാ. മത്തായി ഇടയനാൽ മുതലായവർ പ്രസംഗിച്ചു.

Sabha Diaspora

# സ്വിറ്റ്സർലൻഡിൽ പ. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ



**സൂറിച്ച്:** പ.പരുമല തിരുമേനിയുടെ 107–ാമത് ഓർമ്മപ്പെരുന്നാൾ സ്വിറ്റ്സർലൻഡിലെ സെ. ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ ആഭിമുഖ്യത്തിൽ ആഘോഷിച്ചു. വിയന്നാ സെ. തോമസ് ഓർത്തഡോക്സ് ചർച്ചിന്റെ ചുമതല വഹിക്കുന്ന ഫാ. ജോയിക്കുട്ടി വി. കുർബാനയിൽ മുഖ്യ കാർമ്മികത്വം വഹിച്ചു. ഭക്തിനിർഭരമായ പെരുന്നാൾ ശുശ്രൂഷകളിൽ അനേകം വിശ്വാസികൾ പങ്കെടുത്തു.

# Dallas St. Mary's Orthodox Church Consecrated



**Dallas, USA:** The new church building constructed by the St. Mary's Indian Orthodox parish at Dallas, USA was consecrated at a function presided over by H.G. Alexios Mar Yusebius, Metropolitan of South West America Diocese. H.G. Yuhanon Mar Chrisostomos delivered the inaugural speach. H.G. Zachariah Mar Nicholovos, Asst. Metropolitan of North East America Diocese lighted the lamp.



***Dallas, USA:** Participants at the 10th anniversary of Orthodox Church Youth Movement of St. Mary's Indian Orthodox Church, Dallas.*

# New Orthodox Church Building at San Francisco



**San Francisco, USA:** The St. Gregorios Parish of Indian Orthodox Church at San Francisco has a new church building. Acquired at a cost of $20 million, it was inaugurated on Dec. 25 by Fr. K.A. Abraham, Vicar of Marthoma Church, by lighting the lamp. The Christmas service and Holy Qurbana which ensued were led by vicar Fr. Joseph Kalappurakkal.

## South West America Diocesan Centre Inaugurated

The new Metropolitan Residence and Diocesan Centre of the Diocese of South West America was inaugurated on December 6 in Missouri City. The address is: Diocese of South West America, 3703, Chesterdale Drive, Missouri City, Texas 77459. Phone: 2814030670. E-mail:dswadiocesanoffice@gmail.com Website: www.ds-wa.org

## ഉദ്ദിഷ്ടകാര്യം സാധിച്ചതിന് ഉപകാരസ്മരണ.



പരിശുദ്ധ കന്യകേ, രക്ഷകന്റെ മാതാവേ, പാപികളുടെയും രോഗികളുടെയും ആശ്രയമേ, ത്രിത്വൈക ദൈവത്തിന് ഏറ്റവും പ്രസാദിക്കപ്പെട്ട മാതാവേ ഏറ്റവും കഷ്ടപ്പെടുന്ന പാപിയും രോഗിയുമായ എനിക്കുവേണ്ടി അപേക്ഷിക്കണമേ. അമ്മയോട് അപേക്ഷിക്കുന്നവരെ ഒരുനാളും കൈവിടില്ലെന്ന് പൂർണമായും ഞാൻ മനസ്സിലാക്കുന്നു. പാപികളുടെയും രോഗികളുടെയും ആശ്വാസത്തിനായി ത്രിത്വൈക ദൈവത്തിൽ നിന്നും അമ്മയ്ക്കു വിശേഷവിധിയായി കിട്ടിയിട്ടുള്ള വരദാനങ്ങൾ ഉപയോഗിക്കണമേ. എന്റെ എല്ലാ ആവശ്യങ്ങളും സാധിക്കുന്നതിനും ആശ്വാസത്തിനുമായി പ്രത്യേകമായി അമ്മയുടെ സഹായം ഞാൻ അപേക്ഷിക്കുന്നു. പരിശുദ്ധ കന്യകേ. രക്ഷകന്റെ മാതാവേ. അമ്മയുടെ ഈ അനുഗ്രഹത്തെ ഞാൻ എപ്പോഴും ഓർക്കുമെന്നും അമ്മയുടെ സ്തുതികളെ മറ്റുള്ളവരെ അറിയിക്കാൻ ശ്രമിക്കാമെന്നും ഞാൻ വാഗ്ദാനം ചെയ്യുന്നു. ആമേൻ. ഈ പ്രാർത്ഥന തുടർച്ചയായി 9 ദിവസം ചൊല്ലുക. നിങ്ങളുടെ ആവശ്യങ്ങൾ സാധിച്ചുകിട്ടും.

**സുമി രാജീവ്**

ഇടവക വാർത്തകൾ

## Gifta is B.Tech Rank Holder



Gifta Elsa John, daughter of John. K. Thomas and Susan John, Kalluvilayil, 48/621-A, Keerthinagar, Cochin, has won the 2nd rank in B.Tech (Chemical Engineering) at TKM College of Engineering, Kollam, under Kerala University.

## നോയലിൻ ജോസിന് ഒന്നാംസ്ഥാനം



തിരുവല്ല എം.ജി.എം. ഹയർ സെക്കൻഡറി സ്കൂളിൽ വെച്ചു നടന്ന അഖില മലങ്കര ബാലസമാജം കലാ മത്സരത്തിൽ കൊച്ചി ഭദ്രാസന ത്തെ പ്രതിനിധീകരിച്ച് പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ നിന്ന് പങ്കെടുത്ത നോയലിൻ ജോസ് കഥാപ്രസംഗമത്സരത്തിൽ (സീനിയർ വിഭാഗം) ഒന്നാം സ്ഥാനം കരസ്ഥമാക്കി.

## മാർത്തോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വദിനം



പ. മാർത്തോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വദിനമായ ഡിസംബർ 21-ന് പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ ഫാ. റ്റി.ജെ. ജോഷായുടെ മുഖ്യകാർമ്മികത്വത്തിൽ വി. കുർബാന അർപ്പിച്ചു. ഇതോടനുബന്ധിച്ച് റാസയും നേർച്ചവിളമ്പും ഉണ്ടായിരുന്നു.

## കുടുംബ ഭദ്രതാ മാസാചരണം

പരിശുദ്ധ സഭയുടെ ആഹ്വാനം അനുസരിച്ച് 2009 ഒക്ടോബർ മാസം 'കുടുംബ ഭദ്രതാ മാസ'മായി പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകയും ആചരിച്ചു. ഒക്ടോബർ 11-ന് 'കുടുംബഭദ്രതാ മാസാചരണ'ത്തിന്റെ ഉദ്ഘാടനം ഫാ. പി. ഫിലിപ്പോസ് നിർവ്വഹിച്ചു. തുടർന്ന്, ഫാ. എഡ്വേർഡ് ജോർജ് 'ഉത്തമകുടുംബം ഉത്കൃഷ്ടസമൂഹം' എന്ന വിഷയത്തെ ആസ്പദമാക്കി ക്ലാസ്സെടുത്തു. ഒക്ടോബർ 25ന് നടന്ന സമാപനസമ്മേളനത്തിൽ പ്രൊഫ. വി.ജെ. ആന്റണി 'കുടുംബ നിർമ്മിതി ദൈവഹിതാനുസരണം' എന്ന വിഷയത്തെ ആസ്പദമാക്കി ക്ലാസ്സെടുത്തു. 'കുടുംബ ഭദ്രതാമാസാചരണ'ത്തിന്റെ ഭാഗമായി നടത്തിയ പ്രബന്ധമത്സരത്തിൽ ഇടവകാംഗം ജോർജ് ജോസഫും കുടുംബവും സമർപ്പിച്ച പ്രബന്ധം ഒന്നാം സമ്മാനം കരസ്ഥമാക്കി. സൺഡേ സ്കൂൾ കുട്ടികളുടെ വിഭാഗത്തിൽ സിബി റെബേക്കാ വർഗീസ് സമർപ്പിച്ച പ്രബന്ധം ഒന്നാം സമ്മാനാർഹമായി.

## കൊച്ചി ഭദ്രാസന ദിനാഘോഷം

കൊച്ചി ഭദ്രാസന ദിനമയ ജനുവരി 3-ന് ഭദ്രാസനത്തിലെ എല്ലാ പള്ളികളിലും ഭദ്രാസന ദിനാഘോഷം കൊണ്ടാടി. പാലാരിവട്ടം സെ.ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ ദിനാഘോഷത്തോടനുബന്ധിച്ച് ഇദംപ്രഥമമായി പതാക ഉയർത്തലും നടന്നു. വികാരി ഫാ. ബിജു എബി മാത്യൂസ് പതാക ഉയർത്തി.

FORTHCOMING EVENTS

## എറണാകുളം ഓർത്തഡോക്സ് കൺവെൻഷൻ

അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ കൊച്ചി ഭദ്രാസന എറണാകുളം മേഖലാ യോഗത്തിൽ എറണാകുളം ഓർത്തഡോക്സ് കൺവെൻഷൻ നടത്തുന്നതിനു തീരുമാനമായി. എറണാകുളം രാജേന്ദ്രമൈതാനത്ത് മാർച്ച് 7,8,9 തീയതികളിലാണ് കൺവെൻഷൻ.

## ഇടവക ദിനവും കുടുംബയൂണിറ്റുകളുടെ വാർഷികവും

പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ ഇടവക ദിനവും കുടുംബയൂണിറ്റുകളുടെ വാർഷികവും 2010 ഫെബ്രുവരി. 7-ന് തേജസ് ഓഡിറ്റോറിയത്തിൽ നടത്തുന്നതാണ്. ആത്മീയസംഘടനകളും ജോർജിയൻസും അവതരിപ്പിക്കുന്ന കലാപരിപാടികളും ഉണ്ടായിരിക്കുന്നതാണ്.

## ഇടവക കൺവൻഷൻ

പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകയിൽ വർഷംതോറും നടത്തി വരാറുള്ള കൺവൻഷൻ 2010 ഫെബ്രുവരി 21, 22, 23 തീയതികളിൽ തേജസ് ഓഡിറ്റോറിയത്തിൽ വച്ച് നടത്തുന്നതാണ്.

## റിനു കെ. സണ്ണിക്ക് ഒന്നാം സ്ഥാനം



നോർത്ത് സോണിൽ നടന്ന സൺഡേ സ്കൂൾ മത്സരത്തിൽ വേദവാക്യത്തിന് ഒന്നാം സ്ഥാനം പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി സൺഡേ സ്കൂൾ 9-ാം ക്ലാസ് വിദ്യാർത്ഥിനി റിനു കെ. സണ്ണി കരസ്ഥമാക്കി.

## ദിവ്യബോധനം മേഖലാ സമ്മേളനം





മലങ്കര ഓർത്തഡോക്സ് സഭയുടെ ദിവ്യബോധനം കൊച്ചി ഭദ്രാസനം തെക്കൻ മേഖലാ (എറണാകുളം-മുളന്തുരുത്തി) സംയുക്ത ഏകദിനസമ്മേളനം 2009 ഒക്ടോബർ 10-ന് പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ നടന്നു.

തിയോളജിക്കൽ സെമിനാരി അദ്ധ്യാപകനും സഭാവൈദിക ട്രസ്റ്റിയുമായ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് ***'പൗരസ്ത്യ ഓർത്തഡോക്സ് ആരാധന'*** എന്ന വിഷയത്തെ ആസ്പദമാക്കി ക്ലാസ്സെടുക്കുകയുണ്ടായി. പ്രസ്തുത സമ്മേളനത്തിൽ വൈദികശ്രേഷ്ഠരും 1994 മുതൽ ദിവ്യബോധനപങ്കാളികളായ വിദ്യാർത്ഥികളും അദ്ധ്യാപകരും സഭയിലെ ആത്മീയ സംഘടനാ പ്രതിനിധികളും പങ്കെടുത്തു.



ഇടവക വാർത്തകൾ

## വിവാഹിതരായി

**25.10.2009.** പാലാരിവട്ടം വൈ.എം.ജെ. റോഡിൽ പുത്തൻപുരയിൽ വി.എം. ജോർജു കുട്ടിയുടെയും ശോശാമ്മയുടെയും മകൾ **അനു**വും ആലുവ തായിക്കാട്ടുകര തച്ചിൽ വീട്ടിൽ പൗലോസിന്റെയും ബെറ്റിയുടെയും മകൻ **മനു**വും തായിക്കാട്ടുകര സെ. പീറ്റർ & സെ. പോൾ പള്ളിയിൽ വിവാഹിതരായി.

**8.11.2009.** തമ്മനം ചക്കരപ്പറമ്പ് പ്ലാവു നില്ക്കുന്നതിൽ പി.വി. തങ്കച്ചന്റെയും ലീലാമ്മയുടെയും മകൾ **ലിറ്റിയും** കുറുപ്പംപടി ഇടക്കരവീട്ടിൽ പരേതനായ ഇ.വി. പൗലോസിന്റെയും മേരിയുടെയും മകൻ **ഷോജി പോളും** കുറുപ്പംപടി സെ. മേരീസ് പള്ളിയിൽ വിവാഹിതരായി.

**22.11.2009.** തമ്മനം എ.കെ.ജി. വായനശാല റോഡ് ബഥേലിൽ ആന്റണി വർഗീസിന്റെയും ലീലാമ്മയുടെയും മകൾ **വിൻസിയും** മണീട് തെക്കേടത്ത് ടി.പി. വർഗീസിന്റെയും ഓമനയുടെയും മകൻ **രഞ്ചനും** മണീട് സെ. കുറിയാക്കോസ് പള്ളിയിൽ വിവാഹിതരായി.

**22.11.2009.** പാലാരിവട്ടം കളരിക്കൽ ദിലീപ് ചെറിയാന്റെയും സൂസന്റെയും മകൻ **രോഹിത്തും** കടവന്ത്ര പാറപ്പാട്ട് ഡോ. ജോർജ് ജോസഫിന്റെയും റീജയുടെയും മകൾ **മിലുവും** പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിവാഹിതരായി.

**29.11.2009.** ഇടപ്പള്ളി മണിമല റോഡ് നെടുന്തുരുത്തി നഗറിൽ വാലുതറയിൽ രാജു സ്കറിയായുടെയും ആനിയുടെയും മകൾ **ടിന്റുവും** പീച്ചാനിക്കാട് കൂരൻ താഴത്തുപറമ്പിൽ കെ.പി. ബാബുവിന്റെയും നയോമിയുടെയും മകൻ **സ്നോബിയും** അങ്കമാലി സെ. മേരീസ് കത്തീഡ്രലിൽ വിവാഹിതരായി.

**19.10.2009.** ഇടപ്പള്ളി കുഴിക്കണ്ടത്തിൽ ജോയി കുര്യാക്കോസിന്റെയും ലിജിയുടെയും മകൻ **അനിലും** ന്യൂയോർക്ക് 730 റിപ്റ്റൺ സ്ട്രീറ്റിൽ ചെറുപുളിക്കൽ വീട്ടിൽ ഏബ്രഹാം സി. ഏബ്രഹാമിന്റെയും വത്സമ്മയുടെയും മകൾ **ആശയും** കളമശ്ശേരി സെ.ജോർജ് ഓർത്തഡോക്സ് പള്ളിയിൽ വിവാഹിതരായി.

## ✝ നിര്യാതരായി

**31.10.09.** മാമംഗലം അഞ്ചുമന റോഡ് ആശിർവാദിൽ വി. പി. തങ്കന്റെ പിതാവ് സ്ലീബാപറമ്പിൽ **കോശി (107)** നിര്യാതനായി. സംസ്കാരം നിരണം സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളി സെമിത്തേരിയിൽ നടത്തി. (Parish Directory Sl. No. 483)

**1.11.2009.** പാലാരിവട്ടം ആലിൻചുവട് പുതുപ്പുരയ്ക്കൽ അമ്മിണി ജോണിന്റെ മകൻ **ജോൺ ജോസഫ് (43)** നിര്യാതനായി. സംസ്കാരം പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി സെമിത്തേരിയിൽ നടത്തി. (Dir. Sl. No. 41)



**30.11.2009.** ഇടപ്പള്ളി പൊന്നിൻചിറ റോഡ് പുതുക്കാട്ടുവീട്ടിൽ ബിജു ജോർജിന്റെ പിതാവ് **പി.എ. ജോർജ്** (73) നിര്യാതനായി. സംസ്കാരം പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി സെമിത്തേരിയിൽ നടത്തി. (Dir. Sl. No. 84)



**12.12.2009.** പാലാരിവട്ടം തട്ടാരത്ത് ലെയിൻ ആരാധനയിൽ അഡ്വ. വർഗീസ് പി. തോമസിന്റെ ഭാര്യ **ഗേളി വർഗീസ് (54)** നിര്യാതയായി. സംസ്കാരം തിരുവല്ല മേപ്രാൽ സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തി. (Dir. Sl. No. 554)



**19.12.2009.** ഇടപ്പള്ളി ചന്ദ്രത്തിൽ റോഡ് കാഞ്ഞിരക്കാട്ട് **കെ.ഐ. ജോർജ് (60)** നിര്യാതനായി. സംസ്കാരം പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയ പള്ളി സെമിത്തേരിയിൽ നടത്തി (Dir. Sl. No. 142)



**26.12.2009.** ഇടപ്പള്ളി ഉണിച്ചിറ ശങ്കുശേരിൽ സി.ഇ. ഈശോ (73) നിര്യാതനായി. സംസ്കാരം പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി സെമിത്തേരിയിൽ നടത്തി. (Dir. Sl. No. 127)

## NEW PARISH MEMBERS

**Annamma Varghese**
9A, Opel Arch, Skyline,
Judges Avenue, Kaloor-17
Ph: 2402673

**Varghese Mathew**
Wife: Sheeba Varghese
JM Cresent, PJ Antony Road,
Mamangalam,
Mob:9961444495

**Manoj V.I.**
Wife: Rekha Manoj
AF 2/63, Vasath Nagar,
Palarivattom
Ph: 9249721898

**Mariamma Thomas**
2 E, Pavlon Apartment
Palladium Enclave,
Marotichuvadu, Edappally
Ph:4044626

**Adv. K.T. Thomas**
Wife: Rejini Thomas
146-A, Prasanthi Nagar
Road No 4 B, Edappally P.O.
Ph: 2534282

**Abraham Mathew Panicker**
Wife: Jaya Abraham
Padikal Bunglow, 49/1894 A
Kuzhimala Road, Edappally
Ph: 9747857929

**Alexander Abraham**
Wife: Anju Maria Alexander
3D- Laurel Grove
Kaniampuzha Road
Vyttila, Cochin-19







by: **Jacob Mathen Alex**
Sunday School Class I, S/o Kosygin Andrews & Binjoo Mathew
Oruvettihara, SanthiNagar, Edappally, *St. Johns Family Unit*

# LETTER BOX




## Catholicate Centenary and our Mission

We have inaugurated the 3 year long Catholicate Centenary celebrations and are working towards achieving certain targets the Celebrations Committee has set by 2012 . Many of us have increased our Catholicate Day contributions to ensure that the set targets are achieved. At the same time, I have not seen any specific plans for the Mission Work of our Church. We donot hear much about the Mission of our Church other than the Parish Mission

The late H.G. Dr. Stephanos Mar Theodosius has shown us by his life what should be our real mission. Our *Sabha Ratnam* H.G. Dr. Geevarghese Mar Osthathios is another good example.

Where do we lack? Incidentally, there was a thought–provoking sermon by H. G. Dr. Yakob Mar Irenaios, on the occasion of the Catholicate Centenary seminar series conducted by ***'Georgian Mirror'*** in Cochin recently. If such seminars pave the way to identify our Mission and enable us to work towards it, we can say these celebrations will be memorable.

**Philip Ayyamplackal,**
**Auckland, New Zealand**
by e-mail

## പ്രസിദ്ധീകരണവിഭാഗം ശക്തിപ്പെടുത്തണം

'വീണ്ടും ചില സഭാകാര്യങ്ങളി'ൽ (ജോർജിയൻ മിററർ, 2009 ഒക്ടോബർ–ഡിസംബർ) നമ്മുടെ സഭാ പ്രസിദ്ധീകരണങ്ങളുടെയും പ്രസിദ്ധീകരണവിഭാഗത്തിന്റെയും പോരായ്മകൾ ചർച്ചാവിഷയമാക്കിയിരിക്കുകയാണ്. ചിലരുടെ സ്വാർത്ഥ താത്പര്യങ്ങൾക്കുവേണ്ടി സഭയുടെ പൊതുനന്മ ബലി കഴിക്കപ്പെട്ടു എന്നത് അത്യന്തം ദുഃഖകരമായി തോന്നി. ഇത് ആര് ചെയ്താലും തെറ്റായ പ്രവൃത്തിതന്നെയാണ്. പരുമല പോലുള്ള പ്രധാന കേന്ദ്രങ്ങളിൽ ഔദ്യോഗിക ബുക്സ്റ്റാളിൽ എല്ലാ സൗകര്യങ്ങളും ഉണ്ടാവണം. കൂടുതൽ ജോലിക്കാർ മാത്രമല്ല, ആവശ്യമായ പുസ്തകങ്ങളും മറ്റും തിരഞ്ഞെടുക്കുവാൻ സാധാരണക്കാരെ സഹായിക്കുന്ന പ്രത്യേകം പരിശീലനം ലഭിച്ചവരും അവിടെ സേവനം ചെയ്യണം. വിദേശത്തു നിന്ന് ഹ്രസ്വ സന്ദർശനം നടത്തുന്ന വിശ്വാസികൾക്കായി കൂടുതൽ സമയം ബുക്സ്റ്റാൾ തുറന്നിരിക്കുന്നത് ഉപകാരപ്രദമാണ്. കൂടാതെ, ജോലി ചെയ്യുന്നവർക്ക് മാന്യമായി ജീവിക്കാനാവശ്യമായ സേവന–വേതന വ്യവസ്ഥകൾ നടപ്പിൽ വരുത്തി സഭ മാതൃക കാണിക്കണം. അതുപോലെ ജീവനക്കാരും തങ്ങൾ ചെയ്യുന്ന ജോലിയുടെ മഹത്വം മനസ്സിലാക്കി കർത്താവിനുവേണ്ടി വേലയെടുക്കുന്നവർ എന്ന മനോഭാവത്തോടെ സേവനം അർപ്പിക്കണം. സഭയ്ക്കുവേണ്ടി ത്യാഗമനോഭാവത്തോടെ പണിയെടുക്കുന്ന ഇവർക്ക് അർഹിക്കുന്ന ബഹുമാനം സഭാ നേതൃത്വവും വിശ്വാസികളും നൽകണം. നേതൃനിരയിലേക്ക് ഉയരുന്നതിനുള്ള അവസരങ്ങളും ഉണ്ടാകേണ്ടതാണ്. സഭയുടെ ഭാവി കരുപ്പിടിപ്പിക്കുന്നതിൽ പ്രസിദ്ധീകരണ രംഗത്ത് പ്രവർത്തിക്കുന്നവർക്ക് വലിയ പങ്കുണ്ട് എന്ന് നാം ഓർത്തിരിക്കേണ്ടതാണ്.

സഭയുടെ പ്രസിദ്ധീകരണവിഭാഗത്തിന്റെ പോരായ്മകൾ പരിഹരിക്കുന്ന ധീരമായ നടപടികൾക്കായി വിശ്വാസികൾ നേതൃത്വത്തിലേക്ക് ഉറ്റുനോക്കുന്നു. വ്യക്തിതാത്പര്യങ്ങൾ നോക്കാതെയുള്ള ശരിയായ തീരുമാനങ്ങൾക്കൊപ്പം വിശ്വാസികൾ നിലകൊള്ളുമെന്നതിൽ തെല്ലും ആശങ്ക വേണ്ട.

**കെ. തോമസ് ഫിലിപ്പ്,** ചിക്കാഗോ

## Georgian Mirror Leads the Way

The best thing I like about ***Georgian Mirror*** is its apt use of pictures. I would like to see more photographs particularly in colour.

***Georgian Mirror*** stands apart from other Christian magazines with strong emphasis on spirituality, traditional Orthodox values and culture. I feel proud that I'm a member of Indian Orthodox Church.

May I request you to have at least one article in each issue focussing on family and general issues relating to women.

**Dr. Nisha Elizhabeth Mathew**
Panampilly Nagar, Kochi

## The only Sabha journal worth reading in print

I had seen an article in ***Georgian Mirror*** under the column *'Madhyama Lokam'* regarding the internet presence of Malankara Orthodox Sabha. May I point out a few factual errors that had crept in there.

Orthodox Herald was launched in February 2002 in English. Malayalam Edition was started in March 2005.

You have mentioned that it was on internet in 2006. Not correct. Orthodox Herald is the first news portal on Internet. In 2002 we had News channel and Radio, but eventually we dropped the idea because it was not a you-tube link. So the first web TV and Radio were initiated by Orthodox Herald and the site then was indianorthodoxtv.com. Anyway, thanks for the article.

I really appreciate your venture and I am a regular reader of ***Georgian Mirror*** the only magazine worth reading in print of our Church

**Fr. Shebaly**, Editor - in - Charge
www.orthodoxherald.com (USA)

## ഭദ്രാസന വാർത്തകൾ കൂടുതൽ ചേർക്കണം

പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ നിന്നും ഇറക്കുന്ന ***ജോർജിയൻ മിറർ*** എന്ന പ്രസിദ്ധീകരണം ഞാൻ വായിക്കാറുണ്ട്. വളരെ നല്ല ഒരു പ്രസിദ്ധീകരണം ആണ്. മലങ്കര ഓർത്തഡോക്സ് സഭയിൽ ഇന്നോളം ഇറങ്ങിയിട്ടില്ലാത്ത ഒരു പ്രസിദ്ധീകരണം ആണ് ഇത്. ഈ പ്രസിദ്ധീകരണത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ വിവിധ ഭദ്രാസനങ്ങളിൽ നടക്കുന്ന പരിപാടികളുടെ വാർത്തകളും കൂടി ഉൾപ്പെടുത്തണം.

ഒക്ടോബർ – ഡിസംബർ ലക്കം വായിച്ചു. പുലിക്കോട്ടിൽ തിരുമേനിയുടെ ചരമശതാബ്ദിയോട് അനുബന്ധിച്ച് ഇറക്കിയ പതിപ്പ് വളരെ നല്ലതായിരുന്നു. സഭാ പിതാക്കന്മാരുടെ സ്മരണകൾ പുതുക്കിക്കൊണ്ട് നല്കിയ ഫോട്ടോകൾ വളരെ നല്ലതായിരുന്നു. അതുപോലെ തന്നെ ഈ പ്രസിദ്ധീകരണം മാസത്തിൽ ഒന്ന് വീതം ആക്കുകയായിരുന്നെങ്കിൽ നല്ലതായിരുന്നു

***ജോർജിയൻ മിററിൽ*** ജനുവരി 2010–ൽ ഒരു കലണ്ടർ സഭാ വിശേഷദിവസങ്ങൾ വച്ച്

ഇറക്കുകയായിരുന്നെങ്കിൽ കൊള്ളാമായിരുന്നു. കാതോലിക്കേറ്റ് ശതാബ്ദി ആഘോഷ വിശേഷാൽ പതിപ്പിന്റെ കവർ പേജ് വളരെ നല്ലതായിരുന്നു. മലങ്കര സഭാ മാസിക പോലും ഇങ്ങനെ ഒരു കവർ പേജ് ഇറക്കിയിട്ടില്ല. ഈ പ്രസിദ്ധീകരണം ഇറക്കുന്ന പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെയും ***ജോർജിയൻ മിററി***ന്റെയും എല്ലാ പ്രവർത്തകരോടും അതുപോലെ തന്നെ വികാരിയച്ചൻ, പള്ളി മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ എന്നിവരോടും ഇതിന് കൈത്താങ്ങ് നൽകുന്ന ഏവരോടും നന്ദി അറിയിക്കുന്നു.

**ജോബിൻ ഈപ്പൻ തോമസ്,** മല്ലപ്പള്ളി. പാതിക്കാട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് ഇടവകാംഗം.

## ജോർജിയൻ മിറർ പ്രസാധകർക്ക് അഭിനന്ദനങ്ങൾ

മലങ്കര സഭയ്ക്ക് പ്രസിദ്ധീകരണരംഗത്ത് വളരെ വലിയ സാദ്ധ്യതകളുണ്ടെന്ന് തെളിയിച്ചിരിക്കുകയാണ് ***ജോർജിയൻ മിറർ.*** കവർ സ്റ്റോറിയായി പ്രസിദ്ധീകരിക്കുന്ന പഠനങ്ങൾ ഭാവിതലമുറയ്ക്ക് ഒരു മുതൽക്കൂട്ടാണ്. വിശ്വാസത്തിലേക്കും ചരിത്രത്തിലേക്കും വെളിച്ചം വീശുന്ന ഇതുപോലുള്ള ലേഖനങ്ങൾ ***ജോർജിയൻ മിററി***ൽ ഇനിയും വായിക്കാൻ ആഗ്രഹിക്കുന്നു. ബൗദ്ധീകവും സാമൂഹ്യവുമായ നിലകളിൽ വലിയ സംഭാവനകൾ നൽകാൻ കഴിവുള്ളവർ ധാരാളം നമ്മുടെ സഭയിൽ ഉണ്ടെന്നതിന് തെളിവാണ് ഇതിന് നേതൃത്വം നൽകുന്ന പ്രവർത്തകർ.

നല്ല സഭാ പ്രസിദ്ധീകരണങ്ങൾക്ക് പ്രോത്സാഹനം നൽകുന്ന നയങ്ങൾ സഭാ നേതൃത്വം അടിയന്തിരമായി സ്വീകരിക്കണം. സെക്കുലർ മീഡിയയുടെ സ്വാധീനത്താൽ വഴിതെറ്റുന്ന ഇന്നത്തെ തലമുറയ്ക്ക് പുതിയ വെളിച്ചം പകരാൻ ഇത് ഏറ്റവും അത്യാവശ്യമാണ്.

ലോകമെങ്ങുമുള്ള മലങ്കരസഭാ മക്കളുടെ എല്ലാ ഭവനങ്ങളിലും ***ജോർജിയൻ മിറർ*** എത്തിക്കുവാൻ ഇതിന്റെ പ്രസാധകരായ പാലാരിവട്ടം വലിയപള്ളിക്ക് സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. ബഹുമാനപ്പെട്ട ചീഫ് എഡിറ്റർ ബിജു അച്ചനും ഇതിന്റെ മറ്റു പ്രവർത്തകർക്കും ഇന്റർനെറ്റിൽക്കൂടി ***ജോർജിയൻ മിറർ*** വായിക്കുന്ന ഞങ്ങൾ നന്ദി പറയുന്നു.

**മാത്യു കുര്യൻ & ആലീസ് കുര്യൻ**
താനെ, മഹാരാഷ്ട്ര

## Always In Our Hearts

**3rd Death Anniversary**
(17.01.2010)



**ALEYAMMA JOHN (KUNJAMMA)**
**MOLETHU, ADOOR**
**(Retd. Teacher, Govt. H.S. for Girls, Adoor)**

*Inserted by:*
**Husband: - John Varghese Molethu (Pappachan)**
**Children & Grand Children**

## 2nd Death Anniversary
17.10.2009



**M.K. Eappen**
Maroocoickal House, Church Road, Palarivattom
(Former Parish Secretary, St. George Orthodox Valiyapally, Palarivattom)

by **Sorrowing Family**

## പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി ക്രിസ്മസ് കരോൾ 2009







## വിശേഷദിവസങ്ങൾ, പെരുന്നാളുകൾ

**2010 ജനുവരി**

| | | |
|---|---|---|
| ജനുവരി 1 | ശനി | കർത്താവിന്റെ ചേലാകർമ്മപ്പെരുന്നാൾ; ആണ്ടാരംഭം |
| ജനുവരി 3 | ഞായർ | കൂനൻ കുരിശു സത്യം- മട്ടാഞ്ചേരി സെ. ജോർജ് ഓർത്തഡോക്സ് പള്ളി. മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായുടെ ഓർമ്മ- ദേവലോകം അരമന ചാപ്പൽ |
| ജനുവരി 6 | ബുധൻ | ദനഹാപ്പെരുന്നാൾ- കർത്താവിന്റെ മാമ്മോദീസാ |
| ജനുവരി 7 | വ്യാഴം | മാർ യൂഹാനോൻ മാംദാനയുടെ പുകഴ്ച |
| ജനുവരി 8 | വെള്ളി | മാർ സ്തേഫാനോസ് സഹദായുടെ ഓർമ്മ- മാക്കാംകുന്ന് സെ. സ്റ്റീഫൻസ് പള്ളിയിൽ 7,8, തീയതികളിൽ പെരുന്നാൾ. |
| ജനുവരി 25 | തിങ്കൾ | മൂന്നുനോമ്പാരംഭം |
| ജനുവരി 26 | ചൊവ്വ | മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കായുടെ ഓർമ്മ- ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമം. • റിപ്പബ്ലിക് ദിനം |
| ജനുവരി 28 | വ്യാഴം | മൂന്നുനോമ്പുവീടൽ |

**2010 ഫെബ്രുവരി**

| | | |
|---|---|---|
| ഫെബ്രുവരി 2 | ചൊവ്വ | മായൽത്തോ – കർത്താവിന്റെ ദേവാലയപ്രവേശനം |
| ഫെബ്രുവരി 3 | ബുധൻ | മാർ ബർസൗമായുടെ ഓർമ്മ |
| ഫെബ്രുവരി 7 | ഞായർ | സകല വാങ്ങിപ്പോയവരുടെയും ഓർമ്മ |
| ഫെബ്രുവരി 14 | ഞായർ | കൊത്തിനെ ഞായറാഴ്ച |
| ഫെബ്രുവരി 15 | തിങ്കൾ | വലിയ നോമ്പാരംഭം |
| ഫെബ്രുവരി 17 | ബുധൻ | മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്സിയേഷൻ സമ്മേളനം, ശാസ്താംകോട്ട |
| ഫെബ്രുവരി 23 | ചൊവ്വ | സഭാ ഭാസുരൻ പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസിന്റെ ഓർമ്മ- കോട്ടയം പഴയ സെമിനാരി. |
| ഫെബ്രുവരി 24 | ബുധൻ | വി. മത്തായി ഏവൻഗേല്യാസ്ഥായുടെ ഓർമ്മ |

**2010 മാർച്ച്**

| | | |
|---|---|---|
| മാർച്ച് 10 | ബുധൻ | പാതിനോമ്പ് |
| മാർച്ച് 21 | ഞായർ | കാതോലിക്കാ ദിനം (സഭാ ദിനം) • 36-ാം ഞായറാഴ്ച |
| മാർച്ച് 25 | വ്യാഴം | ദൈവമാതാവിന്റെ വചനിപ്പ് |
| മാർച്ച് 26 | വെള്ളി | 40-ാം വെള്ളി |
| മാർച്ച് 28 | ഞായർ | ഓശാന ഞായർ |

**2010 ഏപ്രിൽ**

| | | |
|---|---|---|
| ഏപ്രിൽ 1 | വ്യാഴം | പെസഹാ |
| ഏപ്രിൽ 2 | വെള്ളി | **ദുഃവെള്ളിയാഴ്ച** |
| ഏപ്രിൽ 4 | ഞായർ | ഉയിർപ്പ് (ഈസ്റ്റർ) |
| ഏപ്രിൽ 5 | തിങ്കൾ | പാമ്പാടി തിരുമേനി (കുര്യാക്കോസ് മാർ ഗ്രീഗോറിയോസ്)യുടെ ഓർമ്മ. (മാർ കുര്യാക്കോസ് ദയറ, പാമ്പാടി) |
| ഏപ്രിൽ 23 | വെള്ളി | ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ |